# ബയോകെമിസ്ട്രി

## SCHUESSLER'S TWELVE TISSUE REMEDIES



ഡാക്ടർ കെ. ആർ. സി. പിള്ള

# BIOCHEMISTRY

Malayalam

By
Dr. K. R. C. Pillai

First impression August 1961

Publication:
HOMOEOPATHIC PUBLISHING HOUSE
Near Civil Line,
Quilon-1.



Sole Distributors
HOMOEOPATHIC PUBLISHING HOUSE
Quilon-1.

Price 2 Rs.

Printing:
Azad Printers, Quilon.

# മുഖവുര

ചികിത്സയിൽ ഇതെന്റെ അഞ്ചാമത്തെ പുസ്തകമാണ്. ഒന്നരക്കൊല്ലത്തിനിടയിൽ ചികിത്സാശാസ്ത്രത്തിലുള്ള അഞ്ചു പുസ്തകങ്ങൾ നിങ്ങളുടെ മുൻപിൽ കാഴ്ചവെയ്ക്കുവാൻ കഴിഞ്ഞതിൽ തികച്ചും അഭിമാനവും സന്തോഷവും ഉണ്ട്.

നിങ്ങളുടെ നിർല്ലോഭമായ സഹകരണം ഒന്നുമാത്രമാണ് എനിക്കു കിട്ടുന്ന ചുരുങ്ങിയ സമയങ്ങൾ ഈ വിധം പ്രയോജനപ്പെടുത്താൻ എന്നെ സഹായിക്കുന്നത്. ഈ സഹകരണം ഇതുപോലെ എനിക്കു കിട്ടിയിരുന്നില്ലെങ്കിൽ ഞാനൊരു എഴുത്തുകാരനാകുമായിരുന്നോ എന്നു സംശയിക്കുന്നുണ്ട്.

മലയാളികളെ സംബന്ധിച്ചിടത്തോളം ശാസ്ത്രഗ്രന്ഥങ്ങൾക്കു വേണ്ടത്ര വില കല്പിക്കുന്ന രീതി സാധാരണയല്ല. അതിനാൽ നോവലുകളേയും നാടകങ്ങളേയുമൊക്കെ അപേക്ഷിച്ചു നോക്കുമ്പോൾ ശാസ്ത്രഗ്രന്ഥങ്ങൾ മലയാളത്തിൽ ഒന്നും ഇല്ലെന്നുതന്നെ പറയാം. ഉണ്ടെങ്കിൽ തന്നെയും വിരലിലെണ്ണാൻ മാത്രമേയുള്ളുതാനും. ഇങ്ങനെയിരിക്കുന്ന അവസ്ഥയിലാണ് കുറെ വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ കൈരളിക്കു കാഴ്ചവെയ്ക്കാമെന്നുദ്ദേശിച്ച് തൂലികയുമായി രംഗപ്രവേശം ചെയ്തത്. സത്യംപറഞ്ഞാൽ ആരംഭത്തിൽ ഭയമുണ്ടായിരുന്നു. പക്ഷേ ഇന്നാഭയം തികച്ചും മാറിയിട്ടുണ്ട്. എന്റെ പുസ്തകങ്ങളെ ഇത്രയേറെ സൗഹാർദ്ദത്തോടുകൂടി നിങ്ങൾ സ്വാഗതംചെയ്യുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. അഭിനന്ദനങ്ങൾകൊണ്ടു് ശ്വാസം മുട്ടിക്കുന്ന ഈ കത്തുകളെല്ലാം കാണുമ്പോൾ എന്തെന്നില്ലാത്ത ചില ചേതോവികാരങ്ങളാണുള്ളിൽ തലപൊക്കുക. എല്ലാ കത്തുകാർക്കും പ്രത്യേകംപ്രത്യേകം മറുപടി അയയ്ക്കണമെന്നുദ്ദേശമുണ്ടെങ്കിലും അതു് അപ്രായോഗികമായതിനാൽ ഈ ഒരു ചെറിയ കുറിപ്പുകൊണ്ടു് ഞാനതു നിർവ്വഹിക്കുകയാണ്.

അങ്ങനെ ചെയ്യുന്നതിൽ നിങ്ങൾക്ക് പ്രയാസം തോന്നുന്നുണ്ടെങ്കിലും തല്ക്കാലം ക്ഷമിക്കുവാനേ നിവ്വാഹമുള്ളു. അല്ലാതെന്തു ചെയ്യാൻ? ഈ പുസ്തകങ്ങൾതന്നെ എഴുതുന്നതു് എന്റെ ജോലിസമയം കഴിഞ്ഞു കിട്ടുന്ന തുച്ഛമായ സമയത്തിലാണു്. അതുതന്നെ പലപ്പോഴും നടക്കാതാണു വരിക. അതുകൊണ്ടു് വൈഷമ്യങ്ങളും പ്രയാസങ്ങളും നിങ്ങൾ എനിക്കുവേണ്ടി മനസ്സിലാക്കുമല്ലോ.

ഈ പ്രാവശ്യം ഞാൻ നിങ്ങൾക്കു കാഴ്ചവെയ്ക്കുന്നതു് നമ്മുടെ നാട്ടിൽ വലിയ പ്രചാരം സിദ്ധിച്ചിട്ടില്ലാത്ത ബയോകെമിസ്ട്രി എന്ന ചികിത്സാ ശാസ്ത്രമാണു്. ബയോകെമിസ്ട്രിയെ സംബന്ധിച്ചു് മലയാളികളിൽ പലരും അജ്ഞരാണു്. സാമാന്യജ്ഞാനമുള്ള ആക്കും നിഷ്പ്രയാസം കൈകാര്യം ചെയ്യാവുന്ന ഒരു ചികിത്സാ മാർഗ്ഗമാണിതു്. ആ ഒററക്കാരണംകൊണ്ടുതന്നെ നമ്മുടെ നാട്ടിൽ ഈ ചികിത്സാമാർഗ്ഗം വളരേണ്ടതാവശ്യമാണു്. ഇതു സ്വല്പം മനസ്സിലാക്കിയിരുന്നാൽ നിങ്ങളുടെ കുടുംബ ചികിത്സ നിങ്ങൾക്കുതന്നെ യാതൊരപകടവും കൂടാതെ പെട്ടെന്നു കൈകാര്യം ചെയ്യാൻ കഴിയും. സാമ്പത്തികമായി വളരെ അധഃപതിച്ച കേരളത്തിനു് ഇതുപോലുള്ള ചികിത്സാമാർഗ്ഗങ്ങളാണാവശ്യം. അതുകൊണ്ടുതന്നെയാണു് ഈ പുസ്തകം ഇപ്പോൾ പ്രസിദ്ധീകരിക്കുവാൻ തുനിഞ്ഞതും. വളരെ ചിലവുകുറഞ്ഞ ഒരു ചികിത്സാമാർഗ്ഗമായതിനാൽ എല്ലാ ആളുകളും ഇതു മനസ്സിലാക്കിയിരിക്കുന്നതു് എല്ലാംകൊണ്ടും പൊതുവേ നന്നായിരിക്കും.

നിങ്ങളുടെ എല്ലാവിധ സഹായസഹകരണങ്ങളുടേയും വെളിച്ചത്തിൽ ഇതും ഞാൻ നിങ്ങൾക്കു കാഴ്ചവെയ്ക്കുകയാണു്. ഓരോരുത്തരുടേയും അഭിനന്ദനങ്ങൾക്കും, സൗഹാർദ്ദസഹകരണത്തിനും പ്രത്യേകം പ്രത്യേകം നന്ദി ഇവിടെ രേഖപ്പെടുത്തട്ടെ.

നിങ്ങൾക്കെന്റെ ഹൃദയംഗമമായ കൃപ്പുകൈ!

**എന്നു് കെ. ആർ. സി. പിള്ള**

# ഹോമിയോപ്പതി
# അലോപ്പതി
# ആയുർവ്വേദം
# ബയോകെമിസ്ട്രി

ഈ നാലു ചികിത്സാമാർഗ്ഗങ്ങളുടേയും ചികിത്സാരീതിയിലുള്ള വ്യത്യാസങ്ങളുടെ ചെറിയ വിവരണം.

## ഹോമിയോപ്പതി

ആരോഗ്യത്തെ കാത്തുസൂക്ഷിക്കുന്ന ജീവശക്തിയുടെ താൽക്കാലിക തളർച്ചകൊണ്ടാണു രോഗങ്ങളുണ്ടാകുന്നതെന്നും—രോഗത്തെ മാററുവാൻ തളൎന്നുകിടക്കുന്ന ജീവശക്തിയെ ഉദ്ദീപിപ്പിച്ചാൽ മതി എന്നും ഹോമിയോ ശാസ്ത്രം വിധിക്കുന്നു. അതുപോലെതന്നെ ഔഷധങ്ങൾക്കു് അരോഗികളിൽ രോഗലക്ഷണങ്ങളുണ്ടാക്കാൻ കഴിയുമെന്നും ഒരൗഷധത്തിനുണ്ടാക്കാൻ കഴിയുന്ന അതേ രോഗലക്ഷണങ്ങളെ—ആ ഔഷധത്തിന്റെ ആത്മപ്രഭാവം വദ്ധിപ്പിച്ച (ആവത്തിച്ച) കുറഞ്ഞ മാത്രകൾക്കു് അതിനെ ഇല്ലായ്മ ചെയ്യുവാനും കഴിവുണ്ടെന്നു് ഹോമിയോശാസ്ത്രം തെളിയിക്കുന്നു. അതിനാൽ ഹോമിയോപ്പതി രോഗത്തിനു പ്രാധാന്യം കല്പിക്കാതെ രോഗിയുടെ ആന്തരികവും ബാഹ്യവുമായ ലക്ഷണങ്ങളെ കണക്കിലെടുത്തുകൊണ്ടു് – ഈ ലക്ഷണസമൂഹങ്ങൾക്കു് അനുയോജ്യമായ ലക്ഷണങ്ങൾ ഉണ്ടാക്കിയിട്ടുള്ള ഔഷധങ്ങളുടെ കുറഞ്ഞ അളവുകൊടുത്തു്—രോഗിയുടെ തളൎന്നുകിടക്കുന്ന ജീവശക്തിയെ ഉണർത്തി—ആ ജീവശക്തികൊണ്ടുതന്നെ രോഗശക്തികളുമായി മല്ലടിച്ചു് അതിനെ നശിപ്പിച്ചു് ആരോഗ്യത്തെ വീണ്ടെടുക്കുകയാണു് ഹോമിയോപ്പതി ചെയ്യുന്നതു്. എന്നാൽ അലോപ്പതിയാകട്ടെ രോഗം സുഖപ്പെടുത്തുവാൻ സ്വീകരിച്ചിരിക്കുന്ന മാർഗ്ഗം ഇതിൽനിന്നും ഭിന്നമായ ഒന്നാണു്. രോഗശക്തിയെ ഔഷധശക്തി കൊണ്ടു് (കൂടിയ അളവുകൾകൊണ്ടു്) നശിപ്പിച്ചു് രോഗത്തെ ഭേദപ്പെടുത്താനാണു ശ്രമിക്കുന്നതു്. ഇതിനു് ഔഷധപ്രയോഗം കൂടാതെ മററു പല കുറുക്കുവഴികളും പ്രയോഗിക്കുന്നു ഈ പ്രയോഗങ്ങൾ സുസാദ്ധ്യമായിത്തീരുമ്പോൾ രോഗംബാധിച്ച ഭാഗംതന്നെ നശിപ്പിച്ചുകളയുന്നു. അതിനാലെങ്കിലും രോഗം ഭേദപ്പെട്ടുകൊള്ളുമെന്നും അലോപ്പതിക്കാർ വിശ്വസിക്കുന്നു. പക്ഷേ, അവരുടെ ഈ വിശ്വാസത്തിനു വിപരീതമാണു് പ്രകൃതിനിയമം. ആയുർവ്വേദമാകട്ടെ—രോഗശാന്തിക്കു കണ്ടുപിടിച്ച മാർഗ്ഗം മേൽപറഞ്ഞ രണ്ടിൽനിന്നും വിഭിന്നമാണു്. ഔഷധം കൊണ്ടു് ആരോഗ്യത്തെ വീണ്ടെടുക്കുകയും അങ്ങനെ രോഗത്തെ ഇല്ല

യ്മചെയ്യുകയും ചെയ്യാമെന്നാണ്. ഇതിന സ്വീകരിച്ചിരിക്കുന്ന രീതി—കെട്ടണഞ്ഞുകിടക്കുന്ന അടുപ്പിലെ ചെറിയ തീക്കട്ടയെ കത്തിച്ചെടുക്കാൻ—കട്ടിയുള്ള വിറകുകഷണം വെയ്ക്കുന്നതിന സമമായതാണ്. അതുകൊണ്ടാണ് പെട്ടെന്നുണ്ടാകുന്ന രോഗങ്ങൾക്കും വളരെ പഴക്കം ചെന്ന രോഗങ്ങൾക്കും ആയുർവ്വേദം വേണ്ടതുപോലെ ഫലംചെയ്യാത്തതു്. ഇതിൽനിന്നൊക്കെ വിഭിന്നമാണ് ബയോകെമിസ്ട്രിയുടേതു്. മനുഷ്യശരീരം 12 ലവണങ്ങളെകൊണ്ടുണ്ടാക്കിയിട്ടുള്ളതാണെന്നും—ആ ലവണങ്ങളിൽ ഏതെങ്കിലും ശരീരത്തു കുറയുമ്പോഴുണ്ടാകുന്ന ലക്ഷണസമൂഹങ്ങളാണ് രോഗങ്ങളെന്നും—അതുകൊണ്ടു രോഗങ്ങളെ മാററുവാൻ കുറവുള്ള ലവണങ്ങളുടെ കുറഞ്ഞ മാത്രകൾ പ്രയോഗിച്ചാൽ മതിയെന്നുമാണ്.

ഇതാണ് ഈ നാലു ചികിത്സാമാർഗ്ഗങ്ങളുടേയും രോഗം, സുഖപ്പെടുത്തുന്ന രീതിയുടെ രത്നച്ചുരുക്കം.

# എന്താണ് ബയോകെമിസ്ട്രി?

മനുഷ്യശരീരം 12 ലവണങ്ങൾ കലന്നതാണെന്നും—രോഗം എന്നു പറയുന്നതു് ഇതിലേതെങ്കിലും ഒന്നോ അതിലധികമോ ലവണങ്ങളുടെ കുറവുകൊണ്ടുണ്ടാകുന്ന ലക്ഷണസമൂഹമാണെന്നും—അതിനാൽ കുറവുള്ള ലവണങ്ങൾ ഉപയോഗിച്ചാൽ രോഗലക്ഷണങ്ങളും അതിനെത്തുടന്നു് രോഗവും ഭേദപ്പെട്ടുകൊള്ളുമെന്നാണ് ബയോകെമിസ്ട്രിയുടെ സിദ്ധാന്തം. ഈ ചികിത്സാമാർഗ്ഗം നടപ്പിൽവരുത്തിയതു് ഷ്യൂസിലർ എന്ന ഒരു ജർമ്മൻകാരനായ ഡോക്ടറാണ്

അദ്ദേഹത്തിൻെറ ഔഷധങ്ങൾ താഴെ കൊടുക്കുന്നു.

കാൽക്കേറിയഫ്ളോറിക്ക, കാൽക്കേറിയഫോസ്ഫോറിക്ക, കാൽക്കേറിയ സൽഫ്യൂറിക്ക, ഫെറംഫോസ്ഫോറിക്കം, കാലിമൂറിയാറിക്കം, കാലിഫോസ്ഫോറിക്കം, കാലിസൽഫ്യൂറിക്കം, മഗ്നീഷ്യാഫോസ്ഫോറിക്ക, നാട്രംമൂറിയാററിക്കം, നാട്രംഫോസ്ഫോറിക്കം, നാട്രംസൽഫ്യൂറിക്കം, സിലിഷ്യ.

ശരീരത്തിൽ അടങ്ങിയിരിക്കുന്ന വസ്തുക്കൾ വേർതിരിക്കുമ്പോൾ കാണുന്ന ലവണങ്ങളും അതിനോടു സാമ്യമുള്ള ബയോ ഔഷധങ്ങളും.

### ക്ലോറൈഡ് രണ്ടുതരം

പൊട്ടാഷ്യംക്ലോറൈഡു്—കാലിമൂർ,
സോഡിയംക്ലോറൈഡു്—നാട്രംമൂർ,

## ഫോസ്ഫേററുകൾ അഞ്ചുതരം

| | | |
|---|---|---|
| അയൺഫോസ്ഫേററ് | | —ഫെറംഫോസ് |
| ലൈം | ,, | —കാൽക്കേറിയഫോസ് |
| മഗ്നീഷ്യം | ,, | —മഗ്നീഷ്യാഫോസ് |
| പൊട്ടാഷ്യം | ,, | —കാലിഫോസ് |
| സോഡിയം | ,, | —നാട്രംഫോസ് |

## സൽഫേററ് മൂന്നുതരം

ലൈംസൽഫേററ്—കാൽക്കേറിയസൽഫ്
പൊട്ടാഷ്യം സൽഫേററ്—കാലിസൽഫ്
സോഡിയം സൽഫേററ്—നാട്രംസൽഫ്

## ഓക്സൈഡ് ഒന്ന്

ഓക്സൈഡ്ഓഫ്സിലിഷ്യ—സിലിഷ്യ

## ഫ്ളോറൈഡ് ഒന്ന്

അതാണ്—കാൽക്കേറിയ ഫ്ളോറിക്കം.

ഇവയാണ്. ഇവയുടെ ഏതെങ്കിലും ഒന്നോ അതിലധികമോ വസ്തുക്കളുടെ കുറവാണ് രോഗം. അതിനാൽ ഇവയുടെ കുറവുകളെ പരിഹരിക്കുകയാണ് ബയോക്കമിക്കൗഷധങ്ങൾ ചെയ്യുന്നത്. ഇവയ്ക്ക് ഓരോന്നിനും ആരോഗ്യത്തെ നിലനിറുത്തുന്ന കാര്യത്തിൽ ശരിയായ പങ്കുണ്ട്. ഈ ഓരോ ലവണങ്ങളുടേയും കുറവുകൊണ്ടുണ്ടാകുന്ന ലക്ഷണങ്ങളും രോഗങ്ങളുമാണ് ഔഷധഗുണപാഠത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

ബയോക്കമിക്കൗഷധങ്ങളുടെ ആറാമത്തെ ആവർത്തനത്തിനു തുല്യമായിട്ടാണ്—ശരീരത്തിൽ ഈ ലവണങ്ങൾ സ്ഥിതിചെയ്യുന്നത് എന്നാണ് ഷൂസ്ലറുടെ അഭിപ്രായം.

## ആവർത്തനം

ഹോമിയോ ഔഷധങ്ങളുടെ ആവർത്തനംപോലെയാണ് ബയോക്കമിക്കൗഷധങ്ങളും ആവർത്തിക്കുന്നത്. പിന്നൊരു വ്യത്യാസമുള്ളത്—ബയോക്കമിക്കിൽ ദശാംശാവർത്തനംമാത്രമേ ഉള്ളൂ. ഹോമിയോപ്പതിയിലാണെങ്കിൽ ശതാംശാവർത്തനത്തിലും ഔഷധങ്ങൾ ആവർത്തിക്കുന്നു. മൂലദ്രവ്യം ശുദ്ധീകരിച്ച് അതിന്റെ ഒരംശം എടുത്ത് ഒൻപതംശം ഷുഗർ ഓഫ് മിൽക്ക് കലർത്തി ഒരു നിശ്ചിത അളവിൽ അരച്ചുചേർത്തുകുന്നതാണ് ഒന്നാമത്തെ ആവർത്തനം (1x) ഇതിൽനിന്നും ഒരംശം എടുത്ത് 9 അംശം ഷുഗർ ഓഫ് മിൽക്കുകൂടെ ചേർത്ത് നിശ്ചിതരീതിയിൽ അരച്ചെടുത്ത് എടുക്കുന്നത് 2x. ഇങ്ങനെ മേൽപോട്ട് എത്രവേണമെങ്കിലും ആവർത്തിക്കാം. എന്നാൽ ബയോക്കമിക്കൗഷധങ്ങളുടെ സാധാരണ ഉപ

യോഗം 3x, 6x, ഇവയാണു്. പെട്ടെന്നുണ്ടാകുന്ന മിക്കരോഗങ്ങൾക്കും 3x ആവൎത്തനം പെട്ടെന്നു ഫലംചെയ്യുന്നതായിട്ടു കണ്ടുവരുന്നുണ്ടു്. ചിലർ 6x ആവൎത്തനവും സാധാരണ ഉപയോഗിക്കുന്നു. പഴകിയ രോഗങ്ങൾക്കു് 12x, 30x, 200x മുതലായവ ആവൎത്തനങ്ങൾ വേണ്ടിവരും. താണ ആവൎത്തനങ്ങൾ ഫലസിദ്ധിയില്ലാതെ വരുമ്പോൾമാത്രം ഉയൎന്ന ആവൎത്തനം ഉപയോഗിച്ചാൽമതി.

## ഉപയോഗം

ബയോക്കെമിക്കൗഷധങ്ങൾ പൊടിരൂപത്തിലും, ഗുളികരൂപത്തിലും കിട്ടും. കൈകാൎയ്യംചെയ്വാൻ ഗുളികയാണു നല്ലതു്. ഒരു ഗ്രയിൻ വലിപ്പംമുതൽ 5 ഗ്രയിൻ വലിപ്പംവരെയുള്ള ഗുളികകളുണ്ടു്. പ്രായപൂൎത്തിയായ ഒരാളിന്നു് ഒരുനേരം 5 ഗ്രയിനാണു് സാധാരണ ഉപയോഗം. പൊടിയാണെങ്കിൽ 5 ഗ്രയിൻ തൂക്കം ഒരുനേരം കൊടുക്കണം. ഗുളിക ഒരു ഗ്രയിൻ വലിപ്പമുള്ളതാണെങ്കിൽ 5 എണ്ണവും കൊടുക്കണം. കുട്ടികൾക്കു് 3 ഗ്രയിനും, പൊടിക്കുഞ്ഞുങ്ങൾക്കു് ഒന്നോ രണ്ടോ ഗ്രയിനും കൊടുക്കാം. ഔഷധം എപ്പോഴും ചെറിയ ചൂടുള്ള വെള്ളത്തിൽ കൊടുക്കുന്നതു് കൂടുതൽ ഫലകരമായി കണ്ടിട്ടുണ്ടു്.

## ഔഷധം കൊടുക്കേണ്ട ക്രമം

രോഗത്തിന്റെ കൂടുതലനുസരിച്ചു് ഔഷധങ്ങൾ കൂടെക്കൂടെ കൊടുക്കാം. രോഗം കൂടിനിൽക്കുമ്പോൾ 10 മിനിററിടവിട്ടുവരെ കൊടുക്കാം. സാധാരണ ഒന്നോ രണ്ടോ മണിക്കൂർ ഇടവിട്ടു് ഔഷധങ്ങളുപയോഗിക്കാം. പഴകിയ രോഗങ്ങൾക്കു് കൂടിയ ആവൎത്തനം ദിവസത്തിലൊരിക്കൽവീതം മതിയാകും.

ലക്ഷണസമൂഹങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു് ഔഷധം തിരഞ്ഞെടുക്കുന്നതെന്നു പറഞ്ഞു. ആ കാൎയ്യം ശ്രദ്ധിച്ചാൽ സുഖപ്പെടൽ പെട്ടന്നായിരിക്കും.

ഔഷധം ഒന്നു തെററിപ്പോയാലും സ്വൽപ്പം കൂടിപ്പോയാലും കുഴപ്പം ഒന്നും ഉണ്ടാകുകയില്ലല്ലോ എന്നു കരുതി ശ്രദ്ധയില്ലാതെ മരുന്നു് എടുക്കരുതു്. അതുപോലെതന്നെ ആവശ്യമില്ലാതെയും മരുന്നുകൾ കൊടുക്കരുതു്.

ഔഷധങ്ങൾ എപ്പോഴും വിശ്വാസയോഗ്യമായ സ്ഥലത്തുനിന്നും നല്ലതുതന്നെ വാങ്ങാൻ പ്രത്യേകം ശ്രദ്ധിക്കണം. വില കൂടുതൽ കൊടുത്താലും വേണ്ടുകില്ല. വിലകുറഞ്ഞ ഔഷധങ്ങൾ പത്തുപ്രാവശ്യം കൊടുത്തിട്ടു് നിരാശരായിരിക്കുമ്പോൾ വിലകൂടിയ നല്ല ഔഷധങ്ങൾ ഒന്നോ രണ്ടോ ഡോസുകൾതന്നെ അത്ഭുതകരമായ ഫലംചെയ്യും. അതുകൊണ്ടു് നല്ല കമ്പനിക്കാരുടെ ഔഷധങ്ങൾതന്നെ വാങ്ങുക.

# കുറിപ്പ്

നമ്മുടെ നാട്ടിൽ വേണ്ടതുപോലെ വളച്ച്പ്രാപിച്ചിട്ടില്ലാത്തതും—പലർക്കും ഇന്നു വേണ്ടതുപോലെ അറിവില്ലാത്തതുമായ ഒരു വൈദ്യശാസ്ത്രമാണ് ബയോകെമിസ്ട്രി. ഇതിനു മലയാളത്തിൽ ദ്വാദശലവണ ചികിത്സ എന്നു പറയുന്നു.

12 കൂട്ടം ഔഷധങ്ങൾ മാത്രമേ ഈ ചികിത്സയിൽ അടങ്ങിയിട്ടുള്ളൂ. അതുകൊണ്ട് സാമാന്യജ്ഞാനമുള്ള ആർക്കും ഇതു കൈകാര്യം ചെയ്യാം. ഇതൊരു അപകടരഹിതമായ ചികിത്സാസമ്പ്രദായമാണ്.



ശരീരം പഞ്ചലവണങ്ങളെക്കൊണ്ടാണ് സൃഷ്ടിച്ചിട്ടുള്ളതെന്ന തത്വത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഈ ചികിത്സാമാർഗ്ഗം കണ്ടുപിടിക്കപ്പെട്ടിട്ടുള്ളത്. ആ പഞ്ചലവണങ്ങളെ കുറേക്കൂടെ വിസ്തരിക്കുമ്പോൾ—അല്ലെങ്കിൽ അതിൽ അടങ്ങിയിരിക്കുന്ന വസ്തുക്കൾ വേർതിരിക്കുമ്പോൾ 12 തരം ഉപ്പുകളാണെന്നതാണ് ഈ ചികിത്സാമാർഗ്ഗത്തിന്റെ അടിസ്ഥാന തത്വം. ശരീരത്തിന്റെ ആരോഗ്യത്തെ നിലനിറുത്തുന്ന ഈ പന്ത്രണ്ടുപ്പുകളിൽ ഏതെങ്കിലും ഒന്നോ അതിലധികമോ ശരീരത്തിൽ കുറയുമ്പോഴാണ് രോഗങ്ങളുണ്ടാകുന്നതെന്നും—ആ ഉപ്പുകൾ കുറഞ്ഞ മാത്രകളിൽ പ്രയോഗിച്ച് രോഗത്തെ മാററാമെന്നുമാണ് ഈ ചികിത്സാമാർഗ്ഗം കണ്ടുപിടിച്ച ഷൂസിലരുടെ സിദ്ധാന്തം.

ഇതരവൈദ്യശാസ്ത്രങ്ങളെ അപേക്ഷിച്ച് അപകടരഹിതമായി കൈകാര്യം ചെയ്യാനും, പെട്ടെന്ന് ഔഷധം തിരഞ്ഞെടുക്കുവാനും, ചുരുങ്ങിയ ചിലവിൽ വളരെവേഗം

രോഗം ഭേദപ്പെടുത്തുവാനും ഈ ചികിത്സാമാർഗ്ഗം വളരെ ഉപകരിക്കുന്നുണ്ട്. ആർക്കുവേണമെങ്കിലും ഇതു കൈകാര്യം ചെയ്യാം; ഔഷധത്തിലും രോഗത്തിലും സാമാന്യം പരിജ്ഞാനം നേടിയാൽമാത്രം മതി. ഹോമിയോ ഔഷധങ്ങളെപ്പോലെ രോഗവർദ്ധനവുകളോ അലോപ്പതി ഔഷധങ്ങളെപ്പോലെ ഔഷധം ഒന്നു തെററിക്കൊടുത്തതു കൊണ്ടോ—മാത്ര സ്വല്പം കൂടിപ്പോയതുകൊണ്ടോ മരണമോ ഒന്നും ഈ ചികിത്സയ്ക്കു സംഭവിക്കുന്നില്ല.

നമ്മുടെ നാട്ടിൽ ഈ ചികിത്സാമാർഗ്ഗം അല്പമായിട്ടെങ്കിലും കൈകാര്യം ചെയ്യുന്നതു് ഹോമിയോ ചികിത്സകരാണ്. ലക്ഷണചിത്രങ്ങൾ വേണ്ടതുപോലെ തെളിഞ്ഞിട്ടില്ലാത്ത സന്ദർഭങ്ങളിലും—ഔഷധത്തിനനുസരിച്ചു് ലക്ഷണങ്ങൾ ഒത്തുചേർന്നു കിട്ടാത്തപ്പോഴും ഹോമിയോ ഡാക്ടറന്മാർ ഈ ചികിത്സാസമ്പ്രദായത്തേയാണ് ആശ്രയിക്കുക.

ഹോമിയോ ഔഷധങ്ങൾ തിരഞ്ഞെടുക്കുന്നതുപോലെ ബയോക്കമിക്കൗഷധങ്ങളും തിരഞ്ഞെടുക്കുന്നതു്—രോഗിയുടെ ലക്ഷണസമൂഹത്തെ അടിസ്ഥാനപ്പെടുത്തിയാണ്. രോഗിയുടെ ലക്ഷണസമൂഹങ്ങളും ഔഷധത്തിന്റെ ലക്ഷണസമൂഹങ്ങളും കൂടെ യോജിച്ചുവരുന്ന ഔഷധമാണ് തെരഞ്ഞെടുത്തുകൊടുക്കേണ്ടതു്. ഇതിൽ ആകെ 12 കൂട്ടം ഔഷധങ്ങൾ മാത്രം ഉള്ളതുകൊണ്ട്—ഈ പന്ത്രണ്ടിൽനിന്നും ഏതെങ്കിലും ഒന്നു ലക്ഷണചിത്രത്തിനനുസരിച്ചു് തിരഞ്ഞെടുക്കുവാൻ വലിയ ബുദ്ധിമുട്ടു സഹിക്കേണ്ടിവരികയില്ല. എന്നാൽ ഹോമിയോ ഔഷധങ്ങളുടെ കഥ അതല്ല. ഹോമിയോ ചികിത്സയിൽ ഔഷധങ്ങൾ വളരെ അധികമുണ്ടു്. അതിൽനിന്നും രോഗിക്കൊരൗഷധം തിരഞ്ഞെടുക്കുക വലിയ ബുദ്ധിമുട്ടുള്ള ഒരു കാര്യമാണ്. അതിനു ഹോമിയോപ്പതിയിലും, ഹോമിയോ ഔഷധങ്ങളിലും നല്ല പാണ്ഡിത്യംതന്നെ ആവശ്യമാണ്.

വിശേഷിച്ചും പഴകിയരോഗങ്ങളിൽ. ഹോമിയോപ്പതിയിൽ ഔഷധം തിരഞ്ഞെടുക്കുകമാത്രമല്ല പ്രയാസം. ഔഷധത്തിൻെറ ആവർത്തനം തെരഞ്ഞെടുക്കുന്നതിലും പ്രത്യേകം ശ്രദ്ധിക്കണം. എന്നാൽ ആവക ബുദ്ധിമുട്ടുകളൊന്നും ഇതിനില്ല. അതുപോലെതന്നെ ഒരുസമയത്തുതന്നെ ഒന്നോ അതിലധികമോ ഔഷധങ്ങൾ ഒന്നിടവിട്ട് സന്ദർഭമനുസരിച്ച് മാറിമാറിയോ അല്ലെങ്കിൽ ഒരുമിച്ചുചേർത്തോ ഉപയോഗിക്കുന്നതിൽ വലിയ ദൂഷ്യമൊന്നുമില്ല. അതുകൊണ്ട് ഔഷധം പ്രയോഗിക്കുന്നതിലും സൗകര്യമുണ്ട്. ഹോമിയോപ്പതിയിലാണെങ്കിൽ ഔഷധത്തിൻെറ അനുകൂലഔഷധവും പ്രത്യൗഷധവും, വിരുദ്ധൗഷധവും പ്രവർത്തനകാലവും ഒക്കെ ഉള്ളതുകൊണ്ട് അതെല്ലാം നോക്കിയേ രണ്ടാമത്തെ ഔഷധം പ്രയോഗിക്കാൻ പററു. ഈ ബുദ്ധിമുട്ടൊന്നും കൂടാതെ കാര്യം പെട്ടെന്നു സാധിക്കാൻ ബയോകെമിസ്ട്രി തന്നെയാണു പററിയതു്.

അതുകൊണ്ട് സാമാന്യപരിജ്ഞാനമുള്ള ആർക്കും എപ്പോഴും ഇതു കൈകാര്യം ചെയ്യാം. വളരെ ചിലവുകുറഞ്ഞതും പെട്ടെന്നു ഫലസിദ്ധിയുള്ളതുമായ ഔഷധങ്ങളാണിവ. യാതൊരുതരത്തിലുമുള്ള ദോഷഫലങ്ങളും ഈ ഔഷധപ്രയോഗങ്ങൾകൊണ്ടുണ്ടാകുന്നില്ല. ഈ കാരണങ്ങൾകൊണ്ട് ബയോകെമിസ്ട്രിയെ ഒരു കുടുംബചികിത്സയായി എല്ലാവരും അംഗീകരിക്കേണ്ടതാവശ്യമാണു്. എങ്കിൽ ഇന്നു ചികിത്സയ്ക്കുവേണ്ടിയും, ആരോഗ്യസംരക്ഷണത്തിനുവേണ്ടിയും അനുദിനം ധാരാളം പണം വ്യയം ചെയ്യുന്നതിനെ വളരെ ലഘൂകരിക്കുവാൻ കഴിയുകമാത്രമല്ല ചെയ്യുന്നതു്—ചികിത്സയ്ക്കുവേണ്ടി നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്ന പണത്തിൻെറ നല്ലൊരു പങ്ക് നിങ്ങൾക്കു മിച്ചം വെയ്ക്കാൻ കഴിയുകയും ചെയ്യും. അതാണു് ഈ ചികിത്സാമാർഗ്ഗം മനസ്സിലാക്കിയിരിക്കുന്നതുകൊണ്ടുള്ള പ്രധാന ഗുണം. നിങ്ങളുടെ ഒരു കുടുംബഡാക്ടറെപ്പോലെ

ഈ കൊച്ചു പുസ്തകം ഉപകരിക്കും എന്നു പറയുന്നതിൽ ഞങ്ങൾക്കു പ്രത്യേകിച്ച് അഭിമാനമുണ്ട്. കെ. ആർ. സി യുടെ തൂലിക ഒരു വിശിഷ്ട ഉപഹാരമാണു കൈരളിക്കി പ്പോഴും കാഴ്ച വെച്ചിരിക്കുന്നതു്. സാമ്പത്തികമായിട്ടു വളരെ അധഃപതിച്ച നമ്മുടെ നാട്ടിൽ, ഈ ചികിത്സാമാർഗ്ഗം അഭിവൃദ്ധിപ്രാപിച്ചാൽ—ചികിത്സയ്ക്കുവേണ്ടി ഒരു നല്ല തുക ചിലവിട്ടുകൊണ്ടിരിക്കുന്ന സാധാരണക്കാരൻെറ ജീവി തനിലവാരത്തിന് ഗണ്യമായ പുരോഗതി കൈവരുത്തു വാൻ കഴിയും. ആ ഉദ്ദേശത്തോടുകൂടിയാണ് ഞങ്ങളീ പുസ്തകം പ്രസിദ്ധീകരിക്കുന്നതു്. നിങ്ങൾക്കു ഞങ്ങളുടെ വിനീതമായ കൂപ്പുകൈ.



എന്നു്,

**ഹോമിയോപ്പതിക്ക് പബ്ലിഷിംഗ് ഹൗസ്,**

കൊല്ലം

# 1. കാൽക്കേറിയാ ഫ്ളോറിക്കാ

## *Calcarea Flourica*

ഈ ഔഷധം അസ്ഥികളിലും, പല്ലിൻെറ ഇനാമ ലിലും, മാംസഗ്രന്ഥികളിലും പ്രധാനമായി പ്രവത്തിക്കുന്നു. അതിനാൽ അസ്ഥിരോഗങ്ങൾക്കും, പല്ലുസംബന്ധിച്ച രോഗങ്ങൾക്കും മാംസഗ്രന്ഥികൾക്കുണ്ടാകുന്ന രോഗങ്ങൾ ക്കും വളരെ ഫലവത്താണു്.

മാംസഗ്രന്ഥികൾ വീങ്ങി കല്ലുപോലെ കട്ടിയായിട്ടിരിക്കുന്ന സന്ദർഭങ്ങളിൽ ഈ ഔഷധം അതിനെ പരിപൂർണ്ണമായി ശമിപ്പിച്ചിട്ടുണ്ടു്. അതുപോലെതന്നെ ഗർഭ പാത്രത്തിൻെറ സ്ഥാനഭ്രംശവും അതോടുകൂടിയുണ്ടായിരുന്ന അണ്ഡാശയ തകരാറുകളും— തൽഫലമായുണ്ടായിരുന്ന വന്ധ്യത്വവും ദീർഘനാളുകൊണ്ടു് നിലനിന്നിരുന്നതിനെ ഈ ഔഷധത്തിൻെറ 12X ആവത്തനംകൊണ്ടു് പരിപൂർണ്ണമായി സുഖപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ടു്.

വ്രണങ്ങൾ, പുണ്ണുകൾ, വെടിച്ചുകീറലുകൾ, തൊലിപ്പുറത്തുണ്ടാകുന്ന പൊട്ടലുകൾ ഇവയെ ഈ ഔഷധം വളരെവേഗം ശമിപ്പിക്കുന്നു. ഇത്തരം കേസുകളിൽ "സിലിഷ്യ" പരാജയമടയുമ്പോൾ കാൽക്കേറിയാ ഫ്ളോറിക്ക, അത്ഭുതകരമായ ഫലത്തെ പ്രദാനം ചെയ്യുന്നു.

അർശസ്സു് സംബന്ധിച്ചു് മലദ്വാരത്തിലുണ്ടാകുന്ന വെടിച്ചുകീറലിനെ കാൽക്കേറിയാഫ്ളോറിക്ക പെട്ടെന്നു സുഖപ്പെടുത്തുന്നു.

ശസ്ത്രക്രിയചെയ്യേണ്ട തിമിര രോഗങ്ങൾക്കു് ഈ ഔഷധത്തിൻെറ 6X മൂന്നു മാസം തുടർച്ചയായി സേവിപ്പിച്ചാൽ ശസ്ത്രക്രിയ കൂടാതെ ഭേദപ്പെടുത്താൻ കഴിയും.

## പ്രധാന ലക്ഷണങ്ങൾ

തലയിലുണ്ടാകുന്ന വ്രണങ്ങൾ, മനംമറിച്ചിലോടുകൂടി ഉച്ചതിരിഞ്ഞുണ്ടാകുന്ന തലവേദന,—ഈ തലവേദന വൈകിട്ടാശ്വാസപ്പെടുക, അണഎല്ലും കവിളും വീങ്ങി കട്ടിയായിത്തീരുക; വായും തൊണ്ടയും വരണ്ടിരിക്കുക; ഊനിൽ കുമളകുരുക്കൾ, കുരുക്കൾവന്ന് ഊനിൽ പഴുത്തു പൊട്ടുക. "പയോറിയാ" ആരോഗ്യമില്ലാത്ത പല്ലുകൾ, പല്ല് ദ്രവിക്കുക, കുട്ടികൾക്ക് പല്ല് കിളിക്കുവാൻ താമസം, കൂടെക്കൂടെ പല്ലിനു വേദന ഉണ്ടാകുക, പല്ലിന് വേണ്ടതു പോലെ ഉറപ്പില്ലാതിരിക്കുക, നേരത്തെ പല്ലു കൊഴിയുക, നാക്കു പൊട്ടിക്കീറുക, വായും തൊണ്ടയും വ്രണിക്കുക, സിഫിലിസിസ് സംബന്ധിച്ചുണ്ടാകുന്ന വായ്പുണ്ണ്, തിമിരം, കണ്ണുകൊണ്ടു് കൂടുതൽ ജോലിചെയ്യുന്നതിനാലുണ്ടാകുന്ന കാഴ്ചക്കുറവ്, കണ്ണിനു മുൻപിൽ കൊള്ളിയാൻ മിന്നുന്നതുപോലെയും തീപ്പൊരി പറക്കുന്നതുപോലെയും തോന്നുക, കൃഷ്ണമണിക്കു വേദന, ഈ വേദന കണ്ണടയ്ക്കുന്നതിനാലും, ചെറുതായിട്ടമർത്തുന്നതിനാലും ആശ്വാസം കിട്ടുക, കണ്ണിൽനിന്നും ജലവാർച്ച, ചെവിയിൽ മുഴക്കം, പഴകിയ ചെവിഒലിപ്പ്, കേൾവിക്കുറവ്, തല തണുത്തിരിക്കുക, തുമ്മണമെന്നുണ്ടെങ്കിലും ശേഷിയില്ലാത്തതരം തുമ്മൽ, മൂക്കിൽനിന്നും കട്ടിയുള്ളതും, പശപ്പുള്ളതും, പച്ചകലന്നതും ദുർഗന്ധത്തോടുകൂടിയതുമായ പഴപ്പുപോക്ക്, (മൂക്കള) പീനസം, ഉണ്ണാക്ക് വലുതായി തൊണ്ടയിൽ മുട്ടുക. അതിനാൽ തൊണ്ടയ്ക്കു് കിക്കിളിപ്പെടുത്തലും തൽഫലമായിട്ടുണ്ടാകുന്ന ചുമയും, കണ്ഠപിണ്ഡം വീങ്ങി കല്ലിച്ചിരിക്കുക, തൊണ്ടയ്ക്കു് നീററൽ—ചൂടുവെള്ളം കുടിച്ചാലാശ്വാസം. ആമാശയത്തിൽ വായു കെട്ടൽ, ദഹനക്കേട്, ദഹിക്കാത്ത ആഹാരസാധനങ്ങൾ ഛർദ്ദിക്കുക—പ്രത്യേകിച്ചു കുട്ടികൾ, ഇക്കിൾ, മനംമറിച്ചിൽ, അനങ്ങുന്നതിനാലും,

ചൂടുപിടിക്കുന്നതിനാലും ആശ്വാസംകിട്ടുന്ന—കരളുവേദന, കഠിനതരത്തിലുള്ള ജോലിനിമിത്തമുണ്ടാകുന്ന ദഹനക്കേട്ട്, മലബന്ധം, മലദ്വാരം പൊട്ടിക്കീറി ഇരിക്കുകയും ചൊറിച്ചിലും, രക്തം പോകുന്നതോ അല്ലാത്തതോ ആയ അർശസ്സ്, അർശസ്സുകാർക്കുണ്ടാകുന്ന പുറത്തുവേദന, സന്ധിവാതക്കാർക്കുണ്ടാകുന്ന വയററിളക്കം, കൂടെക്കൂടെ മൂത്രംപോകണമെന്ന തോന്നൽ, മൂത്രത്തിന് കടുത്ത നിറവും സഹിക്കാൻവയ്യാത്ത ദുർഗന്ധവും, ചിലപ്പോൾ കൊഴുത്തും ധാരാളമായും മൂത്രംപോവുക, വൃഷണവീപ്പ്, സിഫിലിസിസ്, ഗർഭപാത്രത്തിനുണ്ടാകുന്ന സ്ഥാനഭ്രംശം, ഗർഭപാത്രത്തിലുണ്ടാകുന്ന മാംസവളർച്ച, അടിവയററിൽനിന്നും താഴോട്ടു തുടയിലേയ്ക്കു് വ്യാപിക്കുന്നതരം വേദനയോടുകൂടി ആർത്തവം ധാരാളം പോവുക, പ്രസവിച്ചുകിടക്കുന്ന സ്ത്രീകൾക്ക് പ്രസവശേഷമുണ്ടാകുന്ന നോവ്, കുറച്ചു ചുമച്ചശേഷം കട്ടിയുള്ള മഞ്ഞകഫം തുപ്പൽ, പാടുക—ചിരിക്കുക—ഉറക്കെ സംസാരിക്കുക ഉറക്കെ വായിക്കുക—ഇവയാലുണ്ടാകുന്ന തൊണ്ടയടപ്പ്, വിമ്മിഷ്ടത്തോടെ പ്രയാസപ്പെട്ടുള്ള ശ്വാസോച്ഛ്വാസം. ഹൃദയം വലുതായിട്ടിരിക്കുക, ഹൃദ്രോഗംനിമിത്തമുണ്ടാകുന്ന നീരു്, ഗർഭപാത്രം സംബന്ധിച്ചുള്ള രോഗത്താൽ ഹൃദയം ക്രമരഹിതമായി പ്രവർത്തിക്കുക, കഴുത്തിനുചുററുമുള്ള മാംസഗ്രന്ഥികൾ വീർത്തു കല്ലുപോലെ കട്ടിയായിട്ടിരിക്കുക, അനങ്ങിയാലുടനെ വർദ്ധിക്കുന്നതരം നടുവിനുവേദന, ഈ വേദന തുടർന്നനങ്ങുകയോ—ചൂടുവെക്കുകയോ ചെയ്താൽ ആശ്വാസം കിട്ടുക, സന്ധുക്കളിൽ നീർക്കെട്ട്, എല്ലുകൾക്ക് വീക്കം, അസ്ഥി ദ്രവിപ്പ്, നഖവ്രണം, ത്വക്ക് പരുപരുത്തും പൊട്ടിക്കീറിയും ഇരിക്കുക—പ്രത്യേകിച്ച് കൈപ്പത്തിയ്ക്കും കൈയ്ക്കും. ത്വക്ക് കട്ടിയായിട്ടിരിക്കുക, സുഖകരമല്ലാത്ത ഉറക്കം, കൂട്ടുകാരോ, ബന്ധുക്ക

ളോ മരിച്ചുപോയെന്നോ എന്തെങ്കിലും അപകടം സംഭവി ക്കുമെന്നോ വിചാരിച്ചു ഉറക്കംവരാതിരിക്കുക, പുതിയ സ്ഥലത്തേക്കുറിച്ചും മററും ഉറക്കത്തിൽ സ്വപ്നംകാണുക, ഏതാനും ആഴ്ചകളോളം തുടൻനില്ക്കുന്ന പനി. പനി യോടുകൂടി ദാഹവും വരൾച്ചയും നാക്ക് തവിട്ടുനിറത്തി ലിരിക്കുകയും ചെയ്യുക, ഇവയാണു പ്രധാന ലക്ഷണം.

വരണ്ട കാലാവസ്ഥയിലും, വിശ്രമിക്കുന്നതിനാലും രോഗലക്ഷണങ്ങൾക്ക വദ്ധനവ്. ചൂടുപിടിക്കുന്നതി നാൽ രോഗത്തിനാശ്വാസം, ഈ ലക്ഷണങ്ങൾ ഈ ഔഷ ധത്തിൻെറ പ്രത്യേകതയാണ്. ഉപയോഗം 3X 6X 12X ഇവ. അസ്ഥിസംബന്ധിച്ച രോഗങ്ങൾക്ക് കൂടിയ ആവത്തനം.

## 2. കാൽക്കേറിയാഫോസ്

### *Calcarea-Phos;*

ഈ ഔഷധം ശരീരത്തിലെ കലകളിൽ പ്രധാന മായി പ്രവൎത്തിക്കുന്നു. അതിനാൽ പ്രവൎത്തനരഹിതമാ യിട്ടിരിക്കുന്ന കലകളെ പുനരുജ്ജീവിപ്പിക്കുന്നതിനും, പുതിയ കലകളെ സൃഷ്ടിക്കുന്നതിനും ഈ ഔഷധത്തിനു കഴിവുണ്ട്. തൽഫലമായി ശരീരക്ഷീണം, മെലിച്ചിൽ, ശക്തിക്ഷയം, വിളർച്ച, ഇവയ്ക്കു് ഈ ഔഷധം പ്രധാന മായി ഉപയോഗിക്കുന്നു.

കുട്ടികളുടെ അസ്ഥിവഴക്കം, എല്ലുകൾക്ക് വേണ്ട മുഴപ്പും വളർച്ചയില്ലായ്മയും, കുട്ടികൾക്ക പല്ലു കിളിക്കു വാൻ താമസം, പല്ലു വരവു സംബന്ധിച്ചുണ്ടാകുന്ന രോഗ ങ്ങൾ, കുട്ടികളുടെ തല വലുതായിട്ടിരിക്കുക, നടക്കാനും സംസാരിക്കാനും—പഠിക്കാൻ താമസം; ദഹനക്കേട്,

ക്രൂടെക്രൂടെ ജലദോഷം ഇവകൾക്ക് ഈ ഔഷധം ഉപയോഗിക്കുന്നു.

കഠിനതരത്തിലുള്ള രോഗങ്ങൾ വന്നശേഷം ഉണ്ടാകുന്ന ശരീരശോഷണവും—അതോടുകൂടി ചെവിയിൽനിന്നും ദുർഗന്ധമുള്ള കട്ടികുറഞ്ഞ പഴുപ്പു സ്രവിക്കലിനേയും ഈ ഔഷധം പരിപൂർണ്ണമായി ഭേദപ്പെടുത്തിയിട്ടുണ്ട്.

## പ്രധാന ലക്ഷണങ്ങൾ

ഞരക്കവും മനസ്താപവും; മറവി, ഒന്നിൽത്തന്നെ മനസ്സു കേന്ദ്രീകരിച്ചുനിറുത്തുവാൻ ശേഷിയില്ലായ്മ. ക്രൂടെക്രൂടെ ഓരോന്നാവശ്യപ്പെടുക, വീട്ടിൽ പോകണമെന്നു മന്ദം പറയുക, രോഗത്തെക്കുറിച്ചു ചിന്തിച്ചാൽ പെട്ടെന്നു രോഗം വദ്ധിയ്ക്കുക, തല വലുതായിട്ടിരിക്കുക—അതിനാൽ തല ഉയർത്തിപ്പിടിക്കാൻ കഴിയാതിരിക്കുക, തലയിൽ പുഴുക്കടിയും കരപ്പനും, തലവേദന, തലക്കറക്കം, തലമുടി പൊഴിച്ചിൽ, ചെറിയ വട്ടത്തിൽ തലമുടി പൊഴിഞ്ഞു കഷണ്ടി ആകുക. കണ്ണിലെന്തോ കിടക്കുന്നതുപോലെ തോന്നുക, പ്രകാശത്തിനു കൂടുതൽ സംവേദനശക്തി. കണ്ണിൽനിന്നും ജലവാർച്ച, ചെവിയിൽ ശബ്ദം, രൂക്ഷതയുള്ള ചെവിഒലിപ്പ്, ചെവിവേദന, മാംസഗ്രന്ഥികൾ വീങ്ങിയിരിയ്ക്കുക, കേൾവിക്കുറവ്, മൂക്കിൽ മാംസം വളർച്ച, ഉച്ചതിരിഞ്ഞു് മൂക്കിൽനിന്നും രക്തസ്രവണം; ജലദോഷം തണുപ്പുള്ള മുറിയിൽവെച്ച് മൂക്കിൽനിന്നും ധാരാളം വെള്ളം സ്രവിക്കുക. തുറസ്സായ സ്ഥലത്തുവെച്ചും, ചൂടുള്ള മുറിയിൽവെച്ചും മൂക്കടപ്പ്, തുമ്മൽ, ധാരാളം മൂക്കള—ചിലപ്പോൾ മൂക്കളയിൽ രക്തം തറച്ചിരിയ്ക്കുക, മുഖം വിളറിവെളുത്തിരിക്കുക, അഴുക്കുപിടിച്ച മുഖക്കുരു, മുഖവേദന, യൗവ്വനപ്രായക്കാർക്കുണ്ടാകുന്ന മുഖക്കുരു, മുഖത്തു തണുത്ത വിയർപ്പ്, തലവേദനയോടുകൂടി വായിൽ രാവി

ലെ അഴക്കുരുചി, വായ് തുറക്കാൻ പ്രയാസം, കണ്ഠപിണ്ഡം വീങ്ങി വേദനയുള്ളതായിരിക്കുക, നാക്കിന് വീക്കവും മരവിപ്പും, നാക്കിൻെറ തുമ്പത്ത് കുരുപ്പുകൾ, നാക്കിൽ കയ്പ്; പല്ല കിളിക്കാൻ താമസം, പല്ല സാവധാനത്തിൽമാത്രം കിളിത്തുവരുകയും—അപ്പോൾ വേദന ഉണ്ടായിരിക്കുകയും ചെയ്യുക, പല്ലിന ദ്രവിപ്പ്, ഊന് വീത്തു വേദനയുള്ളതായിരിക്കുക, രാത്രിയിൽ വദ്ധിക്കുന്ന തരം പല്ലിന വേദന, തൊണ്ടയടപ്പ്, തൊണ്ടയിലെ മാംസഗ്രന്ഥികൾ വീത്തു വേദനയുള്ളതായിരിക്കുക, പഴകിയതരം കണ്ഠപിണ്ഡവീക്കം, വിഴുങ്ങുമ്പോൾ കണ്ഠപിണ്ഡങ്ങൾക്ക വേദന, കുരൽനാഴിയിലും, അന്നനാളിയിലും വ്രണിപ്പും നീററലും, തൊണ്ടവരൾച്ച, പഴകിയതരം തൊണ്ടവ്രണം, ഒട്ടിപ്പിടിക്കുന്ന കട്ടിയുള്ള കഫം തൊണ്ടയിൽനിന്നും വരുക, അതിയായ വിശപ്പ്—എന്നാൽ ആഹാരം കഴിഞ്ഞശേഷം ആമാശയത്തിൽ അതിയായ വേദന, പഴവർഗ്ഗങ്ങളുപയോഗിച്ചാൽ വയററിളക്കം അടിവയററിൽ വായുകെട്ടുക; ദഹിക്കാത്ത മലം അതിസരിക്കുക—അതു പോകുമ്പോൾ ദുർഗന്ധമുള്ള വായുവും പോവുക, മലം വെള്ളംപോലെയും, ധാരാളമായും പോവുക, അതിന കഠിനതരത്തിലുള്ള ദുർഗന്ധം, മലം പോകുമ്പോൾ നീററലും ചൂട്ടം തോന്നുക, പല്ല വരവു സമയത്ത് ഉണ്ടാകുന്ന വയററിളക്കം, വിഷൂചിക (കോളറാ) മലത്തിൽ കൃമികൾ, വിരശല്യം, കട്ടികൾക്കുണ്ടാകുന്ന വയറുകടി, മലദ്വാരം പൊട്ടിക്കീറിയിരിക്കുക, മൂത്രം കൂടെക്കൂടെ ധാരാളം പോവുക, തൻനിമിത്തം കടുത്ത ക്ഷീണം, കിടന്നു പെടുക്കുക, മൂത്രസഞ്ചിയിൽ വേദന, മൂത്രത്തിൽ കല്ല്, (മൂത്രത്തിലുള്ള കല്ലിനെ ഈ ഔഷധം പെട്ടെന്നു സുഖപ്പെടുത്തും) അതിയായ കാമവികാരം, ഗുണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന വാതരോഗങ്ങൾ, വൃഷ

ണവീക്കം, സ്ത്രീകൾക്ക് ആൎത്തവരക്തം ധാരാളമായിട്ട് വളരെ നേരത്തെയോ അല്ലെങ്കിൽ വളരെ താമസിച്ചോ പോവുക, ആൎത്തവരക്തം ഇരുണ്ട് ചുമന്നിരിക്കുക, ചിലപ്പോൾ തവിട്ടുനിറത്തിലും കാണുക, അണ്ഡകോശവേദന, ആൎത്തവത്തിനു മുൻപ് വാതവേദനയും പുറത്തുവേദനയും, മുട്ടയുടെ വെള്ളക്കരുപോലെ വെളുത്തു കട്ടിയുള്ള വെള്ളപോക്ക് (ലൂക്കോറിയാ) ആൎത്തവസമയത്ത് പ്രസവവേദനപോലെയുള്ള നോവ്, ആൎത്തവസമയത്ത് അതിയായ ക്ഷീണം (ഇതിന് ഒരു ടോണിക്കപോലെ ഈ ഔഷധം ഈ സമയത്ത് ഉപയോഗിക്കാം) മുലവീത്തും തൊട്ടാൽ വ്രണവേദനയും തോന്നുക, മുലപ്പാൽ ദുഷിച്ചുപോവുക, ഗർഭകാലങ്ങളിലും, പ്രസവശേഷവും, ശക്തിക്ഷയവും കടുത്ത ക്ഷീണവും, തൊണ്ടയടപ്പ്,— തൊണ്ട ശുദ്ധിചെയ്യാൻ കൂടെക്കൂടെ കാക്കിച്ചുകൊണ്ടിരിക്കുക, ശ്വാസവിമ്മിഷ്ടത്തോടുകൂടിയ ചുമ, ചുമച്ച് മഞ്ഞകലന്ന കഫം തുപ്പുക, പല്ലുവരവുസംബന്ധിച്ചുണ്ടാകുന്ന ചുമ, ആവശ്യമില്ലാതെ നെടുവീർപ്പിടുക, നെഞ്ച് ചുരുക്കലും, ശ്വാസവിമ്മിഷ്ടവും, നെഞ്ചിൽ എരിച്ചിൽ തോന്നുക, നെഞ്ചിടിപ്പ്, നാഡി ധൃതഗതിയിലടിക്കുക, ഹൃദ്രോഗം നിമിത്തമുണ്ടാകുന്ന നീര്, ആൎത്തവസമയത്ത് പുറത്തുവേദനയും, ഗർഭപാത്രത്തിൽ വേദനയും, കഴുത്തിൽ പറിച്ചുകീറുന്നമാതിരി വേദന, തോൾപലകയിലും മററു ഭാഗങ്ങളിലും ഇടിച്ചുനുറുക്കിയമാതിരി വേദന, കൈകാലുകളിൽ വേദന, വേദനകൾ പറന്നുനടക്കുക, പ്രത്യേകിച്ച് തണുപ്പുതട്ടിയശേഷം. വാതവേദനകൾ തോൾപ്പലകയിലും കൈയ്ക്കും ബാധിച്ചിരിക്കുകയും ആ ഭാഗത്ത് നീക്കോളും, തണുപ്പുകാലത്തുണ്ടാകുന്ന വാതരോഗങ്ങൾ— ചൂടുകൊണ്ടതാശ്വാസപ്പെടുക, കാലുകൾക്ക് മരവിപ്പ്, എല്ലുകൾക്കും സന്ധികൾക്കും വേദന, കാൽപാദം ഐസു

പോലെ തണുത്തിരിക്കുക, ത്വക്ക് ചെമ്പുനിറത്തിലിരിക്കുക, കുളിച്ചശേഷം ശരീരത്ത് ചൊറിച്ചിലും ത്വക്കിന് ചുമപ്പും, സ്ക്രൊഫുലാ ദേഹപ്രകൃതിക്കാക്കുണ്ടാകുന്ന ത്വക്ക് രോഗങ്ങൾ, ത്വക്ക് വരണ്ടും തണുത്തുമിരിക്കുക, അതിയായ ഉറക്കപ്രിയം, ഉറക്കംകൊണ്ട് ധാരാളം കോട്ടുവായ് ഇടുക, പാതിരായ്ക്കു മുമ്പ് സുഖകരമല്ലാത്ത ഉറക്കം, അപകടകരങ്ങളായിട്ടുള്ളതും, യാത്രചെയ്യുന്നതും, തീജ്വാലകളും മററും സ്വപ്നം കാണുക, ശരീരത്തെ പിടിച്ചുകുലുക്കുന്നതരം കുളിരോടുകൂടിയ പനി, ചൂട് തലക്കാരംഭിച്ച് താഴത്തേയ്ക്കു വ്യാപിക്കുക, വായും തൊണ്ടയും പനിയുടെ കൂടെ വരണ്ടിരിക്കുന്നുണ്ടെങ്കിലും ദാഹമില്ലാതിരിക്കുക, രാത്രി വിയപ്പ് ഇവ. എല്ലാ രോഗലക്ഷണങ്ങളും തണുത്തുവരണ്ട കാലാവസ്ഥയിൽ വർദ്ധിക്കുകയും ചൂടുള്ളതും ഈർപ്പമില്ലാത്തതുമായ കാലാവസ്ഥയിലും വിശ്രമംകൊണ്ടും ആശ്വാസപ്പെടുകയും ചെയ്യുക.

സാധാരണ ഉപയോഗം 3X, 6X.

## 3. കാൽക്കേറിയാ സൾഫൂറിക്കാ

### *Calcarea Sulph*

ശരീരത്തിൻെറ പല ഭാഗങ്ങളും പഴുത്ത് ചലം കെട്ടുക, വ്രണങ്ങളിൽനിന്നും തുടർച്ചയായി പഴുപ്പ് സ്രവിച്ചുകൊണ്ടിരിക്കുക (ദീർഘനാളായി തുടർന്നുനിന്നിരുന്ന പഴുപ്പുള്ള സ്രവണങ്ങളെ ഈ ഔഷധം അത്ഭുതകരമായി ഭേദപ്പെടുത്തിയിട്ടുണ്ട്) വരണ്ടതരം തൊലിക്കരപ്പൻ (എക്സീമ) ഇവയ്ക്കു ഈ ഔഷധം പ്രധാനമായി ഉപയോഗിക്കുന്നു.

കാൽക്കേറിയാ സൽഫിൻെറ രോഗിക്ക് എപ്പോഴും തുറസ്സായ സ്ഥലമാണിഷ്ടം. കാലാവസ്ഥയുടെ വ്യത്യാസം രോഗിക്ക് വളരെ അസഹനീയമാണ്.

മുഴകളെ ഇല്ലായ്മചെയ്യുവാൻ ഈ ഔഷധത്തിന് കഴിവുണ്ട്.

## പ്രധാന ലക്ഷണങ്ങൾ

മാറിമാറിവരുന്ന സ്വഭാവം, തുറസ്സായ സ്ഥലത്തു വെച്ച് ആശ്വാസമുള്ള സംഭ്രമം അസ്വസ്ഥത ഓർമ്മക്കുറവ്; ശ്രദ്ധയില്ലായ്മ, തലയ്ക്കു ചുററും നേരിയ തുണിവെച്ച് ചുററികെട്ടിയിരിക്കുന്ന തോന്നൽ, മനംമറിച്ചിലോടുകൂടിയുണ്ടാകുന്ന തലകറക്കവും തലവേദനയും, തണുപ്പിലാശ്വാസംകിട്ടുന്ന തലവേദന, തലമുടി പൊഴിച്ചിൽ, കണ്ണിനു നീററൽ, കണ്ണിൽനിന്ന് മഞ്ഞിച്ച് പഴുപ്പൊട്ടുക്കൽ, വസ്തുക്കളുടെ പകുതിമാത്രം കാണുക, പ്രസവിച്ച കുട്ടികൾക്കുണ്ടാകുന്ന ചെങ്കണ്ണ്, ചെവിയിൽനിന്ന് പഴുപ്പൊട്ടുക്കുന്നതിനാൽ കേൾവിക്കുറവ്, ചെവിയിൽനിന്നുവരുന്ന പഴുപ്പിൽ ചിലപ്പോൾ രക്തംകാണുക, മൂക്കിൽനിന്നും മഞ്ഞിച്ച കഫമെടുക്കൽ, മൂക്കിൽനിന്നു രക്തവാർച്ച, ഒരു മൂക്കിനിന്നു പഴുപ്പുസ്രവിക്കുക, ഇൻഫ്ളുവൻസാ, തുമ്മൽ, മൂക്കിന്റെ ദ്വാരങ്ങളുടെ ചുററിൽനിന്നും തൊലി ഉരിയുക, പഴുപ്പുള്ള മുഖക്കുരു, കവിളിൽ നീക്കോളും പല്ലിനു വേദനയും, മുഖം വിളറിയിരിക്കുക, മുഖത്തു കൂട്ടംകൂട്ടമായ കുരുക്കളോ—കുരുക്കളുടെ അടയാളങ്ങളോ, ചുണ്ടിന്റെ അകഭാഗം വ്രണിക്കുക, വായിൽ സോപ്പിന്റെ പുളിച്ചചുവ. നാക്കിന്റെ ചുവട്ടിൽ മഞ്ഞകോട്ടിംഗ്, വായ് വരണ്ട് ചൂടുള്ളതായിട്ടിരിക്കുക, പല്ലിനു വേദന, ഊനിൽ കുമളകുരുക്കൾ, ഊനിൽനിന്നും രക്തം വരുക, തൊണ്ടവ്രണം, കണ്ഠകുഷ്ഠം (ഡിഫ്തീറിയാ) കണ്ഠപിണ്ഡവീക്കം, കണ്ഠപിണ്ഡം വീങ്ങി പഴുക്കുക (ഗ്ലലം കെട്ടുക) കടുത്ത വിശപ്പും—ദാഹവും, തലകറക്കത്തോടുകൂടിയുണ്ടാകുന്ന മനംമറിച്ചിൽ, വായ്പുണ്ണ്, ആമാശയത്തിൽ നീററൽ, പഴ

വർഗ്ഗങ്ങരം, ചായ, പുളിയുള്ള പച്ചക്കറികരം ഇവയോടു താല്പയ്യം, കാലാവസ്ഥയുടെ വ്യത്യാസത്താലുണ്ടാകുന്ന വയററിളക്കം, രക്തംകലന്ന അതിസാരം, വയറുകടി, മലത്തിൽ പഴുപ്പും—രക്തവും—ദുർഗന്ധവും, കുട്ടികരംക്ക മലം അറിയാതെ പോവുക—പ്രത്യേകിച്ച് ആഹാരശേഷം വഝിക്കുക, മലദ്വാരത്തിനു ചുററും വേദനയില്ലാത്ത പരുക്കരം, മലദ്വാരം പൊട്ടിക്കീറിയിരിക്കുക, മലദ്വാരം പുറത്തു ചാടുക, കുടലുകളിൽ വ്രണം, മൂത്രസഞ്ചിയിൽ വേദനയോടു കൂടി ചുമന്ന മൂത്രം പോവുക, മൂത്രസഞ്ചിയിൽ നീരുവന്നു പഴുക്കാൻ തുടങ്ങുക, ദുർഗന്ധമുള്ള പഴുപ്പു സ്രവിക്കുന്നതരം ഗുണോറിയ, കഴലക്കുരു (ബൂബോ) ചലംകെട്ടലോടുകൂടിയ സിഫിലിസിസ്, ധാതുക്ഷയം, സ്വപ്നസ്ഖലനം, തലവേദനയോടുകൂടി വളരെ താമസിച്ചും—അധികദിവസം തുടൎന്നു നില്ക്കുന്നതുമായ ആൎത്തവം, ആൎത്തവസമയത്തു കഠിനക്ഷീണം, ആൎത്തവശേഷം യോനിയിൽ ചൊറിച്ചിൽ, കട്ടിയുള്ള മഞ്ഞിച്ച വെള്ളകലന്ന കഫംതുപ്പുക, തൊണ്ടമുററൽ കാസം, പനിയോടുകൂടി ചുമ, തൊണ്ടയടപ്പ്, ന്യുമോണിയാ, പഴകിയതരം ബ്രോങ്കയിററീസ് നെഞ്ചിനു കുറുകേ വേദന, രാത്രിയിൽ നെഞ്ചിടിപ്പ്, ഹൃദയത്തെ പൊതിഞ്ഞിരിക്കുന്ന ആവരണത്തിന് നീക്കോരം—അതു പഴുക്കാൻ തുടങ്ങുക, പുറത്തു വേദന, കാൽപാദത്തിൽ നീററലും ചൊറിച്ചിലും, സന്ധുക്കരംക്ക് നീരും വേദനയും, അനാരോഗ്യകരമായ ത്വക്ക്, മുറിവ് വ്രണം ഇവയിൽനിന്നു പഴുപ്പൊട്ടുക്കുക, നഖവ്രണം, മസൂരി, പഴുപ്പൊട്ടുക്കുന്നതരം കുരുപ്പുകരം, (പരുക്കരം ചലവിക്കുന്നസമയത്ത് ഈ ഔഷധം ചലവിപ്പിനെ ഇല്ലായ്മചെയ്യുന്നു) പകലുറക്കവും, രാത്രിയിൽ ഉറങ്ങാതെ എഴുന്നേററു നടക്കലും, സംഭ്രമവും ചിന്തയും കൊണ്ടു് ഉറക്കമില്ലായ്മ, നീക്കെട്ടുകരം പഴുക്കാൻതുടങ്ങുമ്പോഴുണ്ടാകുന്ന പനി, ചുമ, കാൽവെള്ളയ്ക്കു നീററൽ,

വൈകിട്ടു കുളിരോടുകൂടിയ പഴകിയതരം മലേറിയ. ഇവകൾക്ക് ഈ ഔഷധം പ്രധാനമായിട്ടുപയോഗിക്കുന്നു.

ശരീരം കഴക്കുന്നതിനാലും ജോലിചെയ്തശേഷവും, എല്ലാ രോഗങ്ങളും വദ്ധിക്കുകയും, വിശന്നുനടക്കുന്നതിനാലും, കഠിനതരത്തിൽ ചൂടുപിടിക്കുന്നതിനാലും രോഗത്തിനാശ്വാസവും ഈ ഔഷധത്തിന്റെ പ്രത്യേക സ്വഭാവമാണു്.

സാധാരണ ഉപയോഗം 3x, 6x, 12x

## 4. ഫെറം ഫോസ്ഫോറിക്കം
### *Ferrum—Phos;*

നീർകെട്ടുകളുടേയും രക്തം കെട്ടലുകളുടേയും പ്രാരംഭാവസ്ഥയിൽ ഈ ഔഷധം അത്ഭുതകരമായ ഫലംചെയ്യുന്നു. ശരീരത്തിന്റെ വിവിധഭാഗങ്ങളിൽനിന്നുള്ള അതിസ്രായ രക്തവാർച്ച, പെട്ടെന്നുണ്ടായ മുറിവുകൾ, മുറിവുകളിൽ തണുത്ത വെള്ളമൊഴിക്കുന്നതാശ്വാസം; രക്തം കെട്ടൽ, വേദന, നീക്കോൾ ഇവയോടുകൂടി ഉണ്ടാകുന്ന പനി, മിക്ക രോഗങ്ങളുടേയും പ്രാരംഭദശയിൽ ഈ ഔഷധം വളരെ ഫലവത്താണ്. അതുപോലെതന്നെ വയറുകടിക്കും വയററിളക്കത്തിനും ഈ ഔഷധം ആദ്യമേ തിരഞ്ഞെടുക്കുവാൻ മറക്കരുതു്.

വാതംസംബന്ധിച്ച നീക്കോൾ—ആഭാഗം ചുമന്നും, വേദനയുള്ളതായിട്ടുമിരിക്കുക, കൈമുട്ടിനു മുകൾവശത്തും, വലത്തെ തോൾപലകയുടെ സന്ധികൾക്കു വേദനയും നീക്കോളും കണ്ടാൽ ഈ ഔഷധം ഉടനെ ഓർമ്മിക്കുക, അതുപോലെതന്നെ ജലദോഷത്തോടെ ആരംഭിക്കുന്ന പനി—അതിനെത്തുടൎന്നു തലവേദന—ഒച്ചയടപ്പു്—ശ്വാ

സകോശത്തിൽ നീർക്കെട്ട്, ഈ സമയത്തും, പൊങ്ങൻപനിയുടെ ആരംഭത്തിലും, ക്ഷീണിച്ചു മെലിഞ്ഞ കുട്ടികൾക്കു നിസ്സാരകാരണങ്ങളാൽ ജലദോഷം കൂടെക്കൂടെ പിടിക്കുക—പ്രത്യേകിച്ച്—വേനല്ക്കാലങ്ങളിൽ, പുളിമണമുള്ള പാല് ഛർദ്ദിക്കുക, ഛർദ്ദിലിൽ ചിലപ്പോൾ പച്ചകലൎന്ന കഫവും രക്തവും കാണുക, ഉറങ്ങുമ്പോൾ പകുതി കണ്ണുമാത്രം അടഞ്ഞിരിക്കുക, കഠിനതരത്തിൽ ക്ഷീണം, ഈ സന്ദർഭങ്ങളിലും ഈ ഔഷധം തിരഞ്ഞെടുക്കുവാൻ മറക്കരുത്.

ഫെറംഫോസ് ശരീരത്തിന്റെ വലതുഭാഗത്ത് പ്രത്യേകിച്ചു പ്രവൎത്തിക്കുന്ന ഒരൌഷധമാണ്.



## പ്രധാന ലക്ഷണങ്ങൾ

തലച്ചോറിലേക്ക് രക്തം ഇരച്ചുകയറുക, തലച്ചോറിൽ രക്തംകെട്ടലും, മന്ദം പറച്ചിലും, അതിഭാഷണം, ശരിയായ ഭവപ്പകച്ചകൾ കാണിക്കുവാൻ കഴിയാതിരിയ്ക്കുക, തണുത്ത വെള്ളത്തിൽ കഴുകുന്നതിനാൽ ആശ്വാസം കിട്ടുന്ന തലവേദന, സൂര്യാതപത്താൽ തലയ്ക്കുണ്ടാകുന്ന അസുഖങ്ങൾ; കണ്ണിന് നീക്കോളും, പഴുപ്പും, ചുമപ്പും, നീററലും, കണ്ണിൽ മണൽ വീണതുപോലെ തോന്നുക, കൺകുരു, കൺപോളയിൽ ചെറിയ മാംസക്കുരുപ്പുകൾ, ചെവിയ്ക്ക് നീരും വേദനയും, ചെവിയ്ക്കകം പഴുക്കുക, തണുപ്പുതട്ടിയതിനാലുണ്ടാകുന്ന ചെവിവേദന, ചെവിയിൽ മുഴക്കം, ചെവിയിൽ ശബ്ദം കേൾക്കുന്നതുപോലെ തോന്നുക, മൂക്കിൽനിന്നും രക്തംവരുക, ജലദോഷം, മൂക്കു വാലിച്ചു, മുഖത്തു രക്തം തുടിപ്പും ചൂടും, കവിളിൽ വ്രണം, മുഖത്തു ചൂടോടുകൂടിയുള്ള മുഖവേദന, മുഖം വിളറിവെളുത്തിരിക്കുക, കണ്ണിനു താഴെ ചുററും കറുപ്പ്, നെററിയ്ക്കും താടിയിലും കുരുക്കൾ, നാഡി ക്രമംകെട്ട് അതിവേഗം

അടിയ്ക്കുക, വായ് ചുമന്നിരിയ്ക്കുക, നാക്കിൽ കട്ടിയുള്ള പൂപ്പും ചുമപ്പും, നാക്കിന് നീക്കോൾ, നാക്ക് ഇരുണ്ടു ചുമന്ന് വീൎത്തിരിയ്ക്കുക, ആഹാരശേഷം പൊതുവേ വൎദ്ധിയ്ക്കുന്ന പല്ലിനുവേദന, തണുത്ത വെള്ളംകൊണ്ടാശ്വാസം, ചൂടുള്ള വെള്ളമോ ആഹാരമോ കഴിച്ചാൽ പല്ലിനു വേദന വൎദ്ധിയ്ക്കുക, ഊനിന് നീക്കോളും ചൂടും, പല്ലുവരവ് സമയത്തു പനി, തൊണ്ടയ്ക്ക് നീരും, ചുമപ്പും, വരൾച്ചയും, വ്രണവും ചെറിയ വേദനയും; തൊണ്ട വ്രണിപ്പും പനിയും, കൂടെ തുടിപ്പും; തൊണ്ട വീങ്ങി വേദനയുള്ളതായിട്ടിരിയ്ക്കുക—വെറുതെ വിഴുങ്ങിയാൽ അതിനാശ്വാസം; അണ്ണാക്കിന് നീക്കോൾ, ഗ്രന്ഥികൾക്കു, കണ്ഠപിണ്ഡത്തിനും വീക്കം, കണ്ഠകുഷ്ഠ (ഡിഫ്ത്തീറിയാ) ത്തിന്റെ പ്രാരംഭാവസ്ഥ; മനംമറിച്ചിലോടുകൂടിയ വിശപ്പില്ലായ്മ, ദഹിയ്ക്കാത്ത ആഹാരങ്ങൾ ഛൎദ്ദിയ്ക്കുക, ചിലപ്പോൾ ഛൎദ്ദിലിൽ ചുവന്ന രക്തം, തണുത്ത വെള്ളത്തിന് അതിയായ ദാഹം, പാലിനോടും ഇറച്ചിയോടും വെറുപ്പ്, മദ്യത്തോടാഗ്രഹം, വായുരോഗത്തിന്റെ പ്രാരംഭാവസ്ഥ, ദഹനക്കേടും വായുകെട്ടലും—നാക്കിൽ കോട്ടിങ്ങോടുകൂടി ഉള്ളതു്, വയറുകടിക്ക് മലത്തിൽ രക്തംപോവുക, വെറും വെള്ളംപോലെ ധാരാളം ഇളകുന്ന അതിസാരം—അതിസാരത്തോടുകൂടി മുഖം ചുവന്നും, നാഡി നിറഞ്ഞു് മന്ദഗതിയിലും അടിയ്ക്കുക, മലത്തിൽ ചിലപ്പോൾ രക്തവും കഫവും കാണുക, മലബന്ധം, അൎശസ്സ്, മലദ്വാരം പുറത്തുചാടുക, കൂടെക്കൂടെ മൂത്രം ധാരാളം പോവുക, മൂത്രത്തിൽ പഴുപ്പ്, മൂത്രസഞ്ചിക്ക് നീക്കോളും, തന്നിമിത്തം പനിയും, വൃഷണത്തിന് നീരും വേദനയും, കഴലക്കുരു, ഗൊണോറിയായുടെ പ്രാരംഭാവസ്ഥ; ആൎത്തവ സമയത്തു് വയററിൽ നോവ് നോവുകൊണ്ടു് മുഖം ചുവക്കുകയും ഛൎദ്ദിയ്ക്കുകയും കൂടെക്കൂടെ മൂത്രം പോകണമെ

ന്നം തോന്നുക, യോനി പഴുക്കുക, യോനിയിൽ ചൂടും വരൾച്ചയും, ഗർഭപാത്രത്തിലസ്വാസ്ഥത, ഗർഭകാലത്തു രാവിലെയുള്ള ഛർദ്ദിൽ, (ശ്വാസകോശത്തിലുള്ള എല്ലാ നീർക്കെട്ടുകളുടേയും പ്രാരംഭാവസ്ഥയിൽ ഈ ഔഷധം വളരെ ഫലകരം) ബ്രോങ്കൈറ്റീസ്, പ്ലൂറസ്സി (ശ്വാസകോശാവരണത്തിന് നീരും പഴുപ്പും—അതാണ് പ്ലൂറസ്സി) ന്യൂമോണിയാ, പഴുത്ത കഫവും രക്തവും തുപ്പുക, രക്തം ഛർദ്ദിയ്ക്കുക—അതോടുകൂടി കടുത്ത പനിയും ഹ്രസ്വമായ ശ്വാസോച്ഛ്വാസവും, വില്ലൻചുമ—ചുമച്ചു് ഛർദ്ദിയ്ക്കുക, ദ്രുതിയിലുള്ള നാടിയടിപ്പോടുകൂടിയ നെഞ്ചിടിപ്പു്; ഹൃദ്രോഗങ്ങളുടെ പ്രാരംഭാവസ്ഥ, ഹൃദയവേദന പുറത്തേക്കു വ്യാപിക്കുക, തണുപ്പുകൊണ്ടു് കഴുത്തു് മുറുക്കൊള്ളിച്ചിരിക്കുക, തോൾപലകയ്ക്കു് വാതവേദന, കൈകാലുകളിൽ അനങ്ങിയാൽ വദ്ധിയ്ക്കുന്ന വാതവേദനകൾ,—അതു് ചൂടുകൊണ്ടാശ്വാസം, കൈക്കുഴ—മുട്ടുകൾ, സന്ധുക്കൾ ഇവയിൽ തുളച്ചുകയറുന്ന വേദന, കൈവിരൽ വേദനയുള്ളതായിരിക്കുക, ത്വക്കിന് നീററൽ—അതു് ചൂടുകൊണ്ടും ആയാസംകൊണ്ടും വദ്ധിക്കുക, നഖവ്രണം, പരുക്കൾ, ലഘുവസൂരി, പൊങ്ങൻപനി, അഗ്നികരപ്പൻ (ഇവയുടെ ആരംഭത്തിൽ കൂടുതൽ പ്രയോജനകരം.) വാതപ്പനി ശരീരത്തു പുകച്ചിലും നീററലും—പൊള്ളുന്നതരം ചൂടും അതോടുകൂടി നാഡി ദ്രുതഗതിയിലും—രാത്രി വിയപ്പും, രാത്രിയിൽ പതിനൊന്നുമണിക്കു് കുളിരു് ഇവ.

എല്ലാ അസുഖങ്ങളും ചൂടുകൊണ്ടും അനങ്ങുന്നതിനാലും വദ്ധിക്കുകയും—തണുപ്പിനാലും ചിലസമയം ചൂടുവെക്കുന്നതിനാലും ആശ്വാസം കിട്ടുകയും ചെയ്യുന്നതു് ഈ ഔഷധത്തിൻെറ ഒരു പ്രത്യേകതയാണു്.

ഉപയോഗം 3X, 6X, 12X, ഇവ സാധാരണ ഉപയോഗം. താണആവത്തനങ്ങൾ രാത്രിയിൽ ഉപയോഗിക്കരുതു്.

# 5. കാലിമൂറിയാററിക്കം

## *Kali Mur*

പഴകിയ തരം ചെവിളെിപ്പ്, അച്ചുകുത്തിയതിനാലുണ്ടാകുന്ന ദോഷഫലങ്ങൾ ഇവയ്ക്കു് ഈ ഔഷധം പ്രത്യേകിച്ചു് കൂടുതൽ ഫലിക്കുന്നു. ഈ ഔഷധത്തിൻെറ പ്രത്യേക സ്വഭാവം വെളുത്തതോ ചാരനിറത്തിലുള്ള വെള്ളകലന്നതായോ ഉള്ള പഴുപ്പെട്ടുക്കലും, നാക്കിൽ കട്ടിയുള്ള വെളുത്ത പൂപ്പുമാണു്.

കണ്ഠകുഷ്ഠം, വയറുകടി, തൊണ്ടമുററൽ, ന്യൂമോണിയാ ഗ്രന്ഥിവീക്കം, കുരുപ്പുകൾ, ഇവയ്ക്കു് ഈ ഔഷധം പ്രധാനമായിട്ടുപയോഗിക്കുന്നു.

### പ്രധാന ലക്ഷണങ്ങൾ

മനോരാജ്യം കാണുക, വിങ്ങിയിരുന്നു ദുഃഖിക്കുക, നാക്കിൽ വെളുത്ത കട്ടിയുള്ള പൂപ്പോടുകൂടിയ തലവേദന—(കാലിമൂറിൻെറ രോഗിയുടെ നാക്കു് മിക്കരോഗങ്ങളോടുകൂടിയും—വെള്ളപൂപ്പുള്ളതായിരിക്കും. ഈ ഒററ ലക്ഷണം കൊണ്ടുതന്നെ മററൗഷധങ്ങളിൽ നിന്നും ഈ ഔഷധം വളരെവേഗം തിരഞ്ഞെടുക്കുവാൻ കഴിയും.) വെളുത്തകഫം ഛർദ്ദിക്കുക, തലയിൽ ചാരണം, മെനിഞ്ചിററീസ്സ് (തലച്ചോറിന്നു് നീർക്കോളുണ്ടാകുന്നതാണു് മെനിഞ്ചിററീസ്സ്—ഇതിന്നു്– ഫെറംഫോസിനുശേഷം കാലിമൂർ അത്ഭുതകരമായ ഫലം ചെയ്യുന്നു,)

കണ്ണിൽനിന്നും വെളുത്തതും, മഞ്ഞിച്ചതും, ഇളം പച്ചനിറമുള്ളതുമായ കഫമെടുക്കൽ, കണ്ണിൽ മണ്ണുവാരി ഇട്ടതുപോലെ തോന്നുക, തിമിരം (തിമിരത്തിന്നു് കാൽക്കേറിയാ ഫ്ളോറിക്കത്തിനു ശേഷം കാലിമൂർ വളരെ പ്ര

യോജനകരം) ചെവിയിൽനിന്നും പഴകിയ ചലമെട്ടക്കൽ, ചെവിക്കകത്തെ മാംസഗ്രന്ഥികൾക്ക് നീരും വേദനയുംകൊണ്ടുള്ള കേൾവിക്കുറവ്, ചെവിയിൽ മുഴക്കം, മൂക്കിൽനിന്നും വെളുത്ത കട്ടിയുള്ള കഫം, മൂക്കുവാലിച്ചു ഇല്ലാത്ത വരണ്ട ജലദോഷം, ഉച്ചതിരിഞ്ഞു് മൂക്കിൽനിന്നുള്ള രക്തസ്രാവം; കവിളുവീർത്തു വേദനയുള്ളതായിരിക്കുക, മുഖത്തും ഊനിനും നീരും വേദനയും, മുഖവേദന, വായ്ക്കകത്തു് വെളുത്ത നിറമുള്ള വ്രണങ്ങൾ, തൊണ്ടയ്ക്കു് നീർക്കോളും വീക്കവും, നാക്കിനു വരൾച്ചയും കട്ടിയുള്ള വെളുത്തപൂപ്പും, പല്ലുവേദനകൊണ്ടു് ഊനും കവിളും നീരുവന്നു് വീർത്തിരിക്കുക, ഊനിൽ കുരുക്കൾ, കണ്ഠപിണ്ഡം വിങ്ങി വേദനയുള്ളതായിരിക്കുക, കണ്ഠപിണ്ഡത്തിന്റെ വീക്കംകൊണ്ടു്—ശ്വാസോച്ഛ്വാസത്തിനു തടസ്സമുണ്ടാകുക; തൊണ്ട വ്രണം—അതിനാൽ എന്തെങ്കിലും കഴിക്കുവാൻതന്നെ പ്രയാസം, കണ്ഠകുഷ്ഠം (ഡിഫ്തീറിയ)—(ഡിഫ്തീറിയായ്ക്കു് കാലിമൂർ വളരെ വിശേഷപ്പെട്ടതാണു്—ഈ ഒരൌഷധം കൊണ്ടുതന്നെ അനേകം ഡിഫ്തീറിയാ രോഗങ്ങൾ സുഖപ്പെട്ടിട്ടുണ്ടു്.) വിശപ്പില്ലായ്മ, ദഹനക്കേടു്, വായുകെട്ടൽ, വെളുത്ത കഫം ഛർദ്ദിക്കുക, വായിൽ വെള്ളം തെളിയൽ, ആമാശയത്തിൽ വേദന, വായിൽ കയ്പു്, മലബന്ധം, കരളിന്റെ പ്രവർത്തനത്തിനു ശേഷിക്കുറവു്, മഞ്ഞപ്പിത്തം, തോൾപലകയുടെ അടിയിൽ വേദന, ഇരുണ്ടതും കൊഴുത്തതുമായ രക്തംപോകുന്നതരം അർശസ്സു്, അതിസാരം, മലത്തിനു്—ചെളിയുടെ നിറം—ചിലപ്പോൾ വെള്ളനിറത്തിലോ ഇളം മഞ്ഞകലർന്നതോ ആയ മലം, വയറുകടി, മൂത്രത്തിനു് കടുത്ത നിറം, പഴകിയതരം മൂത്രസഞ്ചിയിലെ നീർവീഴ്ച, (ഇതിനു് ഈ ഔഷധം അത്ഭുതകരമായ ഫലം ചെയ്യുന്നു.) ഉള്ളടങ്ങിയ ഗുണോറിയാ, മൂത്രത്തിൽ പഴുപ്പു്, വ്രണത്തിൽ നീർക്കോൾ പഴകിയ സിഫിലിസിസു്, കഴലക്കുരു (ബൂബോ), ആർത്തവം വളരെ താമസി

ച്ചോ—അല്ലെങ്കിൽ വളരെ നേരത്തേയോ ഉണ്ടാകുക, ആൎത്തവം തടഞ്ഞുനിൽക്കുക, ആൎത്തവം ധാരാളം പോവുക,അനാൎത്തവം, കട്ടിയുള്ളതും പാലുപോലുള്ളതുമായ വെള്ളപോക്ക് (ലൂക്കോറിയ) ഗൎഭപാത്രത്തിൻെറ വായ് വ്രണിക്കുക ഗൎഭപാത്രത്തിൽ രക്തം കെട്ടലും നീരും, ഗൎഭിണികൾ രാവിലെ വെളുത്തകഫം ഛൎദ്ദിക്കുക, പ്രസവിച്ചു കിടക്കുമ്പോഴുണ്ടാകുന്ന പനി, മുല നീരുവന്നു് വീൎത്തിരിക്കുക, ജലദോഷംകൊണ്ടുള്ള തൊണ്ടയടപ്പു്, വെളുത്ത കട്ടിയുള്ളകഫം പോകുന്നതരം കാസം, ബ്രോങ്കയിററീസിൻെറ രണ്ടാമത്തെ അവസ്ഥ, വെളുത്തതും പശപ്പുള്ളതും കട്ടിയുള്ളതുമായ കഫം തുപ്പലുള്ള ന്യുമോണിയായും പ്ലൂറസിയും, കുരയ്ക്കുന്നതരം കട്ടിയുള്ള ചുമയും തൊണ്ട മുററലും, ചുമയ്ക്കുമ്പോൾ കട്ടികൾ തൊണ്ടയ്ക്കു പിടിക്കുക, ഹൃദയത്തിലേയ്ക്കു് അധികരിച്ച രക്തമൊഴുക്കൽകൊണ്ടുണ്ടാകുന്ന നെഞ്ചിടിപ്പു്, നാഡി ക്ഷീണിച്ചും ഹ്രസ്വമായിട്ടും അടിക്കുക, കഴുത്തിനു ചുററുമുള്ള മാംസഗ്രന്ഥികൾ വീങ്ങിയിരിക്കുക, കിടക്കയിലെ ചൂടുകൊണ്ടും അനങ്ങുന്നതിനാലും വൎദ്ധിക്കുന്ന വാതഃവേദനകൾ, വാതഃവേദനകൾ പുറത്തുനിന്നും കാൽ പാദത്തിലേക്കു വ്യാപിക്കുക, കാലിനു വ്രണിപ്പു്, ത്വക്കിൽ പല ഭാഗത്തും പരുക്കൾ,എക്സീമ, തലയിൽ കുരുപ്പുകൾ, മസൂരി (മസൂരിക്കു് ഇതൊരു പ്രധാന മരുന്നാണു്.) കഠിനതരത്തിൽ കുളിരോടുകൂടി ആരംഭിക്കുന്ന പനി–കുളിരുകൊണ്ടു് തീകായണമെന്നോ–മൂടിപ്പുതയ്ക്കണമെന്നോ ആഗ്രഹം. സന്ധ്യക്കൾക്കു് നീർകെട്ടോടെ ആരംഭിക്കുന്ന വാതപ്പനി, വിട്ടുവിട്ടുവരുന്നപനി, മലേറിയ, ഇവ. ഉപയോഗം 3X, 6X.

കഴലക്കുരുവിനും, സിഫിലിസിസ് സംബന്ധിച്ച വ്രണത്തിനും 3X വളരെ ഫലകരം. 2X ചൂടുവെള്ളത്തിൽ കലക്കി വാതവേദനകൾക്കും, നീററലുകൾക്കും പുറമേ ഉപയോഗിക്കുക.

# 6. കാലിഫോസ് ഫോറിക്കം

## *Kali Phos*

ഈ ഔഷധം ഞരമ്പുകളിൽ പ്രധാനമായി പ്രവൎത്തിക്കുന്നു.

മാംസപേശികൾ ഞരമ്പുകൾ ഇവയ്ക്കുണ്ടാകുന്ന ക്ഷീണം, മാനസിക അസ്വാസ്ഥതയാലുണ്ടാകുന്ന തലവേദന, യൗവനപ്രായമായ പെൺകുട്ടികൾക്കുണ്ടാകുന്ന മാനസികരോഗങ്ങൾ (ഹിസ്റ്റീറിയാ മുതലായ മാനസികരോഗങ്ങൾക്ക് കാലിഫോസിന്റെ 3X ആവൎത്തനം അത്ഭുതകരമായ ഫലം ഉണ്ടാക്കുന്നു) കഠിനതരത്തിലുള്ള രോഗങ്ങൾ വന്നശേഷമുണ്ടാകുന്ന ശാരീരിക ക്ഷീണാവും മെലിച്ചിലും, മാംസപേശികൾക്കുണ്ടാകുന്ന പക്ഷവാതം, പ്രസവവേദന വേണ്ടതുപോലില്ലാതിരിക്കുക, (സുഖപ്രസവത്തിന് ഈ ഔഷധം വിശേഷപ്പെട്ടതാണ്) അസ്ഥിവഴക്കം, ദുർഗന്ധമുള്ള—പഴുപ്പ്—മലം—മൂത്രം—വിയൎപ്പ്—കുരുപ്പുകൾ ഇവയ്ക്ക് ഈ ഔഷധം പ്രധാനമായിട്ടു പ്രയോഗിക്കുന്നു.

### പ്രധാന ലക്ഷണങ്ങൾ

മറവി, ഓൎമ്മക്കുറവ്, സംസാരിക്കുമ്പോഴും എഴുതുമ്പോഴും അക്ഷരങ്ങളും, വാക്കുകളും വിട്ടുപോവുക, ബിസിനസ്സിനെസംബന്ധിച്ച് ആകുലത, ആളുകളെ കാണുന്നതും അവരുമായിസംസാരിക്കുന്നതും ഇഷ്ടമില്ലായ്മ, വിഷാദം, സന്തോഷമില്ലായ്മ, ഹിസ്റ്റീറിയാ, ഉറക്കത്തിൽ സംസാരിക്കുക, ഉറക്കത്തിൽ എഴുന്നേററു നടക്കുക, തലയ്ക്കു മന്ദത, കിടക്കയിൽനിന്നെഴുന്നേല്ക്കുമ്പോൾ തലകറക്കം, ആൎത്തവത്തിനു മുൻപ് വൎദ്ധിക്കുന്ന തലവേദന—ആൎത്തവം തുടങ്ങിക്കഴിഞ്ഞാൽ ഇതിനാശ്വാസം അനങ്ങിയാലാശ്വാ

സംകിട്ടുന്ന തലവേദന, നെററിയിൽ കെട്ടിയിരിക്കുന്നതുപോലെ തോന്നുക, ഞരമ്പു സംബന്ധിച്ച തലവേദനയാലുണ്ടാകുന്ന ഓക്കാനവും മനംമറിച്ചിലും, തലയ്ക്കു ചൊറിച്ചിൽ, വട്ടത്തിൽ തലമുടി പൊഴിയുക കണ്ഠകുഷ്ഠത്തിന്നു ശേഷം കാഴ്ച്ചക്കുറവു്, കഠിനതരത്തിലുള്ള രോഗങ്ങൾവന്ന ശേഷമുള്ള കാഴ്ച്ചക്കുറവു്, കണ്ണിന്നു ചുററും കറുത്ത അടയാളങ്ങൾ, കൺപോള വീണുപോവുക, കേൾവിക്കുറവു് ഞരമ്പുക്ഷീണംകൊണ്ടു് ഉറങ്ങാൻകിടക്കുമ്പോൾ ചെവിയിൽ ശബ്ദങ്ങൾ കേൾക്കുക, ചെവിയിൽനിന്നും ദുർഗന്ധമുള്ള വാർച്ച, മൂക്കിന്നു ദുർഗ്ഗന്ധം, മൂക്കിൽനിന്നും ദുർഗ്ഗന്ധമുള്ള വാർച്ച, കട്ടിയുള്ള മഞ്ഞകഫം പോകുന്ന പീനസം, മൂക്കിൽനിന്നു രക്തവാർച്ച, തണുപ്പു തട്ടിയശേഷമുണ്ടാകുന്ന തുമ്മൽ, തണുത്ത വെള്ളംകൊണ്ടു കഴുകിയാൽ പെട്ടെന്നാശ്വാസം കിട്ടുന്ന മുഖവേദനകൾ, ചുണ്ടിന്നു താഴെ ചൊറിച്ചിൽ, ചുണ്ടിൽ കുരുക്കൾ, വായിൽ ദുർഗ്ഗന്ധം, വായ്പുണ്ണു്; ഉപ്പുരുചിയുള്ള കൊഴുത്ത വെള്ളം വായിൽ തെളിയുക, നാക്കു വരണ്ടിരിക്കുക. നാക്കിന്റെ അരിവുകൾ ചുവന്നും വ്രണിച്ചും ഇരിക്കുക, പല്ലിന്നുവേദനയും തലവേദനയും മാറിമാറി വരുക, ഊന് വീർത്തിരിക്കുകയും അതിൽനിന്നു് രക്തം വരുകയും ചെയ്യുക, പോടുള്ള പല്ലിന്നു കടുത്ത വേദന, പല്ലു ദ്രവിക്കുക, പല്ലു ഞെരുമ്മുക, ശബ്ദമടപ്പു്, കണ്ഠപിണ്ഡം വ്രണിക്കുക, തൊണ്ട വളരെ വരണ്ടിരിക്കുക, തൊണ്ടവ്രണം, ആമാശയത്തിൽ വായുകെട്ടൽ, ഏമ്പക്കം, വയററുവേദന, കടുത്ത ദാഹം, മനംമറിച്ചിലും ദഹിക്കാത്ത ആഹാരം ഛർദ്ദിക്കലും, വായിൽ കയ്പ്പോ പുളിപ്പോ ഉള്ള ചുവ, ദഹനക്കേടു്, ആമാശയത്തിൽ ഒഴിഞ്ഞ തോന്നൽ ആഹാരംകൊണ്ടാശ്വാസപ്പെടുക, ഭയന്നതിനാലുണ്ടാകുന്ന വയററിളക്കം, വളരെ ക്ഷീണത്തോടുകൂടി വെറും വെള്ളംപോലുള്ള മലം അതിസരിക്കുക, മലത്തിന്നു വലിയ ദുർഗ്ഗന്ധം, കഞ്ഞിവെള്ളംപോ

ലെ അതിസരിക്കുന്ന കോളറാ, ജ്വരത്തിന്റെ (റൈറഫോയിഡ്)കൂടെ വയറുകടിയും വയററിളക്കവും, വേദനയുള്ളതും ചൊറിച്ചിലുള്ളതുമായ അർശസ്സ്, മൂത്രാശയത്തിനുള്ള പക്ഷവാതം, മൂത്രം വേണ്ടതുപോലെ പോകാതിരിക്കുക, കടുത്തക്ഷീണത്തോടും വിശപ്പോടുകൂടിയതുമായ പ്രമേഹം, മൂത്രത്തിൽ രക്തംകാണുക, കടുത്ത മഞ്ഞനിറത്തിലുള്ള മൂത്രം, അധികമായ സംഭോഗപ്രിയം, രാവിലെ വേദനയോടുകൂടി ലിംഗം ബലപ്പെട്ടുനില്ക്കുക, ധാതുക്ഷയം, വേദനയോടുകൂടി ഇന്ദ്രിയംപോകുന്ന സ്വപ്നസ്ഖലനം, സംഭോഗശേഷം കഠിനക്ഷീണം, ഞരമ്പുകളുടെ ശക്തിക്ഷയം കൊണ്ടുണ്ടാകുന്ന അനാർത്തവം, ആർത്തവം ക്രമംകെട്ടും ദുർഗന്ധമുള്ളതും, കൊഴുത്തതും ഇരുണ്ടതുമായിരിക്കുക, ആർത്തവസമയത്തുണ്ടാകുന്ന തലവേദന, ആർത്തവസമയത്തു് കഠിനക്ഷീണവും അതിയായ ഉറക്കവും വേദനയും— ഗർഭപാത്രത്തിൽ കുത്തലും അനുഭവപ്പെടുക, ആർത്തവസമയത്തു വേദന, ഇളംമഞ്ഞ കലർന്നതും പുരളുന്നഭാഗത്തെ തൊലി ഉരിഞ്ഞുപോകുന്നതുമായ വെള്ളപോക്ക്, തൊണ്ടയിലേക്ക് ഒരു പന്തുയർന്നു വരുന്നതുപോലെ തോന്നിയുണ്ടാകുന്ന ഹിസ്ററീറിയാ; പ്രസവവേദന നിഷ്ഫലമായിപ്പോവുക, പ്രസവപ്പനിയും ഭ്രാന്തും, മുലയ്ക്കു വീക്കം; കാസം (കാസത്തിനു് ഈ ഔഷധത്തിന്റെ 3x അതിശയകരമായ ഫലം ചെയ്യുന്നുണ്ടു്. കാസരോഗികൾക്കു് ഈ ഔഷധം തുടർന്നുകൊടുത്താൽ കാസം നിശേഷം മാറികിട്ടും) മഞ്ഞിച്ചതും, കട്ടിയുള്ളതും, ഉപ്പുരുചിയുള്ളതും ദുർഗന്ധമുള്ളതുമായ കഫം ചുമച്ചുതുപ്പുക, ഹൃദയം വിട്ടുവിട്ടും ക്രമംകെട്ടും അടിക്കുക, സ്വസ്ഥതയില്ലായ്മ, ഉറക്കമില്ലായ്മയുടെ കൂടെയുണ്ടാകുന്ന നെഞ്ചിടിപ്പ്, ചെറിയചലനം ഭയം ഇവയാൽ നെഞ്ചിടിപ്പു വർദ്ധിക്കുക, വിളർച്ച, കഴുത്തുതിരിയ്ക്കുവാൻ പ്രയാസം, കൈകാലുകൾക്കും, പുറത്തും പക്ഷവാതംസംബന്ധിച്ച മര

വിപ്പ്, ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തുണ്ടാകുന്ന പക്ഷവാതം, സിരാവേദന, ഉറക്കമില്ലായ്മ, പക്ഷവാതം പെട്ടെന്നുണ്ടാകുക, തൊലിക്കിൽക്കൂടെ എന്തോ ഇഴയുന്നതു പോലെ തോന്നിയുണ്ടാകുന്ന ചൊറിച്ചിൽ, ദുർഗന്ധമുള്ള എക്സീമയും പരുക്കളും, തലമുടി പൊഴിയുക, വിട്ടുവിട്ടു വരുന്ന പനി, ധാരാളം ദുർഗന്ധമുള്ള വിയർപ്പ്, ടൈഫോയിഡ് ഇവ.

ശബ്ദം, ദുഃഖം, ആയാസം ഇവയാൽ എല്ലാ രോഗലക്ഷണങ്ങളും വർദ്ധിക്കുക, തണുപ്പുകൊണ്ട് എല്ലാ വേദനകളും വർദ്ധിക്കുക, ചൂടുകൊണ്ടും വിശ്രമിക്കുന്നതിനാലും രോഗാശ്വാസം— ഇവ ഈ ഔഷധത്തിന്റെ പ്രത്യേകതയാണ്. സാധാരണ ഉപയോഗം 2x, 3x.

# 7. കാലിസൽഫ്യൂറിക്കം

## *Kali Sulph*

ശരീരത്തിന്റെ പലഭാഗത്തും ക്രമത്തിലധികം ഭാരമുള്ളതുപോലെ തോന്നുക, തലകറക്കം, കുളിരു് നെഞ്ചിടിപ്പ്, വിഷാദമനോഭാവം, പല്ലിനുവേദന, തലവേദന ശരീരത്തു മുഴുവൻ വേദന, തീപൊള്ളൽമാതിരിയുള്ള പകരുന്ന കരപ്പൻ, മഞ്ഞനിറത്തിലുള്ള സ്രവണങ്ങൾ മഞ്ഞിച്ച നാക്ക്, മഞ്ഞനിറമുള്ള കഫം തുപ്പുന്നതും ശ്വാസവിമ്മിഷ്ടമുള്ളതുമായ കാസം, നെഞ്ചിൽ കഫംകെട്ടിയുണ്ടാകുന്ന കുറുങ്ങൽശബ്ദം, ഇവകൾക്ക് ഈ ഔഷധം പ്രധാനമായിട്ടു് ഉപയോഗിക്കുന്നു.

എല്ലാ അസുഖങ്ങളും മുറി അടച്ചിട്ടിരിക്കുമ്പോഴും ചൂടുകൊണ്ടും വർദ്ധിക്കുകയും തുറസ്സായ സ്ഥലത്തുവെച്ച് ആശ്വാസം കിട്ടുകയും ചെയ്യുക എന്നുള്ളതു് ഈ ഔഷധത്തിന്റെ ഒരു പ്രത്യേക സ്വഭാവമാണ്.

## പ്രധാനലക്ഷണങ്ങൾ

മറിഞ്ഞുവീഴുമെന്ന ഭയം, വളരെ അസ്വാസ്ഥ്യത, എല്ലാം ധൃതിയായിട്ടുമാത്രം എപ്പോഴും ചെയ്യുക, കിടക്കയിൽനിന്നെഴുന്നേല്ക്കുമ്പോഴോ—ഇരുന്നിട്ട് എഴുന്നേല്ക്കുമ്പോഴോ തലകറക്കം, വൈകിട്ടും മുറിക്കകത്തുവെച്ചും വർദ്ധിക്കുന്ന തലവേദന—തുറസ്സായിട്ടുള്ള തണുത്ത വായുവിൽവെച്ചാൽ ആശ്വാസം, തലമുടി പൊഴിച്ചിൽ, ചൊറണം, കണ്ണിൽനിന്നും മഞ്ഞിച്ച പഴുപ്പൊഴുകുക, കാഴ്ചമങ്ങൽ, ചെവിയിൽനിന്നും മഞ്ഞിച്ച ചലമൊഴുകൽ—അതിനാൽ കേൾവിക്കുറവ്, ചലമൊഴുകൽ മുറിക്കകത്തുവെച്ചു വർദ്ധിക്കുക, മൂക്കിൽനിന്നും മഞ്ഞിച്ച വെള്ളമൊഴുകൽ, ദുർഗന്ധമുള്ള പഴകിയ മൂക്കൊലിപ്പ്; മുറിയിൽവെച്ചും വൈകിട്ടുമിതു വർദ്ധിക്കുക, പീനസം, മൂക്കടഞ്ഞിരിക്കുക, ഗന്ധം അറിയാൻ പാടില്ലായ്മ മൂക്കിനകത്തു ചൊറിച്ചിൽ ചൂടുള്ള മുറിക്കകത്തുവെച്ചു വർദ്ധിക്കുന്ന മുഖവേദന—തുറസ്സായ സ്ഥലത്തുവെച്ചിതിനാശ്വാസം. വായ്ക്കകത്തു നീററൽ, കീഴ്ചുണ്ടിന് വീക്കം, രുചി അറിയാൻ പാടില്ലായ്ക. നാക്കിൽ മഞ്ഞപ്പൂപ്പ്, പല്ലിനു വേദന, ഊനു് വീത്തു് വേദനയുള്ളതായിരിക്കുക, തൊണ്ട വരണ്ടിരിക്കുക—വിഴുങ്ങുവാൻ പ്രയാസം, ദഹനക്കേടു്, ദാഹം, മനംമറിച്ചിലും ഛർദ്ദിയും, വായിൽ വെള്ളം തെളിയുക. ആമാശയത്തിൽ നീററൽ, ആമാശയത്തിൽ നിറവുതോന്നുകയും വേദനയും, ആമാശയത്തിൽ എന്തോ തിങ്ങിക്കിടക്കുന്നതുപോലെ തോന്നുക, ടൈഫോയിഡ്, വൈകിട്ടു വായുകെട്ടലോടുകൂടി വർദ്ധിക്കുന്ന പനി, മഞ്ഞപ്പിത്തം, അടിവയററിൽ വേദനയും നോവും, അടിവയർ വീർത്തിരിക്കുക, പഴുപ്പുരൂപത്തിൽ മഞ്ഞനിറത്തിലുള്ള വെള്ളംപോലെ പോകുന്ന വയററിളക്കം, തുടർച്ചയായുള്ള മലബന്ധം, അർശസ്സ് മൂത്രമൊഴിക്കുമ്പോൾ വേദന,

രാത്രിയിൽ ധാരാളം മൂത്രം പോവുക, മൂത്രത്തിൽ അൽബ്യൂമെൻ, മൂത്രസഞ്ചിക്ക് പഴകിയ നീർവീഴ്ച, മഞ്ഞിച്ച പഴുപ്പുപോകുന്ന ഗൂണോറിയ, ഗൂണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന വൃഷണവീക്കം, ആർത്തവം വളരെ താമസിച്ചും വളരെ കൊഴുത്തും പോവുക, ആർത്തവസമയത്ത് അടിവയററിൽ ഭാരവും തലവേദനയും—നാക്കിൽ മഞ്ഞ കോട്ടിങ്ങും, വെള്ളംപോലത്തേയും മഞ്ഞിച്ചതുമായ ലൂക്കോറിയ, തണുപ്പുതട്ടിയതിനാലുണ്ടാകുന്ന തൊണ്ടയടപ്പ്, ബ്രോങ്കൈററീസ്, ന്യൂമോണിയ, വില്ലൻചുമ, കാസം, മഞ്ഞിച്ച കഫം തുപ്പൽ, ഹൃദയം ധ്രുതഗതിയിൽ അടിക്കുക, ശരീരത്തുമുഴുവൻ ബാധിച്ചിരിക്കുന്ന വാതവേദന—ഈ വേദന വൈകിട്ടും മുറിയിൽവെച്ചും വർദ്ധിക്കുകയും തുറസ്സായ തണുത്ത സ്ഥലത്തുവെച്ചാശ്വാസംകിട്ടുകയും ചെയ്യുക, വേദനസ്ഥാനം മാറുക, ഉള്ളടങ്ങിയ പൊങ്ങൻപനി, പെട്ടെന്നു വെള്ളം കെട്ടി പഴുക്കുന്നതരം മസൂരി, വ്രണത്തിൽനിന്നും മഞ്ഞിച്ച പഴുപ്പൊഴുക്കൽ, നഖവ്രണം, വൈകിട്ടു വർദ്ധിച്ച് പാതിരാത്രിവരെ തുടർന്നുനില്ക്കുന്ന പനി—നാക്കിൽ മഞ്ഞക്കോട്ടിങ്ങോടുകൂടിയ—മഞ്ഞപ്പിത്തവും മലേറിയായും. ഇവ.

ഉപയോഗം 3X, 6X, 12X.

## 8. മഗ്നീഷ്യാഫോസ്ഫോറിക്കം

### *Magnesia-Phos*

അമർത്തുന്നതിനാലും ചൂടുവെയ്ക്കുന്നതിനാലും ആശ്വാസം കിട്ടുന്നതരം വേദനകൾക്ക് മഗ്നീഷ്യാഫോസ് അത്ഭുതകരമായ ഫലമാണു ചെയ്യുന്നത്. വേദനകൊണ്ട് രോഗി ക്ഷീണിച്ചുപോവുക, രോഗി പൊതുവേ ക്ഷീണസ്വഭാവമുള്ള ആളായിരിക്കുക. ഇവ മഗ്നീഷ്യാഫോസിന്റെ പ്രത്യേ

കതയാണ്. ഈ ഔഷധം വലതുവശത്താണ് കൂടുതൽ പ്രവർത്തിക്കുന്നത്.

## പ്രധാന ലക്ഷണങ്ങൾ

മാനസികമായും ശാരീരികമായും ജോലിചെയ്യാൻ അശ്ലേഷം താല്പര്യമില്ലായ്മ. ഓർമ്മക്കുറവ്, വിഷാദം, വ്യക്തമായിട്ട ചിന്തിക്കാൻ കഴിവില്ലായ്മ. ചൂടുവെച്ചാൽ ആശ്വാസമുള്ള തലവേദന. തലവേദനയോടുകൂടി മനം മറിച്ചിലും ഛർദ്ദിലും കുളിരും, ചിലതരം തലവേദന അമർത്തിപ്പിടിക്കുന്നതിനാലും, തുറസ്സായസ്ഥലത്തു നടന്നാലും, ആശ്വാസം. കണ്ണിന്റെ മുൻപിൽ തീപ്പൊരിപാറുന്ന തോന്നൽ, വെളിച്ചം കാണുന്നതു് അസഹ്യം. കൺപോള തുടിക്കുക, കൺപോളയുടെ ഭാരം, ദീർഘനേരം വായിക്കുവാൻ പ്രയാസം, കേൾവിക്കുറവ്, ചൂടുവെച്ചാൽ ആശ്വാസമുള്ള ചെവിവേദന, തണുപ്പുതട്ടുന്നതിനാലും തണുത്ത വെള്ളംകൊണ്ടു് മുഖം കഴുകിയാലും ചെവിവേദന വർദ്ധിക്കുക, മണം അറിയാൻപാടില്ലായ്ക, ഒന്നിടവിട്ട് മൂക്കടഞ്ഞിരിക്കുകയും—വെള്ളമൊഴുകുകയും ചെയ്യുക, മുഖവേദന, മേൽതാടിക്കു വേദന—വേദന നെററിയിലേക്കും—ചെവിയിലേക്കും വ്യാപിക്കുക, വായ് വരണ്ടിരിക്കുക, കടവായ് പൊട്ടിക്കീറുക, നാക്ക് ചുവന്നും വ്രണിച്ചും ആഹാരം കഴിക്കുമ്പോൾ വേദനയും, വയററിളക്കത്തിന് നാക്ക് വെളുത്തിരിക്കുക, ചൂടുവെള്ളം കവിൾക്കൊള്ളുന്നതിനാലോ ചൂടുപിടിക്കുന്നതിനാലോ ആശ്വാസമുള്ള പല്ലിനു വേദന, വായ് വ്രണിക്കുക, തൊണ്ട കഴുത്ത് മുഖം ഈഭാഗങ്ങളിലെ മാംസഗ്രന്ഥികൾ വീർത്ത് വേദനയുള്ളതായിട്ടിരിക്കുക, തണുത്തവെള്ളം കവിൾക്കൊള്ളുന്നതു് പല്ലിനു അസ്വാസ്ഥ്യമുണ്ടാക്കുക. തൊണ്ട ചുവന്നും വ്രണിച്ചുമിരിക്കുക—പ്രത്യേകിച്ചു വലതുവശത്തേതു്, വിഴുങ്ങുമ്പോൾ തൊണ്ട വേദന, തൊണ്ടയുടെ ചുരുങ്ങൽ, അതിനാൽ ദ്രാവകരൂപ

ത്തിലുള്ള ആഹാരംമാത്രം കഴിക്കുക, ആമാശയത്തിൽ വായുകെട്ടിയുണ്ടാകുന്ന നോവ്—ചൂടുവെച്ചാലും അമർത്തിയാലും ആശ്വാസപ്പെടുക, ഏമ്പക്കംവിടുകയോ കീഴ്‌വായു പോകുകയോ ചെയ്താൽ വായുവിനാശ്വാസമില്ലായ്മ. വെള്ളംപോലിളകുന്ന വയററിളക്കം, മാന്തിപ്പറിക്കുന്ന വേദനയോടുകൂടിയ വയറുകടി. കുട്ടികൾക്കുണ്ടാകുന്ന മലബന്ധം, ദഹനക്കേടും വായുരോഗവുംകൂടെ ബന്ധമുള്ള വാതരോഗം. മലം പോകുമ്പോൾ വേദന, മുറിക്കുന്നതരം വേദനയോടുകൂടിയ അർശസ്സ്, മൂത്രത്തടസ്സം, നടക്കുകയോ എഴുന്നേററുനില്ക്കുകയോമാത്രം ചെയ്താൽ മൂത്രംപോവുക, മൂത്രദ്വാരത്തിൽ വലിച്ചിലോടുകൂടിയ വേദന, ഗ്ലണോറിയ, അടക്കാൻപാടില്ലാത്ത കാമവികാരം, മൂത്രത്തിൽ കല്ല്, വേദനയോടുകൂടിയ ആർത്തവം—ചൂടുവെച്ചാൽ താല്ക്കാലികമായ ആശ്വാസം. (വേദനയോടുകൂടി ആർത്തവത്തിനു മഗ്നീഷ്യാഫോസും—വേദനവരാതിരിക്കാൻ ഫെറംഫോസും ഉപയോഗിക്കുക) ആർത്തവരക്തം ഇരുണ്ടതും പശപ്പുള്ളതും—വിട്ടുവിട്ടു പോകുന്നതും, പ്രസവസന്നി, വായുകെട്ടലോടുകൂടിയുണ്ടാകുന്ന കാസരോഗം, കഫം ഇളകിപ്പോകാത്ത വലിച്ചിലോടുകൂടിയ ചുമ, വില്ലൻ ചുമ—ചുമകൊണ്ടു സംസാരിക്കുവാനോ കിടക്കാനോ കഴിയാതിരിക്കുക, നെഞ്ചിടിപ്പ്, ചങ്കരപ്പ്, നിസ്സാരകാരണംകൊണ്ട് നെഞ്ചിടിപ്പ് വർദ്ധിക്കുക, പുറത്തും കഴുത്തിലും ഞരമ്പുവേദനകൾ, നട്ടെല്ലിനു വേദന—തൊടുമ്പോഴതു വർദ്ധിക്കുക—അമർത്തിയാലാശ്വാസപ്പെടുകയും ചെയ്യുക, ആവശ്യമില്ലാതെ കൈ അനക്കിക്കൊണ്ടിരിക്കുക, വിരലിനഗ്രം മരവിച്ചിരിക്കുക, വെട്ടുവാതം, സന്ധുക്കൾക്കു വേദന, തൊക്കിൽ നീററലും കുത്തലും, ചൊറി, ഉച്ചഊണിനുശേഷവും വൈകിട്ട് ഏഴുമണിക്കും കുളിര്. കുളിരു പുറത്ത് മേല്പോട്ടും താഴോട്ടും കയറിയിറങ്ങുക, വിറയൽ, ഉരുണ്ടുകയററം.

ഉപയോഗം 3X, 6X.

# 9. നാട്രം മൂറിയാററിക്കം

## *Natrum-Mur*

ഉപ്പിനോട്ട് അതിയായ താല്പര്യം, മലേറിയകൊണ്ടു ണ്ടായ പ്ലീഹാവീക്കവും കരളുവീക്കവും, കണ്ണിൽനിന്നും വായിൽനിന്നും ധാരാളം വെള്ളമൊട്ടക്കൽ, വിളർച്ച, എപ്പോഴും കട്ടത്ത ക്ഷീണം, മെലിച്ചിൽ—പ്രത്യേകിച്ചു കഴുത്ത്, കഠിനതരത്തിലുള്ള മലബന്ധം, മലേറിയ, ഇവയ്ക്കു് ഈ ഔഷധം പ്രധാനമായിട്ടുപയോഗിക്കുന്നു. ഈ ഔഷധം ഉപ്പധികം ഉപയോഗിച്ചതിനാലുണ്ടാകുന്ന ദോഷഫലങ്ങളെ കുറയ്ക്കുന്നു.

### പ്രധാന ലക്ഷണങ്ങൾ

എപ്പോഴും വിഷാദിച്ചുകൊണ്ടിരിക്കുക, എല്ലാത്തിലും കോപം, നിസ്സാരകാരണങ്ങൾകൊണ്ടു കരയുക, മന്ദം പറച്ചിൽ, മറവി, ഓർമ്മക്കുറവു്, ഭാവിയെക്കുറിച്ചാകുലത. മാനസികായാസംകൊണ്ടു പെട്ടെന്നു ക്ഷീണിക്കുക, രാവിലെ ഉണ്ടാകുന്ന തലവേദന ഉറക്കശേഷംമാത്രം ആശ്വാസപ്പെടുക, തലവേദനകൊണ്ടു് കണ്ണിൽനിന്നും വെള്ളമൊട്ടക്കുക, യൗവനപ്രായമായ പെൺകുട്ടികൾക്കുണ്ടാകുന്ന തലവേദന, ആർത്തവശേഷം തലവേദന, തലയിൽ ചാരണം, തലമുടി പൊഴിയുക, കണ്ണിനു കഠിനവേദന, കണ്ണനക്കുമ്പോൾ വേദന വർദ്ധിക്കുക, കണ്ണിനു നീർക്കോൾ, കണ്ണിൽനിന്നും ധാരാളം വെള്ളമൊട്ടക്കുക, കണ്ണു് പൊന്നുകെട്ടുക, കാഴ്ചക്കുറവ്, ചെവിക്കകത്തു നീരുകെട്ടുന്നതിനാൽ കേൾവിക്കുറവ്, ചെവിയിൽ മൂളലും മുഴക്കവും, ചെവിയിൽനിന്നും വെള്ളമൊട്ടക്കൽ, ചവയ്ക്കുമ്പോൾ ചെവിയിൽ പൊട്ടൽ, ചെവിക്കകത്തു ചൊറിച്ചിലും കത്തലും നീററലും, പഴകിയ മൂക്കുവാലിച്ചു, ജലദോഷം

കൊണ്ടു് മണവും രുചിയും അറിയാൻ പാടില്ലായ്ക, ജലദോഷത്താലുള്ള തുമ്മൽ, ജലദോഷത്തിന്റെ ആരംഭത്തിൽ മൂക്കടപ്പും ശ്വാസോച്ഛ്വാസത്തിന്ന പ്രയാസവും, മുഖം വിളറി മഞ്ഞിച്ചിരിക്കുക, മലബന്ധംകൊണ്ടുണ്ടാകുന്ന മുഖവേദന, ചുണ്ടിൽ കുരുക്കൾ, വായിൽ ഉപ്പുരുചിയുള്ള വെള്ളം തെളിയൽ, വായ്ക്കുചുററും കുരുക്കൾ, ചുണ്ടും കടവായും പഴുത്തു വ്രണിക്കുക, കീഴ്ചുണ്ടിന്നു് വീക്കവും നീററലും, രുചിയറിയാൻ പാടില്ലായ്ക, നാക്കിൽ ചുവന്ന അടയാളങ്ങൾ, നാക്കു് മരവിച്ചിരിക്കുക, കുട്ടികൾ നടക്കാനും സംസാരിക്കാനും പഠിക്കാൻ താമസം, നാക്കിൽ തലമുടി പററിയിരിക്കുന്നു എന്നുതോന്നുക, ഊനു് പഴുത്തു വ്രണിക്കുക, ഊനിൽ കുരുക്കൾ, ഊനിൽനിന്നും രക്തം വരുക, പല്ലു കുലുങ്ങുകയും—പിഴുതുപോവുകയും ചെയ്യുക, പല്ലു ദ്രവിക്കുക, വായിൽനിന്നു് കൊഴുത്ത വെള്ളംപോക്കലോടുകൂടി ഉണ്ടാകുന്ന പല്ലിനുവേദന, കീഴണയുടെ താഴത്തെ മാംസഗ്രന്ഥിയും, കണ്ഠപിണ്ഡവും വീങ്ങിയിരിക്കുക, പഴകിയ തൊണ്ടവ്രണം, തൊണ്ടയ്ക്കടപ്പിട്ടിരിക്കുന്നതുപോലെയോ—തൊണ്ടയിൽ എന്തോ അടഞ്ഞിരിക്കുന്നതുപോലെയോ തോന്നുക, തൊണ്ട വരൾച്ച, ഉണ്ണാക്കു് നീണ്ടിരിക്കുക, ശ്വാസത്തിന്ന ദുർഗന്ധം; വെള്ളംപോലിളകുന്ന അതിസാരവും ഛർദ്ദിലും, മുഖത്തു വിളർച്ചയോടുകൂടിയ ഡിഫ്ത്തീറിയ; ദഹനക്കേടു്, പതയുള്ള വെള്ളം ഛർദ്ദിക്കുക, ആമാശയത്തിൽ നിറവും ഭാരവും തോന്നുകയും വയററുവേദനയും, കടുത്ത ദാഹം, ഭയങ്കര വിശപ്പു്, ആഹാരം കഴിഞ്ഞശേഷം നെഞ്ചെരിച്ചിൽ, ആഹാരത്തിന്ന പുളിരുചി, റൊട്ടിയോടു് വെറുപ്പു്, ആഹാരം നല്ലവണ്ണം കഴിച്ചാലും ശരീരത്തു അതിനനുസരിച്ചു് മാംസം പിടിക്കായ്ക, അടിവയററിൽ മുറിക്കുന്നതരം വേദന, അടിവയർ വീർത്തിരിക്കുക, മലബന്ധം, വെള്ളംപോലിളകുന്ന വയററിളക്കം, മലബന്ധവും വയററിളക്കവും ഒന്നിടവിട്ടു

വരുക, കട്ടിയുള്ള മലം, മലം പുറത്തേയ്ക്കു തള്ളുവാൻ കുടലുകൾക്കു ശേഷിയില്ലായ്മ, മലം പോയശേഷം നീററലും രക്തംപോക്കു, അർശസ്സിന്റ് നീററലും കുത്തലും; ചുമയ്ക്കുമ്പോഴും നടക്കുമ്പോഴും, തുമ്മുമ്പോഴും ചിരിക്കുമ്പോഴും മൂത്രം അറിയാതെ പോവുക; തെളിഞ്ഞമൂത്രം ചെറിയ മണൽതരിയുടെ അടിവോടുകൂടിപോവുക, മററുള്ളവരട്ടുത്തുനിന്നാൽ മൂത്രം പോകാതിരിക്കുക, അതിയായ കാമവികാരമുണ്ടെങ്കിലും ലിംഗത്തിനു ബലമില്ലായ്മ, മൂത്രം പോയശേഷം മൂത്രദ്വാരത്തിൽ വേദനയും നീററലും പഴകിയ ഗ്രണോറിയാ:—സിഫിലിസിസ്; വൃഷണത്തിൽ വേദനയും ചൊറിച്ചിലും, ആർത്തവം ക്രമരഹിതമായി പോവുക, ആർത്തവരക്തം കട്ടികുറഞ്ഞു വെള്ളംപോലിരിക്കുക, ആർത്തവം വളരെ താമസിച്ചുമാത്രം ഉണ്ടാകുക, ആർത്തവത്തിനു മുൻപും ആർത്തവസമയത്തും വിഷാദം, ആർത്തവത്തിനുശേഷവും ആർത്തവസമയത്തും തലവേദന, ഗർഭപാത്രം പുറത്തുചാടുക, യോനിക്ക് വരൾച്ചയും ചൊറിച്ചലും, ആർത്തവം ധാരാളം പോവുക, ആർത്തവത്തിനിടയ്ക്കുള്ള സമയങ്ങളിൽ ലൂക്കോറിയാ—ലൂക്കോറി വെള്ളംപോലിരിക്കുകയും പുരളുന്ന ഭാഗത്തെ തൊലി ഉരിയുകയുംചെയ്യുക; നിഷ്ഫലമായ പ്രസവവേദന, ഗർഭസമയത്തു പതയുള്ളവെള്ളം ഛർദ്ദിക്കുക, പഴകിയ ബ്രോങ്കയിററീസ്, വില്ലൻചുമ—ചുമയുടെ ശക്തികൊണ്ട് നെഞ്ചിൻ വേദന—കണ്ണിൽനിന്നും ധാരാളം വെള്ളമൊഴുക്കുകയും ചെയ്യുക. വെള്ളംപോലുള്ള കഫം ധാരാളം പോകുന്ന ആസ്മ; ചുമയ്ക്കുമ്പോൾ കരളിൽ കുത്തൽ, തൊണ്ടയടപ്പും ശ്വാസതടസ്സവും, ദുഃഖംകൊണ്ടും സംഭ്രമംകൊണ്ടുമുണ്ടാകുന്ന നെഞ്ചിടിപ്പ്, ഹൃദയം ക്രമത്തിൽനിന്നും താഴ്ന്നടിക്കുക, ഹൃദയം ക്രമത്തിലധികം വലുതായിട്ടിരിക്കുക, കിടക്കുമ്പോൾ ഹൃദയം വിട്ടുവിട്ടടിക്കുക, നാഡി ധ്രുതിയിലും വിട്ടുവിട്ടും അടിക്കുക, കഴുത്തുമെലിച്ചിൽ, കട്ടിയുള്ള

എന്തിലെങ്കിലും പുറംവെച്ചുകിടന്നാലാശ്വാസമുള്ള പുറം വേദന, കഠിന ക്ഷീണം, കൈകാലുകൾക്ക് കൂടുതൽ സംവേദനാധിക്യം, പഴകിയ സന്ധിവാതങ്ങൾ, അറിയാതെ കാലുഞെട്ടുക, അവയവങ്ങൾക്ക വഴക്കമില്ലായ്മ, കാലിനും പാദത്തിനും മരവിപ്പ്, അധികം ഉപ്പ് ഉപയോഗിച്ചതിനാലുള്ള എക്സിമ, കഠിനതരത്തിൽ ചൊറിച്ചിലുള്ള തുവത്തുണിർപ്പ്, തൊലിപ്പുറത്തു വെള്ളച്ചിതമ്പലുകൾ, തലമുടി പൊഴിച്ചിൽ, പ്രാണികളുടെ കടിയാലുണ്ടാകുന്ന അസുഖങ്ങൾ, വൃഷണത്തിന്റേയും തുടയുടേയും ഇടയിലുള്ള തൊലി ഉരിഞ്ഞുപോകലും ദുർഗന്ധമുള്ള ദ്രാവകം അവിടെനിന്നു സ്രവിക്കലും, വരണ്ട സ്ഥലത്തു താമസിക്കുന്നതിനാലോ കൊയിനാ ധാരാളം ഉപയോഗിച്ചതിനാലോ ഉണ്ടാകുന്ന മലേറിയാ, രാവിലെ പത്തുമണിക്കുണ്ടാകുന്ന കുളിര്, കടുത്ത ദാഹം, പഥക്കളോടുകൂടി ഉണ്ടാകുന്ന പനി ഇവ.

രാവിലെ ഒൻപതിനും പതിനൊന്നിനും ഇടയ്ക്കുള്ള സമയത്തും, മാനസികമായി ജോലിചെയ്യുന്നതിനാലും, ചൂടുള്ള മുറിയിൽവെച്ചും, കടൽതീരത്തു താമസിക്കുന്നതിനാലും, ശബ്ദംകൊണ്ടും രോഗവൎദ്ധനവ്, തുറസ്സായ സ്ഥലത്തുവെച്ചും, വസ്ത്രം അഴിച്ചിടുന്നതിനാലും, വലതുവശം കിടക്കുന്നതിനാലും രോഗത്തിനാശ്വാസം

സാധാരണ ഉപയോഗം 12X.

12X കൊണ്ടു ശരിയായ ഗുണംകാണാതെവന്നാൽ 30X, 200X ഇവകൾ ക്രമത്തിനുപയോഗിക്കുക.

# 10. നാട്രം ഫോസ്ഫോറിക്കം

## *Natrum Phos*

ഈ ഔഷധം പുളിച്ചുതികട്ടൽ, പുളിമണമുള്ള മലം, പുളിമണമുള്ള ഛർദ്ദിൽ, പുളിച്ച ഏമ്പക്കം, വായിൽ പുളിച്ച ചുവ, പുളിമണമുള്ള വിയർപ്പ്, പുളിയോടും—മധുരത്തോടും ആഗ്രഹം, പ്രമേഹം, വിരശല്യം എന്നിവയ്ക്കുപയോഗിക്കുന്നു.

### പ്രധാന ലക്ഷണങ്ങൾ

സംഭ്രമം, എന്തെങ്കിലും സംഭവിക്കുമെന്നുള്ള ഭയം, ഉറക്കത്തിൽ ഭയന്നെഴുന്നേല്ക്കുക, ഭയന്നെഴുന്നേററിട്ട് അടുത്ത മുറിയിൽ ശബ്ദം കേൾക്കുന്നതായും; മുറിയ്ക്കകത്തുള്ള വീട്ടുസാമാനങ്ങൾ കണ്ടിട്ട് മനുഷ്യൻ നില്ക്കുന്നു എന്നു പറയുകയും ഭയപ്പെടുകയും ചെയ്യുക, ജീവിതത്തിൽ യാതൊരു പ്രതീക്ഷയും ഇല്ലാതിരിക്കുക, കടുത്ത തലവേദന ഉച്ചിയിൽ നിറവുതോന്നുക, മനംമറിച്ചിലും ഛർദ്ദിലോടുംകൂടി ഉണ്ടാകുന്ന തലകറക്കം, കണ്ണിൽനിന്നും മഞ്ഞിച്ച പഴുപ്പൊട്ടുക്കുകയും—രാവിലെ എഴുന്നേല്ക്കുമ്പോൾ കണ്ണ് പൊന്നികെട്ടിയിരിക്കുകയും ചെയ്യുക, കണ്ണിനകത്തു നീററലും വെള്ളമെടുക്കലും, കണ്ണിനു നീക്കോൾ കണ്ണിനു മുമ്പിൽ തീപ്പൊരി പറക്കുക, വിരശല്യംകൊണ്ടുള്ള കാഴ്ച്ചമങ്ങൽ, ഒരു ചെവിക്കു ചൂടും ചുവപ്പും ചൊറിച്ചിലും അതോടുകൂടി പുളിച്ചുതികട്ടലും വായുകോപവും, വായുകോപത്തോടുകൂടി ചെവിയിൽ നീററലും ചൂടും, മൂക്കിനു ചൊറിച്ചിൽ, ശ്വാസോച്ഛ്വാസത്തിനു ദുഷിച്ച ഗന്ധം, മൂക്കിൽനിന്നും മഞ്ഞിച്ച കട്ടിയായ കഫം വാടയോടുകൂടി പോവുക, മുഖം വിളറിയോ നീലിച്ചോ ഇരിക്കുക, മുഖവേദന, പുളിച്ചുതികട്ടലോടുകൂടിയും പനിയില്ലാതെയുമുള്ള മുഖം ചുവപ്പ്, അണ്ണാക്കിന്റെ പുറകിൽ

മഞ്ഞകോട്ടിങ്ങ്, വായിൽ പുളിച്ച ചുവ, നാക്കിൽ കുരുക്കരം; നാക്കിൻെറ തുമ്പത്തു തലമുടി ഇരിക്കുന്ന തോന്നൽ—(നാട്രംമൂർ) നാക്കിൽ മഞ്ഞിച്ച പൂപ്പ്, കുട്ടികഠം ഉറക്കത്തിൽ പല്ലു ഞെരുമ്മുക, വിരയുടെ ശല്യം (വിരശല്യത്തിനു ഈ ഔഷധം പ്രധാനപ്പെട്ട ഒരു മരുന്നാണ്. വിരശല്യം കൊണ്ടുള്ള എല്ലാ അസുഖങ്ങളും ഈ ഔഷധം പരിപൂർണ്ണമായി സുഖപ്പെടുത്തുന്നു) അണ്ണാക്ക്, ഉണ്ണാക്ക്; കണ്ഠപിണ്ഡം ഇവയിൽ മഞ്ഞകോട്ടിങ്ങോടുകൂടി തൊണ്ടയുള്ള നീക്കോറം, തൊണ്ടക്ക് ഒരു പന്തുപോലെ എന്തോ വന്നിരിക്കുന്നതുപോലെ തോന്നുക—ഈ തോന്നൽ വിഴുങ്ങുമ്പോഠം കൂടുതൽ വദ്ധിക്കുക, പുളിച്ച ഏമ്പക്കം, പുളിവെള്ളം ഛർദ്ദിക്കുക; (ആമാശയത്തിലെ പുളിച്ചതികട്ടലിന് ഈ ഔഷധം പ്രധാനപ്പെട്ടതാണ്) വിശപ്പില്ലായ്മ, പുളിച്ച ഏമ്പക്കം, നാക്കിൽ മഞ്ഞിച്ച കോട്ടിങ്ങ്, ആഹാരം കഴിച്ച് കുറെ സമയത്തിനുശേഷം ആമാശയത്തിൽ ഒരു പ്രത്യേക ഭാഗത്തുണ്ടാകുന്ന വേദന, പിത്തവെള്ളം ഛർദ്ദിക്കുക, കരളിനു വീക്കം, മഞ്ഞപ്പിത്തം, മലബന്ധവും അതിസാരവും ഒന്നിടവിട്ടു വരിക, ദഹനക്കേട്, മലത്തിനു പുളിമണം, മലം കൊഴുത്തതും കഫമുള്ളതും, മലം പോകാതിരിക്കുക, മലത്തിൽ കൃമിശല്യം (നൂൽവിര) സുഖകരമല്ലാത്ത ഉറക്കം; മലദ്വാരത്തിൽ ചൊറിച്ചിൽ, സന്ധുക്കരംക്ക് നീക്കോളോടുകൂടി മൂത്രം ഇരുണ്ടു ചുവന്നിരിക്കുക, വിരശല്യംകൊണ്ടു് ഉറക്കത്തിൽ മൂത്രം അറിയാതെ പോവുക, പ്രമേഹം (പ്രമേഹത്തിനു ഈ ഔഷധം—നാട്രം സൽഫ്പോലെതന്നെ വളരെ വിശേഷപ്പെട്ടതാണ്) കടുത്ത ക്ഷീണത്തോടുകൂടി—സ്വപ്നംകൂടാതെയുള്ള ഇന്ദ്രിയസ്ഖലനം; ഇന്ദ്രിയം (ശുക്ലം) കട്ടികുറഞ്ഞും വെള്ളംപോലെയും—വലിയ ദുർഗന്ധവും, വികാരം കൂടാതെതന്നെ ലിംഗം ബലപ്പെട്ടുനില്ക്കുക; വൃഷണത്തിനു വലിച്ചിൽ, വാതവേദനയോടുകൂടി ഗർഭപാത്രം പുറത്തുചാടുക, പുളിമണമു

ള്ള ലൂക്കോറിയ, ഉച്ചതിരിഞ്ഞു് തലവേദനയോടുകൂടി ആർത്തവരക്തം ധാരാളം പോവുക, ലൂക്കോറിയാ കൊണ്ടുള്ള വന്ധ്യത്വം, ഗർഭിണികൾ രാവിലെ പുളിച്ചവെള്ളം ഛർദ്ദിക്കുക, ദീർഘശ്വാസമെടുക്കുമ്പോഴും അമർത്തുമ്പോഴും വർദ്ധിക്കുന്ന നെഞ്ചുവേദന, തൊണ്ടയ്ക്കു് ഇക്കിളിപ്പെടുത്തൽ; പടി കയറുമ്പോഴോ കയററം കയറുമ്പോഴോ വർദ്ധിക്കുന്ന നെഞ്ചിടിപ്പു്, നാഡി ദ്രുതിയിലും തെറിക്കുന്നതുപോലെയും അടിക്കുക; കഴുത്തിൻെറ രണ്ടു ഭാഗത്തും വേദന, കഴുത്തിനു വീക്കം, കാൽമുട്ടിനുണ്ടാകുന്ന വാതം, കൈ ക്ഷീണം, എഴുതുമ്പോൾ കൈ കോച്ചിപിടിക്കുക, വലത്തെ കൈവിരലിനു് മരവിപ്പു്, നടക്കുമ്പോൾ കാലിനു പക്ഷവാതംപോലെ തോന്നുക, ശരീരം മുഴുവൻ ചൊറിച്ചിൽ, മഞ്ഞപ്പഴുപ്പെടുക്കുന്ന എക്സീമാ, പുളിമണമുള്ള വിയർപ്പും—ഛർദ്ദിലും ഉള്ള മലേറിയാ, പകൽ പാദം ഐസ്സുപോലെ തണുത്തും രാത്രിയിൽ നീററലും, ദിവസവും ഉച്ചതിരിഞ്ഞു് തലവേദനയും പനിയും, ചൂടു തോന്നുന്നതുകൊണ്ടു് രാത്രിയിൽ ഉറങ്ങാൻ കഴിയാതിരിക്കുക ഇവ.

ഇടിയും കൊള്ളിയാനും കൊടുങ്കാററും ഉള്ളപ്പോഴും ആർത്തവസമയത്തും, സംഭോഗം കൊണ്ടും, ഉച്ചതിരിഞ്ഞും എല്ലാ രോഗലക്ഷണങ്ങളും വർദ്ധിക്കുക. ഇതു് ഈ ഔഷധത്തിൻെറ പ്രത്യേകതയാണു്.

സാധാരണ ഉപയോഗം 6x, 30x.

ഈ ആവർത്തനങ്ങൾ ഫലവത്താകാതെ വരുമ്പോൾ കൂടിയ ആവർത്തനങ്ങൾ ഉപയോഗിക്കുക.

# 11. നാട്രംസൽഫൂറിക്കം

## *Natrum Sulph*

ഈ ഔഷധത്തിനു കരളുമായി വളരെ ബന്ധമുണ്ട്. അധികരിച്ച പിത്തനീരിനെ ഇതു നിയന്ത്രിക്കുന്നു. പ്രമേഹം, മൂത്രത്തിൽ മണൽതരി, വായുകെട്ടിയുണ്ടാകുന്ന നോവും മലബന്ധവും, മഴക്കാലത്തുണ്ടാകുന്ന രോഗങ്ങൾ, ഇവയ്ക്കു പ്രധാനമായിട്ടുപയോഗിക്കുന്നു. വരണ്ട കാലാവസ്ഥയിലും—തണുപ്പുതട്ടുന്നതിനാലും ഇടതുവശം കിടക്കുന്നതിനാലും രോഗവർദ്ധനവ്. ചൂടുള്ള കാലാവസ്ഥയിലും ഊറസ്സായ സ്ഥലത്തുവെച്ചും രോഗത്തിനാശ്വാസം ഇവ ഈ ഔഷധത്തിൻെറ പ്രത്യേകതയാണ്,

### പ്രധാന ലക്ഷണങ്ങൾ

പാട്ടുകേട്ടാൽ കരച്ചിലുവരുകയും, എല്ലാ അസുഖങ്ങളും വർദ്ധിക്കുകയും ചെയ്യുക, സംസാരിക്കാനിഷ്ടമില്ലായ്മ, പരുക്കുപററിയതിനാലുണ്ടാകുന്ന അനന്തരഫലങ്ങൾ. വെള്ളമൊഴുകുന്നതു് സ്വപ്നം കാണുക, കടുത്ത തലവേദന—പ്രത്യേകിച്ചു് ഉച്ചിയിൽ, ചുമയ്ക്കുമ്പോൾ തലയ്ക്കുവേദന, വായുരോഗത്തോടുകൂടിയുണ്ടാകുന്ന തലകറക്കം, കണ്ണു് മഞ്ഞിച്ചിരിക്കുക, കണ്ണിൽ നീററലോടുകൂടിയ വെള്ളമെടുക്കൽ, മഴക്കാലത്തു വർദ്ധിക്കുന്ന ചെവിവേദന, ചെവിയിൽ മുഴക്കം, ആർത്തവസമയത്തു് സ്ത്രീകളുടെ മൂക്കിൽ നിന്നും രക്തം വരുക, മൂക്കടഞ്ഞിരിക്കുക, മൂക്കുവാലിച്ചു, മുഖം മഞ്ഞിച്ചിരിക്കുക, മുഖക്കുരു, വായിൽ അരുചി, വായിൽ ഒട്ടിപ്പിടിക്കുന്നതും കട്ടിയുള്ളതുമായ കഫം, അണ്ണാക്കിൽവ്രണം—തണുത്തവെള്ളംകൊണ്ടാശ്വാസം, നാക്കിൽ മഞ്ഞകോട്ടിക്കു്, നാക്കിൻെറ തുമ്പത്തു് കുരുപ്പുകൾ, തണു

ത്തവെള്ളംകൊണ്ടാശ്വാസമുള്ള പല്ലുവേദന, വായ്പ്പുണ്ണു്, തൊണ്ടയിൽ ഒട്ടിപ്പിടിക്കുന്ന വെളുത്ത കഫം, പിത്തനോവു്, പിത്തവെള്ളം ഛർദ്ദിക്കുക, ആമാശയത്തിൽ വായുകെട്ടലും നെഞ്ചെരിച്ചിലും, വായുകെട്ടിയുണ്ടാകുന്ന നോവ് വലതുവശത്തു് പ്രത്യേകിച്ചു ബാധിച്ചിരിക്കുക, ആമാശയം വീർത്തിരിക്കുന്നതായി തോന്നുക, കരളിന്റെ ഭാഗത്തു തൊടുമ്പോൾ വ്രണവേദനയും കുത്തുന്നവേദനയും, രാവിലെ ഉണ്ടാകുന്ന വയററിളക്കം. അപ്പെൻറൈററീസു്, മൂത്രം ധാരാളംപോവുക, മൂത്രത്തിൽ പഴുപ്പും—കഫവും, മൂത്രം പോകുമ്പോൾ നീററൽ, മൂത്രത്തിൽഅടിവു്, (പ്രമേഹത്തിനു് ഈ ഔഷധം പ്രധാനപ്പെട്ടതാണു്) ജനനേന്ദ്രിയത്തിൽ ചൊറിച്ചിൽ, ഗൊണോറിയ, വൃഷണവീക്കം ഗൊണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന അസുഖങ്ങൾ, ഗർഭിണികൾ കയ്പുവെള്ളം ഛർദ്ദിക്കുക; മഴക്കാലത്തു വർദ്ധിക്കുന്ന കാസരോഗം, നെഞ്ചിൽ കഫംകെട്ടൽ, വലിച്ചാൽ നീളുന്നകഫം ചുമച്ചു തുപ്പുക. നെഞ്ചിൽ ഒഴിഞ്ഞുകിടക്കുന്ന തോന്നൽ, ഹൃദയത്തിൽ തള്ളൽ, രോഗി തുറസ്സായസ്ഥലം അന്വേഷിക്കുക, വസ്ത്രം ധരിക്കാതിരിക്കുമ്പോൾ ശരീരത്തു ചൊറിച്ചിൽ, പിടലിക്കു് കടുത്തവേദന; വരണ്ടകാലാവസ്ഥയിൽ വർദ്ധിക്കുന്ന വാതരോഗങ്ങൾ; നനവുള്ള എക്സീമ, ത്വക്കു് മഞ്ഞിച്ചിരിക്കുക, അതികഠിനമായ ചൊറിച്ചിൽ; ചൊറിഞ്ഞശേഷം നീററൽ, ശരീരത്തു മുഴുവൻ അരിമ്പാറപോലുള്ള കുരുക്കൾ, മലേറിയ, കുളിരു്, ശരീരം ഐസുപോലെ തണുത്തിരിക്കുക, കരളിന്റെ ഭാഗത്തു വ്രണം, കാലിനു വേദന തോന്നുക, മുട്ടിനു ക്ഷീണം, ഭാരം പിടിച്ചുയർത്തുമ്പോൾ കയ്യു് കടുത്ത വേദന, നഖവ്രണം, കാലിലും കാൽപാദത്തിലും ചൂടും നീററലും, തള്ളവിരലിനു ചൊറിച്ചിൽ, എഴുതുമ്പോഴും

വായിക്കുമ്പോഴും പ്രത്യേകിച്ചുറക്കംവരുക, സുഖകരമല്ലാത്ത ഉറക്കം, വെള്ളത്തിൽ മുങ്ങുന്നതായിട്ടും യുദ്ധം ചെയ്യുന്നതായിട്ടും മററും സ്വപ്നം കാണുക.

സാധാരണ ഉപയോഗം 1x, 6x.

# 12. സിലിഷ്യാ

## *Silicea*

പരുക്കളെ വേണ്ടതുപോലെ പാകപ്പെടുത്തി അതിൽ തങ്ങിനില്ക്കുന്ന പഴുപ്പുകളെ പുറത്തുകളഞ്ഞു് ശുദ്ധീകരിക്കുവാൻ ഈ ഔഷധത്തിനു കഴിവുണ്ടു്. അതിനാൽ പരുക്കൾ, സ്ക്രോഫില, അസ്ഥിവഴക്കം, കുട്ടികളുടെ തല വലുതായിരിക്കുക, പൊട്ടിക്കീറലുകൾ, കയ്യത്തിലും കാൽപാദത്തിലും ഉണ്ടാകുന്ന ദുർഗന്ധത്തോടുകൂടിയ വിയർപ്പു്, വയറു വലുതായിട്ടിരിക്കുക, കുട്ടികൾ നടക്കുവാൻ പഠിക്കാൻ താമസം, കേൾവിക്കുറവു്, ഇവയെ ഈ ഔഷധം പ്രധാനമായിട്ടു പരിഹരിക്കുന്നു. ഈ ഔഷധത്തിന്റെ ഒരു പ്രത്യേകത കറുത്ത വാവിനും—കറുത്ത വാവുകഴിഞ്ഞും രോഗം വർദ്ധിക്കുക എന്നുള്ളതാണു്.

സിലിഷ്യരോഗിക്കു് എപ്പോഴും ബാഹ്യമായി ചൂടുള്ള പ്രകൃതമാണു്. എന്നാൽ ഉൾക്കുളിരു് പ്രധാനമായി കാണുകയും നിസ്സാരകാരണംകൊണ്ടു് ജലദോഷം പിടിക്കുകയും ചെയ്യും. അച്ചുകുത്തുകൊണ്ടുള്ള ദോഷഫലങ്ങളെ ഈ ഔഷധം ഇല്ലായ്മചെയ്യും.

### പ്രധാന ലക്ഷണങ്ങൾ

ചിന്ത ഒന്നിൽതന്നെ ഉറച്ചുനില്ക്കാതിരിക്കുക, ശബ്ദം കേൾക്കുന്നതസഹ്യം, സൂചികൾകൊണ്ടു് കളിക്കുവാനിഷ്ടം, സൂചികൾ എടുത്തു് എപ്പോഴും എണ്ണുവാൻ

താല്പര്യം. തലയിൽ ദുർഗന്ധമുള്ള വിയർപ്പ്, ഇടതൂവശം കിടക്കുന്നതിനാലും ചൂടിനാലും ആശ്വാസമുള്ള തലകറക്കം, കഠിനജോലി ചെയ്യുന്നതിനാലുണ്ടാകുന്ന തലവേദന, തലവേദന തലയുടെ പുറകുവശത്താരംഭിച്ച് കണ്ണിലേക്കു വ്യാപിക്കുക, കണ്ണിനുചുററും കൺപോളയ്ക്കും ചെറിയ കുരുപ്പുകൾ, പ്രകാശംതീരെ സഹിക്കാൻ പാടില്ലായ്ക—പ്രത്യേകിച്ചു സൂര്യപ്രകാശം, തിമിരം, ചെവിയിൽ പൊട്ടൽ, ചെവിയിൽനിന്നും ദുർഗന്ധമുള്ള പഴുപ്പൊഴുകുക കേൾവിക്കുറവ് (ഇതിന് ഈ ഔഷധം വളരെ വിശേഷപ്പെട്ടതാണ്.) മൂക്കിനകത്തു ചൊറിച്ചിൽ, ജലദോഷവും തുമ്മലും—പ്രത്യേകിച്ചു രാവിലെ, ഗന്ധം അറിയാൻ പാടില്ലായ്ക, മൂക്കിന്റെ ഭിത്തി ദ്രവിക്കുക, പീനസം, മൂക്കടഞ്ഞിരിക്കുക, മുഖവേദന, മുഖം ചുവന്നും തുടിപ്പുള്ളതുമായിരിക്കുക, മുഖത്തെ തൊലി വെടിച്ചു കീറുക, കവിളിൽ മുഖക്കുരു: ചുണ്ടു വരണ്ടിരിക്കുന്നതായി തോന്നുക, ചുണ്ടിൽ കുരുക്കൾ, വായ്പ്പുണ്ണ് വായും അണ്ണാക്കും വ്രണിക്കുക; കടവായ് പൊട്ടിക്കീറി വ്രണിക്കുക, രാവിലെ വായിൽ ചുവ, കയ്പുരുചി, വായിൽ ചീഞ്ഞമുട്ടയുടെ ദുർഗന്ധം; രുചി അറിയാൻ പാടില്ലായ്ക, നാക്കിന്റെ തുമ്പത്തു് തലമുടി ഇരിക്കുന്നതായി തോന്നുക (നാക്കുമൂർ) നാക്കിന്റെ ഒരു വശം വീർത്തിരിക്കുക, നാക്കു് വ്രണിച്ചു് പഴുപ്പുപോവുക, നാക്കിൽ തവിട്ടുനിറത്തിലുള്ള കോട്ടിങ്ങ്, പല്ലു് ദ്രവിക്കുക, വായിൽ തണുത്തവെള്ളം ഒഴിക്കുന്നതും—പല്ലിൽ തണുത്തവായു തട്ടുന്നതും പല്ലിനു സഹിക്കാൻ കഴിയാതിരിക്കുക, ഉറങ്ങിയാൽ പല്ലുവേദനക്കാശ്വാസം, പല്ലു പിഴുതുപോവുക, ഊനിൽനിന്നും ദുർഗന്ധമൊഴുകുക, ഊനു പഴുക്കുക, പല്ലുവരുവാൻ താമസം, കണ്ഠപിണ്ഡവീക്കത്തിനു വേദന, വേദനകൊണ്ടു് വിഴുങ്ങുവാൻ പ്രയാസം, പുളിച്ചു ഏമ്പക്കത്തോടുകൂടി ഉണ്ടാകുന്ന ചഴകിയ ദഹനക്കേട്, അതോടുകൂടി നെഞ്ചെരിച്ചിലും കുളിരും, വിശപ്പില്ലായ്മ,

കടുത്ത ദാഹം, ആഹാരം കഴിഞ്ഞശേഷം വസ്ത്രങ്ങൾക്ക് വലിയ മുറുക്കം തോന്നുക, വയറുനോവ്, കടുത്ത മലബന്ധം, മലം പുറത്തേക്കുവന്നിട്ട് വീണ്ടും ഉള്ളിലേക്കു കയറിപ്പോവുക, ആർത്തവത്തിനുമുമ്പും ആർത്തവസമയത്തും മലബന്ധം, അച്ചുകുത്തിയശേഷമുണ്ടാകുന്ന വയററിളക്കം, മലദ്വാരം പൊട്ടിക്കീറി ഇരിക്കുക, മലംപോകുമ്പോൾ വേദന, മലത്തിനു വലിയ ദുർഗന്ധം, കൊഴുത്ത മൂത്രം, കുട്ടികൾക്കു രാത്രിയിൽ മൂത്രം അറിയാതെ പോവുക, രാവിലെ ലിംഗം വേദനയോടുകൂടി ബലപ്പെട്ടു നില്ക്കുക, വികാരം ഉണ്ടെങ്കിലും ലിംഗത്തിനു ബലമില്ലായ്മ; വൃഷണത്തിനു വേദന, സ്ത്രീകൾക്കുണ്ടാകുന്ന കാമഭ്രാന്ത്. ആർത്തവം വളരെ നേരത്തെയും കൊഴുത്തും ധാരാളമായും പോവുക; ആർത്തവം ചിലപ്പോൾ രണ്ടുമൂന്നു മാസത്തിലൊരിക്കൽമാത്രംകാണുക, പ്രാദവിയർപ്പ് ഉള്ളടങ്ങിയതിനാലുണ്ടാകുന്ന അനാർത്തവം—വേദനയോടുകൂടിയ അർശസ്—ശരീരം ഐസുപോലെ തണുത്തിരിക്കുക—ഇതു് ഈ ഔഷധത്തിന്റെ പ്രത്യേക സ്വഭാവമാണ് ശ്രദ്ധിക്കുക.) പാലുപോലുള്ള ലൂക്കോറിയ, കുട്ടി പാലുകുടിക്കുമ്പോൾ യോനിയിൽനിന്നും രക്തംപോവുക, മുല വീർത്തിരിക്കുക, മുലയിൽ കട്ടിയുള്ള കഷണങ്ങൾ കിടക്കുന്നതുപോലെ തോന്നുക, മുലപ്പാൽ വററിപ്പോവുക, ഗർഭം അലസുക, ഗർഭാലസലിനുശേഷമുള്ള രക്തംപോക്ക്, പഴകിയ ജലദോഷം, തൊണ്ടയടപ്പ്, ഹ്രസ്വമായ ശ്വാസോച്ഛ്വാസം, നെഞ്ചിൽ കടുത്തക്ഷീണം, അനങ്ങിയാൽ വർദ്ധിക്കുന്ന ചുമ, നെഞ്ചിനു നീർക്കെട്ട്, കിടക്കുമ്പോൾ വർദ്ധിക്കുന്ന കാസം — ധാരാളം പഴുത്തകഫം ഉളുപ്പുക, ന്യൂമോണിയ, രാത്രി വിയർപ്പും കടുത്ത ക്ഷീണവും, ഇരിക്കുമ്പോൾ നെഞ്ചിടിപ്പ്, നാഡി ധൃതിയിലും ചെറുതായും കട്ടിയായിട്ടും ക്രമംകെട്ടും അടിക്കുക, പഴകിയ ഹൃദ്രോഗങ്ങൾ, പുറം മുറകൊള്ളിച്ചിരിക്കുക, തോൾ പലകയുടെ ഇടയ്ക്കു് വ്രണവേദന, നട്ടെല്ലിനു വേദന,

ത്വക്കിൽ ചൊറിച്ചിലും നീററലും—പകൽമാത്രം, ത്വക്കിൽ ചെറിയ കുരുക്കൾ, പരുക്കൾ പഴുത്തു ചലവിക്കുക, പല്ലുവരവു സമയത്തുണ്ടാകുന്ന പനി, മുഖത്തുചൂട്, ഉച്ചതിരിഞ്ഞു് കടുത്ത ദാഹവും ശരീരത്തുമുഴവൻ ചൂടും, മുഖവും തലയുംമാത്രം വിയൎക്കുക, പകൽമുഴവൻ കുളിരു്, പരുക്കൾ പഴുക്കുമ്പോഴുണ്ടാകുന്നപനി, നഖം പൊട്ടിക്കീറി വളരുക, നഖത്തിൽ പൂപ്പു്, പാദത്തിൽ ദുർഗന്ധമുള്ള വിയൎപ്പു്; എഴുതുമ്പോൾ കൈ കോച്ചിപ്പിടിക്കുക, നഖവ്രണം, പകൽമുഴവൻ ഉറക്കവും രാത്രിയിൽ ഉറക്കമില്ലായ്മയും (നാടംമൂർ)ഉറക്കത്തിൽ സംസാരിക്കുക, ഉറക്കത്തിൽ ശ്വാസവിമ്മിഷ്ടം, സ്വബോധമില്ലാതെ നടക്കുക, മരിച്ച കാൎയ്യങ്ങൾ സ്വപ്നം കാണുക, ദുർഗന്ധമുള്ള വിയൎപ്പു് ഇവ.

സാധാരണ ഉപയോഗം 3X, 6X, 12X.



# റിപ്പർട്ടറി

ഹോമിയോ ഔഷധങ്ങൾ തെരഞ്ഞെടുക്കുന്നതുപോലെ ബയോക്കമിക്കൗഷധങ്ങളും തെരഞ്ഞെടുക്കുന്നത് ലക്ഷണസമൂഹങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ്. രോഗിയുടെ ലക്ഷണസമൂഹവും ഔഷധത്തിന്റെ ലക്ഷണങ്ങളുംകൂടി സാമ്യപ്പെട്ടുവരുന്നത് ഏതൗഷധത്തിനാണോ—ആ ഔഷധമാണ് രോഗിക്കു കൊടുക്കേണ്ടത്. അതിനു വളരെ സഹായിക്കുന്നതാണ് റിപ്പർട്ടറി. ആദ്യമെ കൊടുത്ത 12 ഔഷധങ്ങളുടെ ഔഷധഗുണപാഠം നോക്കി പെട്ടെന്ന് ഔഷധം തെരഞ്ഞെടുക്കുവാൻ സ്വല്പം പ്രയാസമാണ്. ആ പ്രയാസം ലഘൂകരിക്കുവാൻ ഈ ഭാഗം വളരെ ഉപകരിക്കും. ഇവിടെ ഓരോ രോഗലക്ഷണങ്ങളും—രോഗവും—കൊടുത്തിട്ട് അതിനു വേണ്ട ഔഷധങ്ങൾ—അതിന്റെനേരെ കൊടുത്തിരിക്കുകയാണ്. ഈ ഭാഗം വളരെ ശ്രദ്ധിക്കുക.

## മാനസിക രോഗങ്ങൾ

ഭാവിയെക്കുറിച്ച് ആകുലത—കാൽക്കേറിയാ ഫോസ്

മന്ദത—കാലിഫോസ്

തലച്ചോറിനു ക്ഷീണം—കാലിഫോസ്

അകാരണമായ കുട്ടികളുടെ കോപം—കാലിഫോസ്

കുട്ടികൾ എപ്പോഴും കരഞ്ഞുകൊണ്ടിരിക്കുന്ന പ്രകൃതം—കാലിഫോസ്

കുട്ടികൾ എപ്പോഴും ഞരങ്ങിക്കൊണ്ടിരിക്കുക—കാൽക്കേറിയാ ഫോസ്

ഉറക്കത്തിൽ കരയുക—കാലിഫോസ്, നാട്രം ഫോസ്,

ചൊടിയില്ലായ്മ—കാർക്കേറിയാഫോസ്, കാലിഫോസ്, നാട്രംമൂർ

തനിച്ചിരിക്കാനാഗ്രഹം—കാൽക്കേറിയ ഫോ.സ്

എപ്പോഴും വിഷാദമനോഭാവം—കാലിഫോസ്, നാട്രംമൂർ

ധൈര്യമില്ലായ്മ,—നാട്രം സൽഫ്

നിസ്സാരകാരണംകൊണ്ടു കരയുക—നാട്രംമൂർ

പെട്ടെന്നു കൂടെക്കൂടെ മോഹാലസ്യം വരുക—കാലിഫോസ്

വീട്ടുമാറി കിടന്നാലസുഖം—കാലിഫോസ്

ആശയില്ലായ്മ—നാട്രംമൂർ

ആവശ്യമില്ലാത്ത തോന്നലുകൾ—കാലിഫോസ്, മഗ്നീഷ്യാഫോസ്

ഓർമ്മക്കുറവ്—കാൽക്കേറിയാഫോസ്, കാലിഫോസ്, മഗ്നീഷ്യാഫോസ്

മാനസികമായി കൂടുതൽ അദ്ധ്വാനിച്ചതിനാലുള്ള അസുഖം—കാലിഫോസ്

ഏകാഗ്രതയില്ലായ്മ—കൽക്കേറിയാഫോസ്, കാലിഫോസ്

സംഭ്രമം—കാലിഫോസ്

സന്തോഷമില്ലായ്മ—കാലിഫോസ്

അധികരിച്ച ക്രൂർമ്മത—കാലിഫോസ്

കടുത്ത നാണം—കാലിഫോസ്

ഉറക്കമില്ലായ്മ—കാലിഫോസ്

വെളിവില്ലായ്മ—നാട്രംമൂർ

# തലയ്ക്കുണ്ടാകുന്ന രോഗങ്ങൾ

മന്ദമായ തലവേദന—ഫെറംഫോസ്

തലയിൽനിന്നു പഴുപ്പുള്ള സ്രവണങ്ങൾ—കൽക്കേറിയാസൽഫ്

തലയിൽ ചൊറണം—കാലിസൽഫ്, നാട്രംമൂർ

തലചുററലും തലയ്ക്കു മന്ദതയും—കാലിഫോസ്

വെള്ളം കെട്ടിനിൽക്കുന്ന കുരുക്കൾ—നാട്രംമൂർ

കുരുക്കളിൽനിന്നും മഞ്ഞിച്ച പഴപ്പൊട്ടുകക—കാലിസൽഫ്

തലമുടിപൊഴിയുക—കാലിഫോസ്, സിലിഷ്യ

തലമുടി ധാരാളം പൊഴിയുക—കാൽക്കേറിയാഫോസ്

തല നേരെ നിറുത്താൻ കഴിയാതിരിക്കുക—കാൽക്കേറിയാഫോസ്

തല വിയർക്കുക—കാൽക്കേറിയാഫോസ്

തല വിറയ്ക്കുക—കാലിഫോസ്, മഗ്നീഷ്യാഫോസ്

പിത്തംകൊണ്ടുള്ള തലവേദന—നാട്രംസൽഫ്

വ്യാകുലതകൊണ്ടുള്ള തലവേദന—കാലിഫോസ്

പിത്തവെള്ളം അതിസരിക്കയാലുണ്ടാകുന്ന തലവേദന—നാട്രംസൽഫ്

മലബന്ധത്തോടുകൂടിയ തലവേദന—കാലിമൂർ, നാട്രംമൂർ

തലചുററലോടുകൂടിയുണ്ടാകുന്ന തലവേദന—നാട്രംസൽഫ്

ആലസ്യത്തോടുകൂടിയുള്ള തലവേദന—നാട്രംസൽഫ്

തലയ്ക്കകം നിറഞ്ഞിരിക്കുന്നതിനോടുകൂടിയുണ്ടാകുന്ന തലവേദന—നാട്രംഫോസ്

കോപത്തോടുകൂടിയ തലവേദന—കാലിഫോസ്

ചെന്നിയിലാരംഭിക്കുന്ന തലവേദന—ഫെറംഫോസ്, നാട്രംഫോസ്
തലവേദന കണ്ണിലേക്കു വ്യാപിക്കുക—ഫെറം ഫോസ്
വയററുവേദനകൊണ്ടുണ്ടാകുന്ന തലവേദന—നാട്രംഫോസ്
കണ്ണിൽനിന്നും വെള്ളമെടുപ്പുകൊണ്ടുള്ള തലവേദന—നാട്രംമൂർ
മുഖം ചുവപ്പോടുകൂടി ഉണ്ടാന്ന തലവേദന—ഫെറംഫോസ്
തലവേദന അസഹ്യമായിരിക്കുക—മഗ്നീഷ്യാഫോസ്
പുളിച്ച ഛർദ്ദിയോടുകൂടിയ തലവേദന—നാട്രംഫോസ്
ദഹനക്കേടുകൊണ്ടുണ്ടാകുന്ന തലവേദന—നാട്രംഫോസ്, ഫെറംഫോസ്.
നാക്കിൽ കട്ടിയുള്ള വെള്ളപൂപ്പോടുകൂടിഉണ്ടാകുന്ന തലവേദന—കാലിമൂർ
ചെവിയിൽ ശബ്ദത്തോടുകൂടിയുണ്ടാകുന്ന തലവേദന—കാലിഫോസ്, ഫെറംഫോസ്, സിലിഷ്യ
വായിൽ കയ്പു രുചിയോടുകൂടിയുള്ള തലവേദന—നാട്രംസൽഫ്.
തളർച്ചയോടുകൂടിയുണ്ടാകുന്ന തലവേദന—കാലിഫോസ്
ഉറക്കമില്ലായ്മയിൽനിന്നുണ്ടാകുന്ന തലവേദന—കാലിഫോസ്
കരളുരോഗംകൊണ്ടുണ്ടാകുന്ന തലവേദന—കാലിമൂർ
മാനസികമായ ജോലിക്കൂടുതൽകൊണ്ടുണ്ടാകുന്ന തലവേദന—കാലിഫോസ്
സിരാവേദനയിൽനിന്നാരംഭിക്കുന്ന തലവേദന—കാലിഫോസ്, മഗ്നീഷ്യാഫോസ്
തലയുടെ പുറകുവശത്തുനിന്നാരംഭിക്കുന്ന വേദന—മഗ്നീഷ്യാഫോസ്
വലിച്ചിലോടുകൂടിയ തലവേദന—മഗ്നീഷ്യാഫോസ്
തുടിക്കുന്നതരം തലവേദന—ഫെറംഫോസ്
ചൂടുവെച്ചാലാശ്വാസമുള്ള തലവേദന—മഗ്നീഷ്യാഫോസ്
അനങ്ങിക്കൊണ്ടിരുന്നാൽ ആശ്വാസമുള്ള തലവേദന—കാലിഫോസ്
സന്തോഷംകൊണ്ടാശ്വാസപ്പെടുന്ന തലവേദന—കാലിഫോസ്
തണുപ്പുകൊണ്ടു വർദ്ധിക്കുന്ന തലവേദന—മഗ്നീഷ്യാഫോസ്
തലയോട്ടി മാർദ്ദവപ്പെട്ടിരിക്കുക—കാൽക്കേറിയാഫോസ്
തല വിറയ്ക്കുക—മഗ്നീഷ്യാഫോസ്
ഉറക്കമില്ലായ്മ—കാലിഫോസ്
തല അറിയാതെ കലുങ്ങിക്കൊണ്ടിരിക്കുക—മഗ്നീഷ്യാഫോസ്
തലകറക്കം—കാൽക്കേറിയാഫോസ്
പിത്തനീരധികരിച്ചതിനാൽ വായിൽ കയ്പും ഇളം പച്ചകലന്ന തവിട്ടുനിറത്തിലുള്ള നാക്കോടുകൂടിയ തലകറക്കം—നാട്രംസൽഫ്
ക്ഷീണംകൊണ്ടുള്ള തലകറക്കം—കാലിഫോസ്
തലച്ചോറിനടിവശത്തു വേദന—നാട്രംസൽഫ്

# കണ്ണിനുണ്ടാകുന്ന അസുഖങ്ങൾ

കൺപോള ഒട്ടിപ്പിടിച്ചിരിക്കുക—നാട്രംഫോസ്, സിലിഷ്യ
കണ്ണിനുമുൻപിൽ കറുത്ത അടയാളങ്ങൾ—കാലിഫോസ്
കൃഷ്ണമണി പൊക്കിളിച്ചിരിക്കുക—നാട്രംമൂർ
കാഴ്ചമങ്ങൽ—കാൽക്കേറിയാഫ്ളോറിക്ക
കൺപോളയുടെ നീററൽ—നാട്രംസൽഫ്
കണ്ണിനുമുൻപിൽ പലനിറമുള്ള അടയാളങ്ങൾ കാണുക—മഗ്നീഷ്യാഫോസ്
ഞരമ്പുക്ഷീണംകൊണ്ടുള്ള കാഴ്ചക്കുറവ്—കാലിഫോസ്
കണ്ണിൽനിന്നും മഞ്ഞിച്ചചലം എടുക്കുക—നാട്രംഫോസ്, കാൽക്കേറിയാസൽഫ്
കണ്ണിൽനിന്നും വെളുത്ത കട്ടിയുള്ള പഴുപ്പെടുക്കുക—നാട്രംമൂർ
കണ്ണിൽനിന്നും ഇളംപച്ചനിറത്തിലുള്ള പഴുപ്പെടുക്കുക—കാലിസൽഫ്
കൺപോള വീണുപോവുക—കാലിഫോസ്, മഗ്നീഷ്യാഫോസ്
കൺപോള കട്ടിയായിരിക്കുക—ഫെറംഫോസ്, കാലിമൂർ
കണ്ണിനു നീർവീഴ്ച—ഫെറംഫോസ്
കണ്ണിനു പ്രകാശം സഹിക്കാൻ കഴിയാതിരിക്കുക—കാൽക്കേറിയാഫോസ് ഫെറംഫോസ്
കണ്ണിൽനിന്നും ധാരാളം വെള്ളമെടുക്കുക—നാട്രംമൂർ
കണ്ണിന്റെ ഞരമ്പുകൾക്കു വേദന—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്, നാട്രംമൂർ
കൃഷ്ണമണി ചുരുങ്ങിയിരിക്കുക—മഗ്നീഷ്യാഫോസ്
കൃഷ്ണമണിവികസിച്ചിരിക്കുക—നാട്രംമൂർ
കണ്ണു ചുവന്നിരിക്കുക—ഫെറംഫോസ്, നാട്രംമൂർ
കണ്ണിനുവേദന—ഫെറംഫോസ്
കണ്ണിനുമുൻപിൽ തീപ്പൊരിപാക്കുക—മഗ്നീഷ്യാഫോസ്
കണ്ണിൽവ്രണം—കാലിമൂർ
കൺപോളയുടെ വലിച്ചിൽ—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്
കൺകുരു—സിലിഷ്യ
കൂടെക്കൂടെ ഇമവെട്ടുക—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്
കോങ്കണ്ണ്—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്
വിരയുടെ ശല്യംകൊണ്ടുണ്ടാകുന്ന കോങ്കണ്ണ്—നാട്രംഫോസ്
തുറിച്ചുനോക്കുക—കാലിഫോസ്

# ചെവിയിലുണ്ടാകുന്ന രോഗങ്ങൾ

ചെവിയിലടിക്കുന്നശബ്ദം—സിലിഷ്യ

ചെവിക്കുചുററും പരുക്കൾ—സിലിഷ്യ

ചെവിയിൽനിന്നും വെള്ളമെട്ടക്കൽ—ഫെറംഫോസ്, കാലിസൽഫ്

ചെവിക്കകത്തു പൊട്ടൽ—കാലിമൂർ

ചെവിക്കകത്തു മുറിക്കുന്നതരം വേദന—കാലിസൽഫ്

കേൾവിക്കുറവ്—കാൽക്കേറിയാസൽഫ്, ഫെറംഫോസ്, കാലിമൂർ, കാലിസൽഫ്, സിലിഷ്യ

കട്ടിയുള്ള മഞ്ഞ പഴുപ്പ് രക്തംകലൎന്നു സ്രവിക്കുക—കാൽക്കേറിയാസൽഫ്, കാലിഫോസ്

കട്ടിയുള്ള വെളുത്തകഫം സ്രവിക്കുക—കാലിമൂർ

ദുർഗന്ധമുള്ള പഴുപ്പെട്ടക്കൽ—കാലിഫോസ്

ചെവിവേദന—കാൽക്കേറിയാഫോസ്, ഫെറംഫോസ്, മഗ്നീഷ്യാഫോസ്, കാലിഫോസ്

ചെവിവേദന തണുപ്പുകൊണ്ട് വൎദ്ധിക്കുക—മഗ്നീഷ്യാഫോസ്

ചെവിവേദന ചൂടുകൊണ്ടാശ്വാസം—മഗ്നീഷ്യാഫോസ്

വലിച്ചിലോടുകൂടിയ വേദന—മഗ്നീഷ്യാഫോസ്

ചെവിക്കല്ലിനു വീക്കത്തോടുകൂടിഉണ്ടാകുന്നവേദന—ഫെറംഫോസ്, കാലിഫോസ്

ചെവിയിൽ നീർക്കോൾ—ഫെറംഫോസ്

ചെവിയിൽശബ്ദം—ഫെറംഫോസ്, കാലിഫോസ്, സിലിഷ്യ

ചെവിയിൽ കുത്തുന്നവേദന—നാട്രംമൂർ

ചെവിയിൽ മുഴക്കം—മഗ്നീഷ്യാഫോസ്

ചെവിക്കകത്ത് അസ്പഷ്ടധ്വനികൾ—നാട്രംമൂർ

ചെവിയിൽ ചിലമ്പലുകൾ—കാലിസൽഫ്, നാട്രംഫോസ്

# മൂക്കിനുണ്ടാകുന്ന അസുഖങ്ങൾ

മൂക്കിൽനിന്നും രക്തം വരിക—ഫെറംഫോസ്, കാലിഫോസ്, നാട്രംമൂർ

മൂക്കിന്റെ വക്കിൽ കുരുക്കൾ—സിലിഷ്യ

മൂക്കിനകത്തെരിച്ചിൽ—നാട്രംസൽഫ്

മൂക്കിൽനിന്നു വാലിച്ച—കാൽക്കേറിയാഫോസ്, ഫെറംഫോസ്, കാലിസൽഫ്

പഴകിയ മൂക്കൊലിപ്പ്—സിലിഷ്യ, കാലിസൽഫ്
മൂക്കിൽനിന്നു് ദുർഗന്ധത്തോടുകൂടിയ വാർച്ച—കാലിഫോസ്, സിലിഷ്യ
മൂക്കടഞ്ഞിരിക്കുന്ന തോന്നൽ—കാലിമൂർ
മൂക്കിൽനിന്നു വെളുത്തകഫം—കാലിമൂർ
മൂക്കിനകത്തു തണുപ്പ്—കാൽക്കേറിയാസൽഫ്, ഫെറംഫോസ്,
കാലിസൽഫ്, നാട്രംഫോസ്
മൂക്കിൽനിന്നു പഴുപ്പൊഴുകുക—കാലിമൂർ
മൂക്കിൽനിന്നു ജലവാർച്ച—നാട്രംമൂർ
ഇളം പച്ചകലന്ന മഞ്ഞനിറത്തിലുള്ളവാർച്ച—കാലിസൽഫ്
മൂക്കിനകത്തു വരൾച്ചയും പൊററകെട്ടലും—നാട്രംമൂർ, സിലിഷ്യ
മൂക്കിൻെറററത്തു ചൊറി—സിലിഷ്യ
മൂക്കൊലിപ്പോടുകൂടിയ ജലദോഷം—നാട്രംമൂർ
മൂക്കിനകത്തു ചൊറിച്ചിൽ—നാട്രംഫോസ്
മൂക്കിനകത്തു ചൊറിച്ചിലും മൂക്കിൻെറഗ്രം ചുവന്നും ഇരിക്കുക—സിലിഷ്യ
മണം അറിയാൻപാടില്ലായ്ക—മഗ്നീഷ്യാഫോസ്
മൂക്കിൽ വിരലിടുക—നാട്രംഫോസ്
തുമ്മൽ—നാട്രംമൂർ, സിലിഷ്യ
നിസ്സാരകാരണംകൊണ്ടു് ജലദോഷംപിടിക്കുക—കാൽക്കേറിയാഫോസ്,
ഫെറംഫോസ്

## മുഖത്തുണ്ടാകുന്ന അസുഖങ്ങൾ

വിളർച്ച—കാൽക്കേറിയാഫോസ്
കവിളുവീത്തു വേദനയുള്ളതായിരിക്കുക—കാലിമൂർ
മുഖത്തു കുരുക്കൾ—സിലിഷ്യ
മുഖത്തു വേദനയോടുകൂടിയ മലബന്ധം—നാട്രംമൂർ
മുഖത്തു വേദനകൊണ്ടു കവിളുവീത്തിരിക്കുക—കാലിമൂർ
മുഖത്തു മുറിക്കുന്നതരം വേദന—മഗ്നീഷ്യാഫോസ്
മുഖത്തു തടവിയാൽ കഷണങ്ങൾ കിടക്കുന്നതായി തോന്നുക—സിലിഷ്യ
മുഖത്തു കടുത്ത വേദന—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്
മുഖത്തു രക്തം ഇരച്ചുകയറുക—ഫെറംഫോസ്
മുഖം കട്ടിയായി വീത്തിരിക്കുക—കാൽക്കേറിയാഫ്ളോറിക്ക
മുഖത്തു ചൂടു്—ഫെറംഫോസ്
മുഖത്തെ ഞരമ്പുകൾക്കു വേദന—മഗ്നീഷ്യാഫോസ്,
കാലിഫോസ്, കാലിസൽഫ്

ഞരമ്പുവേദനകൊണ്ടു് കണ്ണുനീരുവരുക — നാട്രംമൂർ
വലിച്ചിലോടുകൂടിയ ഞരമ്പുവേദന — മഗ്നീഷ്യാഫോസ്
മുഖത്തുനോക്കിയാൽ വിളറിയിരിക്കുക — കാൽക്കേറിയാഫോസ്, ഫെറംഫോസ്, കാലിഫോസ്
മുഖക്കുരു — കാൽക്കേറിയാസൽഫ്, കാൽക്കേറിയാഫോസ്
കീഴ്ചുണ്ടിന്നുതാഴെ മുഖക്കുരു — കാൽക്കേറിയാസൽഫ്
മുഖം ചുവന്നിരിക്കുക — ഫെറംഫോസ്, നാട്രംഫോസ്
മുഖത്തിന്നു വീക്കം — കാൽക്കേറിയാസൽഫ്
മുഖത്തു പറിച്ചുകീറുന്നമാതിരി വേദന — കാൽക്കേറിയാഫോസ്, ഫെറംഫോസ്
മഞ്ഞപ്പിത്തം — നാട്രംസൽഫ്
മുഖത്തു മറുവുകൾ — നാട്രംഫോസ്
ചുണ്ടിൽ പിളപ്പു് — കാൽക്കേറിയാഫ്ളോറിക്ക
മുഖത്തു് തടിപ്പു് — നാട്രംഫോസ്



## വായ്ക്കുണ്ടാകുന്ന രോഗങ്ങൾ

ശ്വാസോച്ഛ്വാസത്തിന്നു ദുർഗന്ധം — കാലിഫോസ്
ചുണ്ടു വെടിച്ചുകീറുക — കാൽക്കേറിയാഫ്ളോറിക്ക
ചുണ്ടിന്നു വരൾച്ച — കാലിഫോസ്
നാക്കിന്നു മരവിപ്പു് — കാലിമൂർ
വായിൽ ധാരാളം കൊഴുത്തവെള്ളം — നാട്രംമൂർ
ഊനിന്നു വീക്കം — ഫെറംഫോസ്, കാലിമൂർ
വായിലെ അസ്ഥികൾ കട്ടിയായിട്ടു് വീങ്ങിയിരിക്കുക — കാൽക്കേറിയാഫ്ളോറിക്ക
വായിലെ തൊലിയുരിയുക — കാലിമൂർ
വായിൽ പുളിചുവ — നാട്രംഫോസ്
വായിൽ അഴുക്കുരുചി — കാലിഫോസ്, നാട്രംസൽഫ്
വായിൽ രാവിലെ അഴുക്കുരുചി — കാൽക്കേറിയാഫോസ്
വായിൽ കയ്പുരുചി — നാട്രംസൽഫ്
വായിൽ ഉപ്പുരുചി — നാട്രംമൂർ
നാക്കിൽ കുരുപ്പുകൾ — കാൽക്കേറിയാഫോസ്, നാട്രംമൂർ
നാക്കിൽ പഴകിയ വീക്കം — കാൽക്കേറിയാഫ്ളോറിക്ക
നാക്കു് ചുവന്നു് വൃത്തിയായിരിക്കുക — ഫെറംഫോസ്

നാക്കു് പൊട്ടിക്കീറിയിരിക്കുക—കാൽക്കേറിയാഫ്ളോറിക്ക
നാക്കിൽ ഇളം പച്ചകലന്ന ചാരനിറത്തിലുള്ള അഴുക്കു്—നാട്രം സൽഫ്
നാക്കിൽ നീർക്കോൾ—ഫെറംഫോസ്, കാലിമൂർ
നാക്കു് മരവിച്ചിരിക്കുക—കാൽക്കേറിയാഫോസ്
നാക്കു് മുറുക്കൊള്ളിച്ചിരിക്കുക—കാൽക്കേറിയാഫോസ്,
നാക്കു് വ്രണിക്കുക—സിലിഷ്യ
കട്ടിയുള്ള വെളുത്ത പൂപ്പു്—കാലിമൂർ
നാക്കിൽ സ്വർണ്ണംപോലുള്ള മഞ്ഞ കോട്ടിങ്ങ്—നാട്രംഫോസ്
നാക്കിൽ മഞ്ഞകോട്ടിങ്ങ്—കാലിസൽഫ്
ചുണ്ടിൽ പുളവ—കാലിമൂർ
വായു് പാടകൊണ്ടു് പൊതിഞ്ഞിരിക്കുക—നാട്രംഫോസ്
സംസാരിക്കുമ്പോൾ വിക്കുക—മഗ്നീഷ്യാഫോസ്
നാക്കും ചുണ്ടും ഉറപ്പിച്ചിരിക്കുന്നതുപോലെ തോന്നുക—
മഗ്നീഷ്യാഫോസ്



# പല്ലിനും ഊനിനും ഉണ്ടാകുന്ന രോഗങ്ങൾ

ഞരമ്പുകൾക്കുള്ള ബലമില്ലായ്മകൊണ്ടു് പല്ലു കലുങ്ങുക—
കാലിഫോസ്
കുട്ടികൾക്കു് പല്ലുകിളിക്കുമ്പോഴുണ്ടാകുന്ന കോട്ടു്—മഗ്നീഷ്യാഫോസ്
പല്ലുദ്രവിക്കുക—കാൽക്കേറിയാഫ്ളോറിക്ക, കാൽക്കേറിയാഫോസ്
പല്ലുകിളിക്കുന്ന സമയത്തെ അതിസാരം—നാട്രംഫോസ്
പല്ലിൻെറ ഇനാമൽ തേഞ്ഞുപോവുക—കാൽക്കേറിയാഫ്ളോറിക്ക
ഉറക്കത്തിൽ പല്ലുഞെറുമ്മുക—നാട്രംഫോസ്
ഊനിൽ കുരുക്കൾ—സിലിഷ്യ
ഊനിലെ പരുക്കൾ പഴക്കുന്നത തടുൻപു്—കാലിമൂർ,
ഊനിൽനിന്നു രക്തം എടുക്കുക—കാലിഫോസ്
ഊനു വിളറി ഇരിക്കുക—കാൽക്കേറിയാഫോസ്
ഊനിലെ ഞരമ്പുകൾക്കു വേദന—നാട്രംമൂർ
പല്ലുകിളിക്കുവാൻ താമസം—കാൽക്കേറിയാഫോസ്
തണുത്തവായു പല്ലിൽ തട്ടുന്നതസഹ്യം—മഗ്നീഷ്യാഫോസ്
പല്ലിൽ തൊടുന്നതസഹ്യം—മഗ്നീഷ്യാഫോസ്

പല്ലു കൊഴിയുകയോ ഇളകുകയോ ചെയ്യുക—കാൽക്കേറിയാഫ്ളോറിക്ക
പല്ലുവേദനകൊണ്ടു് വായിൽനിന്നും ധാരാളം കൊഴുത്തവെള്ളം വരികയും കണ്ണിൽനിന്നു വെള്ളമൊഴുകുകയും ചെയ്യുക—നാട്രംമൂർ
ഞരമ്പുസംബന്ധിച്ച പല്ലിനുവേദന—മഗ്നീഷ്യാഫോസ്, കാലിഫോസ്
കഠിനതരത്തിലുള്ള വലിച്ചിലോടുകൂടിയ പല്ലിനുവേദന—മഗ്നീഷ്യാഫോസ്
പല്ലുവേദനകൊണ്ടു് ഊന്നും മുഖവും വീങ്ങിയിരിക്കുക—ഫെറംഫോസ്, കാലിമൂർ
പല്ലുവേദന ചൂടുള്ളമുറിയിൽവച്ചു വദ്ധിക്കുക—കാലിസൽഫ്
പല്ലുവേദന ചൂടുകൊണ്ടു് വദ്ധിക്കുക—ഫെറംഫോസ്
പല്ലുവേദന ചൂടുകൊണ്ടാശ്വാസം—മഗ്നീഷ്യാഫോസ്
പല്ലുവേദന തണുപ്പുകൊണ്ടാശ്വാസം—ഫെറംഫോസ്
പല്ലുവേദന തുറസ്സായ സ്ഥലത്തുവെച്ചാശ്വാസം—കാലിസൽഫ്
പല്ലിന്റെ ചുവടു പഴുത്തു വ്രണിക്കുക—കാൽക്കേറിയാസൽഫ്

## തൊണ്ടയ്ക്കുണ്ടാകുന്ന അസുഖങ്ങൾ

തൊണ്ടയിൽ നീററലുതോന്നുക—കാൽക്കേറിയാഫോസ്
തൊണ്ടയിൽനിന്നു് കട്ടിയുള്ള വെളുത്തകഫം വരുക—കാലിമൂർ
തൊണ്ടയിൽനിന്നും വെള്ളംപോലുള്ള കഫംവരുക—നാട്രംമൂർ
വിഴുങ്ങുമ്പോൾ ശ്വാസംമുട്ടുക—മഗ്നീഷ്യാഫോസ്
തൊണ്ട ചുരുങ്ങിയിരിക്കുന്നതുപോലെ തോന്നുക—മഗ്നീഷ്യാഫോസ്
തൊണ്ടയിലെ മാംസഗ്രന്ഥികൾക്കു് വേദന—കാൽക്കേറിയാഫോസ്
തൊണ്ടയിൽ ചാരനിറത്തിലുള്ള പാടുകൾ—കാലിമൂർ
തൊണ്ടയടപ്പു്—കാൽക്കേറിയാഫോസ്
തൊണ്ടവരണ്ടുചുവന്നു നീർക്കോളോടുകൂടി ഇരിക്കുക—ഫെറംഫോസ്
തൊണ്ടയ്ക്കു് വ്രണവും നീററലും—കാൽക്കേറിയാഫോസ്
തൊണ്ട വലിച്ചിലോടുകൂടി അടഞ്ഞിരിക്കുക—മഗ്നീഷ്യാഫോസ്
തൊണ്ടയിൽ എന്തോ ഒരു കഷണം അടഞ്ഞിരിക്കുന്നതായിതോന്നുക—നാട്രംസൽഫ്
ശബ്ദം തീരെ അടച്ചിരിക്കുക—കാലിമൂർ
തൊണ്ടയിലെ തൊലി ഉരിഞ്ഞുപോകുക—നാട്രംഫോസ്
തൊണ്ടയ്ക്കു് ചുവപ്പും നീർവീഴ്ചയും—ഫെറംഫോസ്
സംസാരിക്കുമ്പോൾ തൊണ്ട ഉരയുക—കാൽക്കേറിയാഫോസ്

തൊണ്ടവ്രണം—നാട്രംഫോസ്, കാലിമൂർ, നാട്രംമൂർ

പ്രാസംഗികർക്കും പാട്ടുകാർക്കും ഉണ്ടാകുന്ന തൊണ്ടവ്രണം—ഫെറംഫോസ്

തൊണ്ടവ്രണത്തിൽനിന്നും വെള്ളം വാർന്നുകൊണ്ടിരിക്കുക—നാട്രംമൂർ

വലിച്ചിലോടുകൂടിയ ചുമ—മഗ്നീഷ്യാഫോസ്

തൊണ്ടയുടെ കത്തൽ—സിലിഷ്യ

ചെവിക്കകം പഴുത്തു ചലവിക്കുക—കാൽക്കേറിയാസൽഫ്

വിഴുങ്ങുമ്പോൾ തൊണ്ടയുടെ വേദന—കാൽക്കേറിയാഫോസ്

വായ് വരണ്ടിരിക്കുന്നതിനാൽ ദാഹം—കാൽക്കേറിയാഫോസ്

കണ്ഠപിണ്ഡവീക്കം (Tonsillities) കാൽക്കേറിയാഫോസ്, ഫെറംഫോസ്, കാലിമൂർ, നാട്രംഫോസം

കണ്ഠപിണ്ഡത്തേൽ മഞ്ഞ പാടകൊണ്ടു് മൂടിയിരിക്കുക—നാട്രംഫോസ്

കണ്ഠപിണ്ഡത്തേൽ വെളുത്ത പാടകൊണ്ടു് മൂടിയിരിക്കുക—കാലിമൂർ

കണ്ഠപിണ്ഡം പഴുക്കുക—ഫെറംഫോസ്, കാലിമൂർ, സിലിഷ്യ

## ആമാശയത്തിലുണ്ടാകുന്ന രോഗങ്ങൾ

വേണ്ടതുപോലെ വിശപ്പില്ലായ്മ—കാലിഫോസ്, കാൽക്കേറിയാഫോസ്

പുളിപ്പുള്ള വെള്ളം കുടിച്ചാൽ ആമാശയരോഗങ്ങൾ വദ്ധിയ്ക്കുക—മഗ്നീഷ്യാഫോസ്

തണുത്ത വെള്ളം കുടിച്ചാൽ ആമാശയരോഗങ്ങൾ വദ്ധിയ്ക്കുക—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്

കൊഴുപ്പുള്ള (എണ്ണ, നെയ്യ്വർഗ്ഗങ്ങൾ) ആഹാരസാധനങ്ങൾ കഴിച്ചാൽ ആമാശയരോഗങ്ങൾ വദ്ധിയ്ക്കുക—കാലിമൂർ

അട ഉപയോഗിച്ചാൽ ആമാശയരോഗങ്ങൾ വദ്ധിയ്ക്കുക—കാലിമൂർ

പുളിച്ചുതികട്ടലോടുകൂടിയ ആമാശയരോഗങ്ങൾക്കു്—നാട്രംഫോസ്

ആമാശയരോഗങ്ങളോടുകൂടി വായിൽ കൊഴുത്ത വെള്ളം ധാരാളം കെട്ടുക—നാട്രംമൂർ

പുളിച്ച ഏമ്പക്കം—നാട്രംഫോസ്

കഴിച്ച ആഹാരത്തിന്റെ രുചിയുള്ള ഏമ്പക്കം—ഫെറംഫോസ്

പിത്തനോവു്—നാട്രംസൽഫ്

പിത്തരസം വേണ്ടതു് ഇല്ലായ്ക—നാട്രംസൽഫ്

ആമാശയം വീർത്തിരിയ്ക്കുക—കാൽക്കേറിയാഫോസ്

ആമാശയത്തിൽ എരിച്ചിൽ—കാൽക്കേറിയാഫോസ്,
ഫെറംഫോസ്, കാലിമൂർ

നാക്കിൽ മഞ്ഞ കോട്ടിങ്ങോടുകൂടിയ വായുരോഗം—കാലിസൽഫ്

കുട്ടികൾക്കു് എപ്പോഴും മുല ഇറുമ്മിക്കൊണ്ടിരിക്കാൻ
താൽപ്പര്യം—കാൽക്കേറിയാഫോസ്

മുല കുടിച്ചശേഷം പെട്ടെന്നു മുഴവൻ ഛർദ്ദിയ്ക്കുക—
കാൽക്കേറിയാഫോസ്, ഫെറംഫോസ്, സിലിഷ്യ

നാക്കിൽ അശേഷം പൂപ്പില്ലായ്ക—നാട്രംമൂർ

നാക്കിൽ നനവുള്ള മഞ്ഞ കോട്ടിങ്ങു്—നാട്രംഫോസ്

മലബന്ധം—നാട്രംമൂർ

ചുടുവെള്ളം ഇഷ്ടമില്ലായ്ക—കാലിസൽഫ്

തലചുററൽ—നാട്രംസൽഫ്

പുളിച്ച ഏമ്പക്കത്തോടുകൂടിയ ദഹനക്കേട്—നാട്രംഫോസ്

ആഹാരം കഴിച്ചശേഷം ആമാശയത്തിൽ വേദനയും,
ദഹനക്കേടും വായിൽ കൊഴുത്ത വെള്ളവും—നാട്രംമൂർ

തുടിക്കുന്ന വേദനയോടുകൂടിയ ദഹനക്കേട്—ഫെറംഫോസ്

നാക്കിൽ വെളുത്ത പൂപ്പോടുകൂടിയ ദഹനക്കേട്—കാലിമൂർ

ഹൃദയത്തിനു വേദന ഉണ്ടാക്കുന്ന വായുരോഗം,
കാലിഫോസ്, നാട്രംഫോസ്

കരളിൻെറ പ്രവൎത്തനം വേണ്ടതുപോലില്ലാത്തതിനാലുള്ള
വായുരോഗം—കാലിമൂർ, നാട്രംസൽഫ്

ആമാശയത്തിൽ നിറവുതോന്നുക—കാലിസൽഫ്

വായുകെട്ടലുകൊണ്ടുണ്ടാകുന്ന തലവേദന—നാട്രംസൽഫ്

നെഞ്ചെരിച്ചിൽ—കാൽക്കേറിയാഫോസ്, ഫെറംഫോസ്.
നാട്രംഫോസ്, സിലിഷ്യ

ആമാശയത്തിൽ ഭാരം—കാൽക്കേറിയാഫോസ്

ഇക്കിൾ—മഗ്നീഷ്യാഫോസ്

ആഹാരം കഴിച്ചശേഷം വീണ്ടും വിശപ്പ്—കാലിഫോസ്

നോവോടുകൂടി ഉണ്ടാകുന്ന ദഹനക്കേട്—മഗ്നീഷ്യാഫോസ്

വായിൽ പുളിച്ച ചുവയും കൊഴുത്ത വെള്ളവും ഉള്ള
ദഹനക്കേട്—നാട്രംമൂർ

ആമാശയത്തിൽ തള്ളലോടുകൂടിയ ദഹനക്കേട്—കാലിസൽഫ്

വെളുത്ത വെള്ളം ഛർദ്ദിക്കുന്ന ദഹനക്കേട്—കാലിമൂർ

ഉപ്പുരുചിയുള്ള വെള്ളം ഛർദ്ദിയ്ക്കുന്ന ഫേനക്കേട്ട്—നാട്രംമൂർ
കട്ടികൾ പുളിച്ച പാൽ ഛർദ്ദിയ്ക്കുക—കൽക്കേറിയാഫോസ്
നാട്രംഫോസ്

ഉപ്പിനോടതിയായ താല്പ്പര്യം—നാട്രംമൂർ
പുളിച്ച ഛർദ്ദിയോടുകൂടിയമനംമറിച്ചിലും ഏമ്പക്കവും—നാട്രംഫോസ്
ആഹാരം കഴിഞ്ഞശേഷം മനംമറിച്ചിൽ—നാട്രംമൂർ
ആമാശയം ഒഴിഞ്ഞുകിടക്കുന്ന തോന്നലോടുകൂടി ഉണ്ടാകുന്ന
മനംമറിച്ചിൽ—കാലിഫോസ്

ആമാശയത്തിലെ സിരകൾക്കു വേദന—മഗ്നീഷ്യാഫോസ്
ആഹാരം കഴിഞ്ഞശേഷം ആമാശയത്തിൽ വേദന—
കാൽക്കേറിയാഫോസ്, നാട്രംമൂർ

ആമാശയത്തിൽ വലിച്ചിലോടുകൂടിയ വേദന—മഗ്നീഷ്യാഫോസ്
ഏമ്പക്കംപോയാൽ വേദനയ്ക്കാശ്വാസം—കാൽക്കേറിയഫോസ്
മലബന്ധംകൊണ്ട് ആമാശയത്തിൽ വേദന—കാലിമൂർ
വേദനകൊണ്ട് ക്ഷീണവും, ശരീരം ശോഷിക്കുകയും ചെയ്യുക—കാലി
ഫോസ്

വേദനകൊണ്ടതിസാരം—ഫെറംഫോസ്
വേദനകൊണ്ട് കളിയ്—ഫെറംഫോസ്
ആമാശയത്തിൽ പിത്തരസം അധികരിച്ചതിനാലുണ്ടാകുന്ന വേദന—
നാട്രംഫോസ്

വിരകൊണ്ടുള്ള വയററുവേദന—നാട്രംഫോസ്
തണുത്തവെള്ളം കുടിച്ചാൽ വേദനയ്ക്കാശ്വാസം—ഫെറംഫോസ്
ആമാശയത്തിൽ ഒഴിഞ്ഞതോന്നൽ—കാൽക്കേറിയാഫോസ്
ആമാശയത്തിൽ തൊടുമ്പോൾ വ്രണവേദന—കാൽക്കേറിയാഫോസ്
പുളിച്ച ഏമ്പക്കവും ഛർദ്ദിലും—നാട്രംഫോസ്
മലം മഞ്ഞകലൻ്് പച്ചിച്ചിരിക്കുക—നാട്രംസൽഫ്
ആമാശയത്തിൽ തൊടുമ്പോൾ വേദന—ഫെറംഫോസ്
കയ്പുരുചി—നാട്രംസൽഫ്
അന്തർദ്ദാഹം—നാട്രംമൂർ
ദാഹമശേഷമില്ലായ്ക—കാലിഫോസ്
വായുകെട്ടലോടുകൂടി തലവേദനയും ദഹിക്കാത്ത ഭക്ഷണം ഛർദ്ദിലും—
ഫെറംഫോസ്

കരളിനു വേദന—നാട്രംസൽഫ്
വലതുവശത്തെ തോൾപ്പലകയ്ക്കുതാഴെ വേദന—കാലിമൂർ
ചൂട് സാവധാനത്തിൽ വദ്ധിക്കുക—കാലിസൽഫ്

ആഹാരം കഴിച്ചശേഷം ഛർദ്ദിൽ—ഫെറംഫോസ്

രാവിലെ ഛർദ്ദി—നാട്രംഫോസ്

തണുത്തവെള്ളം കുടിച്ചശേഷം ഛർദ്ദിൽ—കാൽക്കേറിയാഫോസ്

പിത്തവെള്ളം ഛർദ്ദിക്കുക—നാട്രംസൽഫ്

രക്തം ഛർദ്ദിക്കുക—ഫെറംഫോസ്

കട്ടത്തതവിട്ടുനിറത്തിലുള്ള രക്തം ഛർദ്ദിക്കുക—നാട്രംഫോസ്

ഇളം പച്ചകലന്ന നിറത്തിലുള്ള ഛർദ്ദിൽ—നാട്രംസൽഫ്

പുളിച്ച ഛർദ്ദിൽ—നാട്രംഫോസ്

കട്ടിയുള്ള വെളുത്ത കഫം ഛർദ്ദിക്കുക—കാലിമൂർ

ദഹിക്കാത്ത ആഹാരം ഛർദ്ദിക്കുക—കാൽക്കേറിയാഫ്ളോറിക്ക, ഫെറംഫോസ്

വെറുംവെള്ളം ഛർദ്ദിക്കുക—നാട്രംമൂർ

## അടിവയറിനുണ്ടാകുന്ന രോഗങ്ങളും അതിനോട സംബന്ധിച്ചുണ്ടാകുന്ന മററു രോഗങ്ങളും

മലദ്വാരത്തിൽ ചൊറിച്ചിൽ—കാൽക്കേറിയാഫ്ളോറിക്ക, നാട്രംഫോസ്

മലദ്വാരം വെടിച്ചുകീറിയിരിക്കുക—കാൽക്കേറിയാഫ്ളോറിക്ക, കാൽക്കേറിയാഫോസ്

മലദ്വാരത്തിൽ വേദന—മഗ്നീഷ്യഫോസ്, കാലിമൂർ

മലദ്വാരത്തിൽ നീററൽ—നാട്രംമൂർ

പുറത്തുവേദന—കാൽക്കേറിയാഫ്ളോറിക്ക

അടിവയർ വീർത്തിരിക്കുക—കാലിസൽഫ്, മഗ്നീഷ്യഫോസ്

അടിവയറിൽനിന്നും മേൽപോട്ടു തികട്ടൽ—മഗ്നീഷ്യഫോസ്

കുടൽവ്രണം—ഫെറംഫോസ്

കുടലിൽ നീററൽ—സിലിഷ്യ

കുട്ടി പാലുകുടിക്കുമ്പോൾ കരയുക—കാൽക്കേറിയാഫോസ്

കുട്ടികൾക്കടിവയററിലുണ്ടാകുന്ന നോവ്—മഗ്നീഷ്യഫോസ്

കാലാവസ്ഥ ചൂടിൽനിന്നും പെട്ടെന്നു തണുപ്പിലേയ്ക്കു മാറുന്നതിനാലുണ്ടാകുന്നനോവ്—കാലിസൽഫ്

കുടലിലുണ്ടാകുന്ന നോവ്—മഗ്നീഷ്യഫോസ്

അടിവയററിൽ മുറിക്കുന്നതരം വേദന—ഫെറംഫോസ്, മഗ്നീഷ്യഫോസ്, നാട്രംഫോസ്

അടിവയർ വളരെ വലുതാകുക—മഗ്നീഷ്യാഫോസ്, നാട്രംമൂർ

മലത്തെ പുറത്തേയ്ക്കുതള്ളുവാൻ കുടലിനു കഴിവില്ലായ്മ—കാൽക്കേറിയാഫ്ളോറിക്ക

അടിവയററിൽ വായുകെട്ടിയുണ്ടാകുന്നനോവ്—കാലിഫോസ്

മലംപോകണമെന്നു ഇച്ഛയുണ്ടെങ്കിലും അശ്ശേഷം പോകാതിരിക്കുക—കാൽക്കേറിയാഫോസ്, കാലിഫോസ്, മഗ്നീഷ്യാഫോസ്

അടിവയററിലെ അസുഖംകൊണ്ടുണ്ടാകുന്ന നെഞ്ചെരിച്ചിൽ—ഫെറംഫോസ്

പനികൊണ്ട് അടിവയററിൽ നീർവീഴ്ച—ഫെറംഫോസ്

കരളിന്നവേദന—കാലിമൂർ

കരളിന്റെ ഭാഗത്തു തൊടുന്നതസഹ്യം—നാട്രംസൽഫ്

കരളിൽ തുളഞ്ഞുകയറുന്ന വേദന—നാട്രംസൽഫ്

അടിവയറിലെ സിരകളിൽ വേദന—മഗ്നീഷ്യാഫോസ്

മലദ്വാരത്തിലെ സിരകളിൽ വേദന—കാൽക്കേറിയാഫോസ്

അമർത്തിയാലാശ്വാസപ്പെടുന്ന വേദന—മഗ്നീഷ്യാഫോസ്

തിരുമ്മിയാലാശ്വാസംകിട്ടുന്ന വേദന—മഗ്നീഷ്യാഫോസ്

ചൂടുവെച്ചാലാശ്വാസമുള്ള വേദന—മഗ്നീഷ്യാഫോസ്

വലിച്ചിലോടുകൂടിയ വേദന—മഗ്നീഷ്യാഫോസ്

വേദന ആശ്വാസപ്പെട്ടശേഷം വീണ്ടും ഉണ്ടാകുക—മഗ്നീഷ്യാഫോസ്

വേദനയുടെകൂടെ എരിച്ചിലും—നാട്രംമൂർ

അടിവയററിൽ തൊടുന്നതസഹ്യം—കാലിമൂർ

പിത്തവെള്ളം ഛർദ്ദിക്കുക—നാട്രംസൽഫ്

തൈർരൂപത്തിൽ ഛർദ്ദിക്കുക—നാട്രംഫോസ്

## മലം

കഫനീർ പാടയുടെ വരൾച്ചകൊണ്ടുണ്ടാകുന്ന മലബന്ധം—കാലിമൂർ

മലത്തിൽ അൽപമായി കഫം മൂടിയിരിക്കുക—കാലിമൂർ

മലബന്ധത്തോടുകൂടി വായിൽനിന്നും മൂക്കിൽനിന്നും ജലവാർച്ച—നാട്രംമൂർ

മലബന്ധംകൊണ്ട് തലവേദനയും കണ്ണിൽനിന്നു ജലവാർച്ചയും—നാട്രംമൂർ

അടിവയററിൽ നോവും അതോടുകൂടി അതിസാരവും—നാട്രംമൂർ

കൊഴുപ്പുള്ള ആഹാരങ്ങൾ കഴിച്ചശേഷം വയററിളക്കം—കാലിമൂർ

അതിസാരവും മലബന്ധവും ഒന്നിടവിട്ടു വരിക—നാട്രംമൂർ

പുളിമണമുള്ള അതിസാരം—നാട്രംഫോസ്

കുട്ടികളുടെ പല്ലുവരവുസംബന്ധിച്ചുള്ള അതിസാരം—കാൽക്കേറിയാ ഫോസ്

വെറും വെള്ളംപോലെ ഇളകിപ്പോകുന്ന അതിസാരം—നാട്രംമൂർ

തലവേദനകൊണ്ടുള്ള അതിസാരം—കാൽക്കേറിയാഫോസ്

ഇളംപച്ചനിറത്തിലുള്ള പിത്താതിസാരവും ഛർദ്ദിയും—നാട്രംസൽഫ്

ചെളിയുടെനിറത്തിലുള്ള അതിസാരം—കാലിമൂർ

ദുർഗന്ധമുള്ള അതിസാരം—കാലിഫോസ്

മഞ്ഞനിറത്തിലുള്ള മലം കഫത്തോടുകൂടി അതിസരിക്കുക—കാലി സൽഫ്

മലദ്വാരം വരണ്ടും വിണ്ടുകീറിയുമിരിക്കുക—നാട്രംമൂർ

കൂടെക്കൂടെ മലംപോകണമെന്നുണ്ടെങ്കിലും പോകാതിരിക്കുക—കാൽക്കേറിയാഫോസ്

മലംപോകുമ്പോൾ ശബ്ദവും ചൂടുതോന്നിക്കുന്നതും ദുർഗന്ധമുള്ളതുമായമലം—കാൽക്കേറിയാഫോസ്

വയസ്സന്മാർക്ക് മലം അയഞ്ഞുപോവുക—നാട്രംസൽഫ്

വയസ്സന്മാർക്ക മലം വെള്ളംപോലിളകിപ്പോവുക—നാട്രംമൂർ

തണുപ്പുകാലത്തു മലം അതിരാവിലെ പോകണമെന്നു തോന്നുക—നാട്രംസൽഫ്

പുളിച്ചമണമുള്ള മലം—നാട്രംഫോസ്

# മൂത്രേന്ദ്രിയരോഗങ്ങളും അതിനോടനുബന്ധിച്ചുണ്ടാകുന്ന അസുഖങ്ങളും

മൂത്രാശയത്തിനുണ്ടാകുന്ന നീർക്കോൾ—കാൽക്കേറിയാസൽഫ്, ഫെറംഫോസ്, കാലിമൂർ

മൂത്രാശയത്തിൽ വലിച്ചിൽ—ഫെറംഫോസ്, കാലിഫോസ്, മഗ്നീഷ്യാഫോസ്

പിത്തപ്രകൃതക്കാർക്കു മൂത്രത്തിൽകല്ല്—നാട്രംസൽഫ്

സന്ധിവാതക്കാർക്ക് മൂത്രത്തിൽ കല്ല്—നാട്രംസൽഫ്

മൂത്രത്തിൽ കല്ലുകൊണ്ടു് മൂത്രംപോകുമ്പോൾ വേദന—മഗ്നീഷ്യാ ഫോസ്, നാട്രംസൽഫ്

മൂത്രം പോയശേഷം ദാഹം—നാട്രംമൂർ

മൂത്രത്തിൽ അൽബ്യൂമെൻ—കാൽക്കേറിയാഫോസ്, കാലിഫോസ്

മൂത്രത്തിൽ മണൽതരി—നാട്രംസൽഫ്

മൂത്രം പോയശേഷം മൂത്രദ്വാരത്തിൽ നീററൽ—ഫെറംഫോസ്, നാട്രംഫോസ്
മൂത്രം പോയശേഷം മുറിക്കുന്നതരം വേദന—നാട്രംമൂർ
മൂത്രം ധാരാളം പോവുക—ഫെറംഫോസ്, കാലിമൂർ, കാൽക്കേറിയാ ഫോസ്
മൂത്രത്തിനു കട്ടത്തനിറം—കാൽക്കേറിയാഫോസ്, ഫെറംഫോസ്
മൂത്രംപോക്ക് നിറുത്താൻ കഴിവുകേട്—കാലിഫോസ്, ഫെറംഫോസ്
മൂത്രം തടഞ്ഞുനിൽക്കുക—ഫെറംഫോസ്
കരളുരോഗംകൊണ്ടു് മൂത്രത്തിന് ഇരുണ്ടനിറം—കാലിമൂർ
മൂത്രം ശ്ലീഘ്രഗതിയിൽ പോവുക—ഫെറംഫോസ്
വിരശല്യംകൊണ്ടു കിടന്നുപെടുക്കുക—നാട്രംഫോസ്

## പുരുഷേന്ദ്രിയത്തിനുണ്ടാകുന്ന രോഗങ്ങളും അതിനോടു് ബന്ധമുള്ള അസുഖങ്ങളും

പനിയോടുകൂടി ആരംഭിക്കുന്ന വേദനയുള്ള കഴലക്കുരു (BUBO)—ഫെറംഫോസ്
കഴലക്കുരു പഴുക്കുക—കാൽക്കേറിയാസൽഫ്
മാർദ്ദവമുള്ള കഴലക്കുരു—കാലിമൂർ
സിഫിലിസിസുസംബന്ധിച്ച വ്രണം (ഷാങ്കർ—കാലിഫോസ്
മൂത്രദ്വാരത്തിൽക്കൂടെ ചെറിയ ജലവാർച്ച—നാട്രംമൂർ
വൃഷണത്തിൽ നീർക്കോള്—കാൽക്കേറിയഫ്ളോറിക്ക, കാൽക്കേറിയ ഫോസ്
മൂത്രദ്വാരത്തിൽക്കൂടെ മഞ്ഞവാർച്ച—കാലിസൽഫ്
അസ്ഥിസ്രാവം (ഗൊണോറിയ) കാലിമൂർ
ഗൊണോറിയനിമിത്തമുള്ള രക്തവാർച്ച—കാലിഫോസ്
ഗൊണോറിയനിമിത്തമുള്ള നീരിന്റെ ആരംഭത്തിൽ—ഫെറംഫോസ്
ഗൊണോറിയനിമിത്തമുള്ള മഞ്ഞിച്ച കട്ടിയുള്ള ചലംപോക്ക്—സിലിഷ്യാ
ഗൊണോറിയനിമിത്തമുള്ള ഇളംപച്ചനിറത്തിലോ അല്ലെങ്കിൽ മഞ്ഞനിറത്തിലോ ഉള്ള വാർച്ച—കാലിസൽഫ്
ഗൊണോറിയനിമിത്തമുള്ള പഴുപ്പുപോക്ക്—കാൽക്കേറിയാസൽഫ്
ഗൊണോറിയനിമിത്തമുള്ള കട്ടികുറഞ്ഞ വാർച്ച—നാട്രംമൂർ
കുടലിറക്കം (Hernia) കാൽക്കേറിയഫ്ളോറിക്ക, കാൽക്കേറിയഫോസ്
വൃഷണവീക്കം—കാൽക്കേറിയഫോസ്, നാട്രംമൂർ, നാട്രംഫോസ്, സിലിഷ്യ

മുഷ്ടിമൈഥുനം—കാൽക്കേറിയാഫോസ്
ജനനേന്ദ്രിയത്തിന്ന നീരു്—നാട്രംമൂർ, നാട്രംസൽഫ്
ജനനേന്ദ്രിയത്തിലെ മാംസഗ്രന്ഥികൾക്ക നീക്കോൾ—ഫെറംഫോസ്
ജനനേന്ദ്രിയത്തിയത്തിലെ മാംസഗ്രന്ഥികൾ
പഴുക്കുക—കാൽക്കേറിയാസൽഫ്
ഗ്ഗണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന വൃഷണവീക്കം—
കാൽക്കേറിയാഫോസ്, കാലിമൂർ, ഫെറംഫോസ്
വൃഷണത്തിന്ന ചൊറിച്ചിൽ—കാൽക്കേറിയാഫോസ്, സിലിഷ്യ
വൃഷണത്തിന് ചൊറിച്ചിലും വിയപ്പും—കാൽക്കേറിയാഫോസ്,
സിലിഷ്യ
വൃഷണം അയഞ്ഞു തളൻ കിടക്കുക—കാൽക്കേറിയാഫോസ്
സ്വപ്ന സ്ഖലനം—നാട്രംഫോസ്
കഠിനതരത്തിലുള്ള കാമവികാരം—നാട്രംമൂർ, സിലിഷ്യ
സിഫിലിസിസ് പഴുക്കുന്ന അവസ്ഥയിൽ—കാൽക്കേറിയാസൽഫ്
സിഫിലിസിസ് പഴുത്തുപഴകിയ അവസ്ഥയിൽ—
കാൽക്കേറിയാ ഫ്ളോറിക, കാലിമൂർ, സിലിഷ്യ
വൈകിട്ട വദ്ധിയ്ക്കുന്ന സിഫിലിസിസ്—കാലിസൽഫ്
വൃഷണം കട്ടിയായിട്ടിരിയ്ക്കുക—കാൽക്കേറിയാ ഫ്ളോറിക്ക
സംഭോഗശേഷം കാഴ്ചമങ്ങൽ—കാലിഫോസ്

# സ്ത്രീജനനേന്ദ്രിയരോഗങ്ങളും അതുമായി ബന്ധമുള്ള അസുഖങ്ങളും

ഗർഭപാത്രത്തിന്ന വേദന—കാൽക്കേറിയാഫോസ്
യോനിയിൽനിന്നും രൂക്ഷതയുള്ള വാർച്ച—നാട്രംഫോസ്
പ്രസവശേഷമുണ്ടാകുന്ന ക്ഷീണത്തിന്—കാൽക്കേറിയാഫോസ്
ഗർഭപാത്രത്തിൽ രക്തംകെട്ടുക—കാലിമൂർ
ഇരുണ്ടചുവന്ന രക്തവാർച്ച—കാലിഫോസ്
യോനിയിൽനിന്നു പോകുന്ന വാർച്ചകൾക്ക് പുളിമണം—നാട്രംഫോസ്
കട്ടിയുള്ള വെളുത്ത ലൂക്കോറിയ—കാലിമൂർ
കട്ടികുറഞ്ഞ ദുർഗ്ഗന്ധമുള്ള വെള്ളപോക്ക്—കാലിഫോസ്
വേദനയോടുകൂടിയ ആർത്തവം—മഗ്നീഷ്യാഫോസ്
കുടലിലെ അസുഖംകൊണ്ടുണ്ടാകുന്ന വേദനയോടുകൂടിയ
ആർത്തവം—ഫെറംഫോസ്

പുളിമണമുള്ള വെള്ളപോക്ക്—നാട്രംഫോസ്
മുട്ടയുടെ വെള്ളക്കരുപോലെയുള്ള ലൂക്കോറിയാ—
കാൽക്കേറിയാഫോസ്, നാട്രംമൂർ
യോനിയിൽ ചൊറിച്ചിലോടുകൂടിയ വെള്ളപോക്ക്—നാട്രംഫോസ്
രൂക്ഷതയുള്ള വെള്ളപോക്ക്—കാലിഫോസ്, നാട്രംമൂർ
ഇളംപച്ചനിറമുള്ള ലൂക്കോറിയ—കാലിസൽഫ്
മഞ്ഞിച്ചതും രക്തം കലർന്നതുമായ വെള്ളപോക്ക്—
കാൽക്കേറിയാസൽഫ്
വെള്ളംപോലുള്ള വെള്ളപോക്ക്—നാട്രംമൂർ
മഞ്ഞിച്ച വെള്ളപോക്ക്—നാട്രംഫോസ്
അധികരിച്ച ആർത്തവംപോക്ക്—സിലിഷ്യ
ആർത്തവത്തോടുകൂടി വെള്ളപോക്ക്—കാൽക്കേറിയാഫോസ്,
നാട്രംഫോസ്
ആർത്തവസമയത്തു വേദന—മഗ്നീഷ്യാഫോസ്,
കാൽക്കേറിയാ ഫ്ളോറിക്ക, കാലിഫോസ്, നാട്രംസൽഫ്
ആർത്തവസമയത്തു മലബന്ധം—നാട്രംസൽഫ്, സിലിഷ്യ
ആർത്തവസമയത്ത് മുഖം ചുവന്നിരിയ്ക്കുക—കാൽക്കേറിയാഫോസ്,
ഫെറംഫോസ്
ആർത്തവത്തോടുകൂടി തലവേദന—ഫെറംഫോസ്,
കാലിഫോസ്, നാട്രംഫോസ്
ആർത്തവസമയത്ത് ഹിസ്റ്റീറിയാ—കാലിഫോസ്
ആർത്തവസമയത്ത് ഉറക്കമില്ലായ്മ—കാലിഫോസ്
ആർത്തവസമയത്തു പുറത്തു വേദന—കാൽക്കേറിയാഫോസ്
ആർത്തവസമയത്തു ദുഃഖവും കരച്ചിലും—നാട്രംമൂർ
ആർത്തവസമയത്തു വെള്ളംപോലുള്ള ലൂക്കോറിയ—നാട്രംമൂർ
ആർത്തവം കൂടെക്കൂടെ പോവുക—കാൽക്കേറിയാഫോസ്
പ്രായമായ പെൺകുട്ടികൾക്ക് ആർത്തവം താമസിച്ചുമാത്രം
ഉണ്ടാകുക—നാട്രംമൂർ
ആർത്തവരക്തം വെറും വെള്ളംപോലിരിയ്ക്കുക—നാട്രംമൂർ
ആർത്തവം ഓരോ പ്രാവശ്യവും വളരെ താമസിച്ചുമാത്രംവരുക—
കാലിഫോസ്, കാലിസൽഫ്, നാട്രംമൂർ
ആർത്തവം ധാരാളം പോവുക—കൽക്കേറിയാ ഫ്ളോറിക്ക, കാലിമൂർ
ആർത്തവരക്തം തവിട്ടുനിറത്തിലിരിയ്ക്കുക—ഫെറംഫോസ്
അണ്ഡാശയത്തിലെ സിരകളിൽ വേദന—മഗ്നീഷ്യാഫോസ്
ആർത്തവസമയത്തു പുറത്തു വേദന—കാൽക്കേറിയാ ഫ്ളോറിക്ക,
കാൽക്കേറിയാ ഫോസ്
ആർത്തവസമയത്തു തുടയ്ക്കു വേദന—കാൽക്കേറിയാ ഫ്ളോറിക്ക

# ശ്വാസോച്ഛ്വാസവും ശ്വാസകോശം സംബന്ധിച്ച രോഗങ്ങളും

നെഞ്ചിന്നു വേദന—കാൽക്കേറിയാ ഫോസ്

ശ്വാസകോശത്തിൽനിന്നും ജലവാർച്ച—നാട്രംമൂർ

ശ്വാസോച്ഛ്വാസം ഹ്രസ്വവും ദ്രുതഗതിയിലും ആയിരിക്കുക—കാലിഫോസ്

നെഞ്ചു തണുത്തിരിയ്ക്കുക—ഫെറംഫോസ്, കാലിമൂർ,

തുറസ്സായ തണുത്ത സ്ഥലത്താശ്വാസമുള്ള ചുമ—കാലിസൽഫ്

പഴകിയ ചുമ—കാൽക്കേറിയാഫോസ്

ചുമകൊണ്ടു് കോട്ടുവാ വരുക—മഗ്നീഷ്യാഫോസ്

വരണ്ട ചുമ—ഫെറംഫോസ്

വലിയ ശബ്ദത്തോടുകൂടിയ ചുമ—കാലിമൂർ

വേദനയോടുകൂടിയ ചുമ—ഫെറംഫോസ്

ചെറിയ ചുമ—ഫെറംഫോസ്

വലിച്ചിലോടുകൂടിയ ചുമ—മഗ്നീഷ്യാഫോസ്, കാലിമൂർ, കാലിഫോസ്

വെളുത്ത കഫം തുപ്പുന്ന ചുമ—കാലിമൂർ

ശ്വാസവിമ്മിഷ്ടത്തോടുകൂടിയ ചുമ—കാലിഫോസ്

പല്ലുവരവുസമയത്തുണ്ടാകുന്ന ചുമ—കാൽക്കേറിയാഫോസ്

കിക്കിളിപ്പെടുത്തുന്നതരം ചുമ—കാൽക്കേറിയാ ഫ്ളോറിക്ക

നെഞ്ചിനകത്തു വേദനയോടുകൂടിയ ചുമ—ഫെറംഫോസ്, നാട്രംമൂർ

തലവേദനയോടുകൂടിയ ചുമ—നാട്രംമൂർ

ചെറിയ പനിയോടുകൂടിയുള്ള ചുമ—കാൽക്കേറിയാസൽഫ്

നാക്കിൽ വെള്ള പൂപ്പോടുകൂടിയ ചുമ—കാലിമൂർ

വൈകിട്ടും, ചൂടുള്ള മുറിയിൽവെച്ചും വദ്ധിയ്ക്കുന്നതരം ചുമ—കാലിസൽഫ്

നെഞ്ചിനകം ചുരുങ്ങുക—കാലിഫോസ്

പതയുള്ള കഫം തുപ്പൽ—നാട്രംമൂർ

വെള്ളംപോലുള്ള കഫം തുപ്പൽ—നാട്രംമൂർ

വെളുത്ത കട്ടിയുള്ള കഫം തുപ്പുക—കാൽക്കേറിയാഫോസ്, കാലിമൂർ

കഫം തുപ്പാൻ പ്രയാസം—കാലിമൂർ, നാട്രംമൂർ

കഫത്തിനു് ഉപ്പുരുചി—നാട്രംമൂർ

കഫത്തിൽ രക്തം തറച്ചിരിക്കുക—ഫെറംഫോസ്
കട്ടിയുള്ള മഞ്ഞക്കഫം—സിലിഷ്യ
കഫത്തിന് ഇളം മഞ്ഞനിറം—കാൽക്കേറിയാഫ്ളോറിക്ക, സിലിഷ്യ
ശ്വാസകോശത്തിനു നീർക്കോൾ—ഫെറംഫോസ്
തൊണ്ടയടപ്പ്—കാൽക്കേറിയാഫോസ്, ഫെറംഫോസ്, കാലിമൂർ
സംസാരിച്ചാൽ ശബ്ദമശേഷം വെളിയിൽ കേൾക്കായ്ക—കാലിമൂർ
ശബ്ദനാളം പക്ഷവാതംപിടിച്ചിരിക്കുന്നതിനാൽ ശബ്ദമില്ലായ്മ—കാലിഫോസ്
ശ്വാസകോശത്തിൽ മർമ്മരശബ്ദം—കാലിമൂർ, നാട്രംമൂർ
ശ്വാസകോശത്തിൽ വ്രണം—ഫെറംഫോസ്
ആമാശയത്തിൽനിന്നുവരുന്ന ചുമ—കാലിമൂർ
ചൂടുള്ള മുറിയിൽവച്ച് ശ്വാസവിമ്മിഷ്ടം—കാലിസൽഫ്
ശ്വാസകോശരോഗങ്ങൾ മഴക്കാലത്തു വർദ്ധിക്കുക—നാട്രംസൽഫ്



## സിരകൾക്കുണ്ടാകുന്ന രോഗങ്ങളും അതിനോടുബന്ധമുള്ള അസുഖങ്ങളും

സിരകളിൽ തണുപ്പ്—കാൽക്കേറിയാഫോസ്, കാലിഫോസ്
സിരകൾക്കു നോവ്—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്
കുട്ടികൾക്കു പല്ലുവരവുസംബന്ധിച്ചുണ്ടാകുന്ന സന്നി—കാൽക്കേറിയാഫോസ്, ഫെറംഫോസ്, മഗ്നീഷ്യാഫോസ്
നിസ്സാരകാരണംകൊണ്ടു കരയുക—കാലിഫോസ്, നാട്രംമൂർ
സിരകൾ സംബന്ധിച്ച ശ്വാസവിമ്മിഷ്ടം—കാലിഫോസ്
ഉറക്കത്തിൽ പാദം ഞെട്ടുക—നാട്രംസൽഫ്
വിരശല്യംകൊണ്ട് പല്ലുഞെരുമ്മുക—നാട്രംഫോസ്
കൈ ആവശ്യമില്ലാതെ അനങ്ങിക്കൊണ്ടിരിക്കുക—മഗ്നീഷ്യാഫോസ്
ഹിസ്റ്റീറിയ—മഗ്നീഷ്യാഫോസ്, കാലിഫോസ്, നാട്രംമൂർ
ഈർച്ച—കാലിഫോസ്
തണുപ്പുതട്ടിയശേഷമുണ്ടാകുന്ന സിരാവേദന—ഫെറംഫോസ്
കാലാകാലങ്ങളിലുണ്ടാകുന്ന സിരാവേദന—മഗ്നീഷ്യാഫോസ്, നാട്രംമൂർ
സാവധാനത്തിൽ അനങ്ങിയാൽ ആശ്വാസമുള്ള സിരാവേദന—കാലിഫോസ്

സന്തോഷകരമായ കാര്യങ്ങളിൽ ഇടപെട്ടാൽ ആശ്വാസമുള്ള സിരാവേദന—കാലിഫോസ്

ശബ്ദംകൊണ്ടും പ്രകാശംകൊണ്ടും വർദ്ധിക്കുന്ന സിരാവേദന—കാലിഫോസ്

രാത്രിയിൽ വർദ്ധിക്കുന്ന സിരാവേദന—കാലിഫോസ്

തണുപ്പിൽ വർദ്ധിക്കുന്ന സിരാവേദന—നാട്രംമൂർ

രാവിലെ വർദ്ധിക്കുന്ന സിരാവേദന—നാട്രംമൂർ

തനിച്ചിരിക്കുമ്പോൾ വർദ്ധിക്കുന്ന സിരാവേദന—കാലിഫോസ്

വായിൽ കൊഴുത്ത ഈളവെള്ളം ധാരാളംവരുന്ന സിരാവേദന—നാട്രംമൂർ

കണ്ണിൽനിന്നു ധാരാളം ജലവാർച്ചയോടുകൂടിയ സിരാവേദന—നാട്രംമൂർ

സിരാവേദന സ്ഥാനംമാറിവരുക—കാലിസൽഫ്

സിരാവേദന ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും മാറിമാറിവരുക—കാലിഫോസ്

സിരകൾസംബന്ധിച്ച മരവിപ്പ്—കാൽക്കേറിയഫോസ്

വേദനകൾ കൊള്ളിയാൻമിന്നുന്നതുപോലെ വരുക—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്

സിരകൾക്ക് കൂടുതൽ സംവേദനാധിക്യം—കാലിഫോസ്

സ്പർശനശക്തിയില്ലായ്മ—മഗ്നീഷ്യാഫോസ്

ഉറക്കത്തിൽ തലയിട്ടുകുലുക്കുക—മഗ്നീഷ്യാഫോസ്

സിരകളിൽ കടുത്ത ക്ഷീണം—കാൽക്കേറിയാഫോസ്, മഗ്നീഷ്യാഫോസ്, കാലിഫോസ്

കൈവിറയ്ക്കുക—മഗ്നീഷ്യാഫോസ്

ഉറക്കത്തിൽ കൈവെട്ടുക—നാട്രംസൽഫ്

എഴുത്തുകാർക്കുണ്ടാകുന്ന കോച്ചിവലിക്കൽ—മഗ്നീഷ്യാഫോസ്

# ത്വക്‌രോഗങ്ങളും അതിനോട് ബന്ധമുള്ള അസുഖങ്ങളും

ചൂടും വേദനയും ഉള്ള പരുക്കൾ—ഫെറംഫോസ്

ദുർഗന്ധമുള്ള വെള്ളം വാർന്നുകൊണ്ടിരിക്കുന്ന പരുക്കൾ—കാലിഫോസ്

ശുദ്ധമായ ജലവാർച്ചയുള്ള പരുക്കൾ—നാട്രംമൂർ

പരുക്കൾ നീററലോടുകൂടി പഴുക്കുന്ന അവസ്ഥയിൽ—കാൽക്കേറിയാസൽഫ്

കൈപത്തി വെടിച്ചുകീറുക—കാൽക്കേറിയാഫ്ളോറിക്ക
തൊക്കിൽ വെളുത്ത ചിതമ്പലുകൾ—കാലിസൽഫ്, കാലിമൂർ, നാട്രംസൽഫ്
വെളുത്ത് വെള്ളംപോലെയുള്ള വാർച്ചകൾ—കാൽക്കേറിയാഫോസ്, കാലിമൂർ
പഴുപ്പുരൂപത്തിൽ രക്തംകലൎന്ന വാർച്ചകൾ—കാൽക്കേറിയാസൽഫ്
ദുർഗന്ധമുള്ള വാർച്ചകൾ—കാലിഫോസ്
കട്ടിയുള്ള മഞ്ഞപ്പഴുപ്പുള്ള വാർച്ചകൾ—സിലിഷ്യ
തൊക്ക് വരണ്ടിരിക്കുക—കാൽക്കേറിയാഫോസ്, കാലിസൽഫ്
തൊക്ക് കഠിനതരത്തിൽ വരണ്ടിരിക്കുക—നാട്രംമൂർ
ചൊറി രൂപത്തിലുള്ള കുരുപ്പുകൾ—നാട്രംമൂർ
ജലവാർച്ചയുള്ള കുരുപ്പുകൾ—നാട്രംമൂർ
കട്ടിയുള്ള വെളുത്ത പഴുപ്പുള്ള കുരുപ്പുകൾ—കാലിമൂർ
മുഖക്കുരു—കാൽക്കേറിയാഫോസ്
ഈച്ച കുത്തിയമാതിരി തടിച്ച മുഖക്കുരു—നാട്രംഫോസ്
ചൊറിച്ചിലുള്ള മുഖക്കുരു—കാൽക്കേറിയാഫോസ്
ചുണ്ടിനടിവശത്തുള്ള മുഖക്കുരു—കാൽക്കേറിയാസൽഫ്
ചലം കെട്ടിനില്പുള്ള മുഖക്കുരു—കാലിമൂർ, സിലിഷ്യ
മഞ്ഞ കട്ടിയുള്ള വാൎച്ച—കാൽക്കേറിയ ഫ്ളോറിക്കാ, സിലിഷ്യ
സ്വൎണ്ണനിറത്തിലുള്ള വാൎച്ച—നാട്രംഫോസ്
മഞ്ഞിച്ച ജലവാൎച്ച—കാലിസൽഫ്
ഇളം പച്ചനിറത്തിലുള്ള കട്ടികുറഞ്ഞ വാൎച്ച—കാലിസൽഫ്
രക്തം കലൎന്നുള്ള വാൎച്ചകൾ—കാൽക്കേറിയാസൽഫ്
തൊക്കിൽ തവിട്ടുനിറത്തിലുള്ള പാടുകൾ—കാൽക്കേറിയാഫോസ്
ഉപ്പൂററി പഴുക്കുക—സിലിഷ്യ
തേൻപോലുള്ള വാർച്ചകൾ—കാൽക്കേറിയാഫ്ളോറിക്ക
തുവത്തുണർപ്പ്—നാട്രംമൂർ
തുവത്തുണർപ്പുകൊണ്ടുള്ള ചൊറിച്ചിൽ—കാൽക്കേറിയാഫോസ്
തൊക്കിൽ ഇഴച്ചിലുതോന്നുകയും അതിനാൽ ചൊറിച്ചിലുണ്ടാകുകയും ചെയ്യുക—കാൽക്കേറിയാഫോസ്, കാലിസൽഫ്
കുരുപ്പുകൾ ഇല്ലെങ്കിലും ചൊറിച്ചിലുണ്ടായിരിക്കുക—കാൽക്കേറിയാഫോസ്

വിയർപ്പില്ലായ്മ—കാലിസൽഫ്
തൊലി ഉരിഞ്ഞുപോവുക—നാട്രംഫോസ്
സ്ക്രോഫുലാകൊണ്ടുള്ള കുരുപ്പുകൾ—കാൽക്കേറിയാഫോസ്, സിലിഷ്യ
നഖത്തിനുചുററും പഴുത്തു വ്രണിക്കുക—സിലിഷ്യ
നഖത്തിനു ചുററും വെടിച്ചുകീറലും കട്ടിയുള്ള മഞ്ഞപഴപ്പും—
കാൽക്കേറിയാസൽഫ്, സിലിഷ്യ
അനാരോഗ്യകരമായ ത്വക്ക്—സിലിഷ്യ
അരിമ്പാറ—കാലിമൂർ
കൈപ്പത്തിയിൽ അരിമ്പാറ—നാട്രംമൂർ
വ്രണങ്ങൾ—കാൽക്കേറിയാസൽഫ്, കാൽക്കേറിയാഫ്ളോറിക്ക
സിലിഷ്യ

# പനിയും പനിയോടു ബന്ധമുള്ള അസുഖങ്ങളും

പിത്തപനി—നാട്രംസൽഫ്
മൂക്കവാലിച്ചയോടുകൂടിയ പനി—ഫെറംഫോസ്
രാവിലെ 10 മണിയ്ക്കു് കുളിര്—നാട്രംമൂർ
കുളിരോടുകൂടി ആരംഭിക്കുന്ന പനി—ഫെറംഫോസ്
പുറത്തു കുളിരോടുകൂടി ആരംഭിയ്ക്കുന്ന പനി—നാട്രംമൂർ
പനികൊണ്ടുറക്കമില്ലായ്മ—കാലിഫോസ്
പനികൊണ്ടു് വിറയ്ക്കുക—കാൽക്കേറിയഫോസ്, ഫെറംഫോസ്
വാതപ്പനി—ഫെറംഫോസ്, കാലിമൂർ
ദുർഗ്ഗന്ധമുള്ള പാദവിയർപ്പോടുകൂടിയ പനി—സിലിഷ്യ
രാത്രി വിയർപ്പോടുകൂടിയ പനി—സിലിഷ്യ
ഞരമ്പുരോഗം സംബന്ധിച്ച പനി—കാലിഫോസ്
വായുരോഗം സംബന്ധിച്ച പനി—ഫെറംഫോസ്, കാലിസൽഫ്
നീർവീഴ്ചയോടുകൂടിയ പനിയുടെ ആരംഭത്തിൽ—ഫെറംഫോസ്
നീർവീഴ്ചയോടുകൂടിയ പനിയുടെ രണ്ടാമത്തെ അവസ്ഥയിൽ—
കാലിമൂർ

കുരുപ്പുകൾ ഉണ്ടാകുന്ന സമയത്തുള്ള പനി—കാലിസൽഫ്

അണുത്തുവരണ്ട പ്രദേശങ്ങളിൽ താമസിച്ചതിനാലുണ്ടാകുന്ന പനി— നാട്രംമൂർ

പരുക്കളോടുകൂടിയ പനി—നാട്രംമൂർ

കുളിരു് നട്ടെല്ലിൽകൂടെ മേൽപ്പോട്ടും താഴോട്ടും കയറിയിറങ്ങുക— മഗ്നീഷ്യാഫോസ്, നാട്രംമൂർ

പനികൊണ്ടു് കൂടെക്കൂടെ ഞെട്ടുക—നാട്രംമൂർ

പനികൊണ്ടു് മന്ദം പറയുക—കാലിഫോസ്, നാട്രംഫോസ്

---

# ചികിത്സകൾ

പൊതുവായിട്ടുള്ള കുറെ രോഗങ്ങളെക്കുറിച്ചും അതിനുപയോഗിക്കുന്ന ഔഷധങ്ങളെക്കുറിച്ചുമാണ് ഈ ഭാഗത്തു ചേർത്തിരിക്കുന്നതു്. രോഗങ്ങളെക്കുറിച്ച് സാമാന്യജ്ഞാനത്തിനുവേണ്ടി ഒരു ചെറുവിവരണം മാത്രമേ ഇവിടെ കൊടുത്തിട്ടുള്ളു. ഔഷധം തിരഞ്ഞെടുക്കുവാൻ ആദ്യഭാഗത്തു കൊടുത്തിട്ടുള്ള ഔഷധഗുണപാഠം ശ്രദ്ധിച്ച് മനസ്സിലാക്കിയെങ്കിൽമാത്രമേ ഔഷധം തെരഞ്ഞെടുക്കുവാൻ കഴിയുകയുള്ളു.

## പരുക്കൾ

പരുക്കൾ പല കാരണത്താലും പല പ്രകാരത്തിലും ഉണ്ടാകുന്നുണ്ടു്. ശരീരത്തിൻെറ ഏതുഭാഗത്തും ഇതുണ്ടാകും. പലപ്പോഴും പനിയോടുകൂടിയാണാരംഭിക്കുക. ആരംഭത്തിൽ ചിലപ്പോൾ കടുത്ത പനിയും മററു ശാരീരികാസ്വാസ്ഥ്യങ്ങളും ഉണ്ടാകാറുണ്ടു്. പരുക്കൾ പഴുക്കുന്ന സമയത്താണ് കൂടുതൽ ശാരീരികാസ്വാസ്ഥതകൾ ഉണ്ടാകുക; ആരംഭത്തിലെ ശരിയായ ഔഷധപ്രയോഗങ്ങൾകൊണ്ടു് രോഗം വർദ്ധിക്കാതെ പെട്ടെന്നു സുഖപ്പെടുത്തുവാൻ കഴിയും.

### ഔഷധപ്രയോഗങ്ങൾ

ഫെറംഫോസ് 3x—ആരംഭത്തിൽ ഈ ഔഷധം പ്രധാനമാണ്. പനിയും ചൂട്ടും ഉണ്ടായിരിക്കുക, പരുക്കൾക്ക് ചുവപ്പും വേദനയും ഉണ്ടായിരിക്കുക ഈ അവസ്ഥയിലാണ് ഈ ഔഷധം കൊടുക്കേണ്ടതു്. പരുക്കൾ പഴുത്തു തുടങ്ങുന്നതിനു മുൻപുവേണം ഇതുപയോഗിക്കാൻ.

കാലിമൂർ 3x—പരുക്കളുടെ രണ്ടാമത്തെ സ്റ്റേജിൽ ഈ ഔഷധം ഫലപ്രദമാണ്; പഴുക്കുന്നതിനു മുൻപ് വളരെ ഫലം ചെയ്യും; കുത്തുന്ന വേദനയാണ് പ്രധാന ലക്ഷണം. പരുക്കൾ പ്രധാനമായും മുലയിൽ വ്യാപിച്ചിരിക്കുന്നു.

ഈ ഔഷധം ചൂടുവെള്ളത്തിൽ കലക്കിയോ വാസിലിയനിൽ ചേർത്തോ പരുക്കളുടെ പുറമേ ഉപയോഗിക്കാം.

കാൽക്കേറിയാ സൽഫ് 6x—പരുക്കൾ പഴുക്കും എന്ന് തോന്നിയാലുടനെ ഈ ഔഷധം കൊടുത്താൽ പഴുക്കാതെ പെട്ടെന്ന് പററിപ്പോകും. പഴുക്കാൻ തുടങ്ങുന്നതിൻെറ ആരംഭത്തിലാണെങ്കിലും ഈ ഔഷധം പഴുപ്പിനെ ഇല്ലായ്മ ചെയ്യും. ഇതിൻെറകൂടെ സിലിഷ്യകൂടെ കൊടുത്താൽ കുറേക്കൂടെ പ്രയോജനകരമാണ്. സിലിഷ്യ പഴുപ്പാരംഭിച്ചു കഴിഞ്ഞശേഷവും പഴുത്തുപൊട്ടിക്കഴിഞ്ഞും ഫലപ്രദം; പരുക്കൾ പ്രധാനമായി അസ്ഥികളിൽ ബാധിച്ച് പഴുത്തു തുടങ്ങുമ്പോഴും പഴുത്തു പൊട്ടിയശേഷവും കാൽക്കേറിയാ ഫ്ളോറിക്കാ ഉപയോഗിക്കാം. കാൽക്കേറിയ ഫ്ളോറിക്കത്തിൻെറ വ്രണം കട്ടിയുള്ളതും വക്ക് തടിച്ചതുമായിരിക്കും.

നാഠം സൽഫ് 12x—പരുക്കൾ പഴുത്തു പൊട്ടിക്കഴിഞ്ഞിട്ടും വ്രണം കരിയാതെ നീണ്ടുനില്ക്കുമ്പോൾ ഉപയോഗിക്കാം. വ്രണത്തിൻെറ അരുവുകൾ ഇരുണ്ടതും, ഇളം നീലനിറത്തിലായിരിക്കുമ്പോഴും വെള്ളംപോലുള്ള വാർച്ചയുള്ളപ്പോഴുമാണ് കൊടുക്കേണ്ടതു്.

കാലിഫോസ് 3x—വ്രണത്തിൽനിന്നും ദുർഗന്ധം വമിക്കുമ്പോഴും, രക്തംകലന്ന പഴുപ്പുണ്ടാകുമ്പോഴും വേണം ഉപയോഗിക്കാൻ.

മേൽപറയപ്പെട്ട എല്ലാ ഔഷധങ്ങളും ബാഹ്യമായും ഉപയോഗിക്കാം.

# അനാർത്തവം

നമ്മുടെ നാട്ടിൽ സ്ത്രീകൾ ഋതു ആകുന്നതു് 12നും 14-നും ഇടയ്ക്കുള്ള പ്രായത്തിലാണു്. 14 വയസ്സിനു് മുൻപോട്ടു പോയാൽ അതു് രോഗമായിട്ടു കണക്കാക്കുന്നു. ആർത്തവം ആരംഭിച്ചു കഴിഞ്ഞാൽ മാസംതോറും അതു തുടന്നുകൊണ്ടിരിക്കുന്നു. 28 ദിവസത്തിലൊരിക്കൽ വീതമാണു് ആരോഗ്യമുള്ള ഒരു സ്ത്രീക്കു് ആർത്തവം ഉണ്ടാകുന്നതു്. ആർത്തവം മൂന്നു ദിവസക്കാലം നീണ്ടുനില്ക്കുന്നു. ഈ സമയത്തു് 2 ഇടം രക്തത്തോളം പോകുന്നുണ്ടു്. ആർത്തവം മാസംതോറും വേണ്ടതുപോലെ ഉണ്ടാകാതിരിക്കുകയോ മേൽപറയപ്പെട്ട രീതിയിൽ ശരിയായി പോകാതിരിക്കുകയോ ചെയ്താൽ അതു രോഗമായിട്ടു കണക്കാക്കുന്നു. ആർത്തവം ഈ വിധം വേണ്ടതുപോലില്ലാത്തതിനേയാണു അനാർത്തവം എന്നു പറയുന്നതു്. അനാർത്തവം ഉണ്ടാകാനുള്ള കാരണങ്ങൾ വിളർച്ച, തണുപ്പുതട്ടുക, ഭയക്കുക, ക്രമാതീതമായി ജോലിചെയ്യുക ഇങ്ങനെ പലതാണു്.

ആർത്തവം സ്ത്രീകൾക്കു് ഏകദേശം നാല്പത്തഞ്ചു വയസ്സുവരെ മാത്രമേ സാധാരണ തുടന്നു കാണുകയുള്ളൂ. അതിനുശേഷം ആർത്തവം നിന്നുപോകുന്നു കൂടാതെ ഗർഭിണി ആയിരിക്കുമ്പോഴും, പ്രസവശേഷം കുറേനാളത്തേക്കും ആർത്തവം കാണുകയില്ല. കൂടുതൽ വിവരത്തിനു് സ്ത്രീകളുടെ രോഗങ്ങൾ എന്ന പുസ്തകം നോക്കുക.

## ചികിത്സ.

വിളർച്ച, ക്ഷീണം, പിത്തപ്രകൃതം ഇവയോടുകൂടിയുണ്ടാകുന്ന അനാർത്തവത്തിന് കാൽക്കേറിയ ഫോസ് 6x;

കാലിമൂർ 3x—തണുപ്പു തട്ടുക, തണുത്ത പ്രദേശത്തു താമസിക്കുക ഇവയാലുണ്ടാകുന്ന അനാർത്തവം: നാക്കിൽ വെളുത്ത പൂപ്പും മലബന്ധവും പ്രധാനലക്ഷണം.

കാലിഫോസ് 6x—തലവേദന, അസ്വാസ്ഥ്യം, ഈർച്ച, സിരാക്ഷീണം, ശ്വാസത്തിനു ദുർഗന്ധം, വായിൽ ചുവ, ഈ ലക്ഷണങ്ങളുള്ളപ്പോൾ ഈ ഔഷധം കൊടുക്കുക.

കാലിസൽഫ് 3x—ആർത്തവം കൊഴുത്തും വളരെ താമസിച്ചും പോകുക, ആർത്തവസമയത്ത് അടിവയററിൽ നിറവും ഭാരവും തോന്നുക.

നാട്രംമൂർ 6x—യൗവ്വനപ്രായമായ പെൺകുട്ടികൾക്കുണ്ടാകുന്ന താമസിച്ച ആർത്തവം. തലവേദന തലയ്ക്കു മന്ദത, മെലിച്ചിൽ, നീലവിളർച്ച, ആർത്തവം വെള്ളംപോലിരിക്കുക, താമസിച്ചുണ്ടാകുന്ന ആർത്തവം കൊഴുത്തിരിക്കുക, ഈ ലക്ഷണങ്ങളുള്ളപ്പോൾ ഈ ഔഷധം കൊടുക്കുക.

മഗ്നീഷ്യാഫോസ് 3x—അടിവയററിൽ വേദനയോടുകൂടിയ അനാർത്തവം, വേദനകൊണ്ട് കയ്യും കാലും കോച്ചിപ്പിടിക്കുക.

# വിളച്ച്

രക്തത്തിൽ ശ്വേതാണുക്കളെന്നും, രക്താണുക്കളെന്നും പേരുള്ള രണ്ടുതരം അണുക്കളുണ്ട്. ഇതിൽ ശ്വേതാ

ങ്ങൾ ക്രൂരതലുണ്ടാകുമ്പോഴാണ് വിളർച്ച പ്രധാനമായും ഉണ്ടാകുക. ആഹാരസാധനങ്ങളിലടങ്ങിയിരിക്കുന്ന പോഷകാംശത്തെ വേണ്ടതുപോലെ ദഹിപ്പിച്ച് ശരീരത്തിൽ കൊടുക്കുവാൻ ദഹനേന്ദ്രിയത്തിനു കഴിവില്ലായ്മ, നല്ലപോഷകാംശങ്ങളുള്ള ആഹാരസാധനങ്ങളുടെ കുറവ്, രക്തം ധാരാളംപോവുക, കഠിനതരത്തിലുള്ള മാനസികവിഷമങ്ങൾ, കഠിനതരത്തിലുള്ള അദ്ധ്വാനം, അധികരിച്ചുള്ള ആർത്തവം, രക്തം ശുക്ലം ഇവയുടെ ക്രമാതീതമായ നഷ്ടം, കരളിന്റെ പ്രവർത്തനത്തകരാറ് പിത്തനീർ വദ്ധനവ്, ഇവയാണ് വിളർച്ചയ്ക്കു പ്രധാനപ്പെട്ട കാരണങ്ങൾ.

രോഗികൾ തുറസ്സായസ്ഥലത്തു വ്യായാമം ചെയ്യുകയും, പെട്ടെന്നു ദഹിക്കാൻ കഴിവുള്ള പോഷകാംശമുള്ള ആഹാരങ്ങൾമാത്രം കഴിക്കുകയും, ശുദ്ധവായു ശ്വസിക്കുകയും, ശുദ്ധമായ ജലത്തിൽ മുങ്ങിക്കുളിക്കുകയും വേണം. ആഹാരത്തിൽ പ്രത്യേകിച്ച് ഇരുമ്പിന്റെ അംശം ധാരാളം അടങ്ങിയിരിക്കണം.

## ചികിത്സകൾ

കാൽക്കേറിയഫോസ് വിളർച്ചയ്ക്ക് പൊതുവേ പററിയ ഒരു മരുന്നാണ്. കഠിനതരത്തിലുള്ള രോഗങ്ങൾ വന്നശേഷമുണ്ടാകുന്ന വിളർച്ച, വിളർച്ചകൊണ്ടുള്ള തലകറക്കം; നാക്കുവെളുത്തിരിക്കുക, ദുഷിച്ചഗന്ധമുള്ള ശ്വാസോച്ഛ്വാസം, വായിൽ ദുർഗന്ധം, വായിൽ ദുഷിച്ചചുവ, വെള്ളംപോലെ വയറിളകുക, നെഞ്ചിടിപ്പ്, ക്ഷീണം, കയ്യും കാലും തണുത്തിരിക്കുക—ഈ ലക്ഷണങ്ങളുള്ളപ്പോൾ ഈ ഔഷധം കൊടുക്കുക.

ഫെറംഫോസ് 3x—കാൽക്കേറിയഫോസ് കൊടുത്തശേഷം ഈ ഔഷധം കൊടുക്കണം. ഇതിന് രക്താണുക്കളെ വദ്ധിപ്പിക്കുവാൻ കഴിയും.

**നാട്രംമൂർ 6x**—രക്തം കട്ടികുറഞ്ഞും വെള്ളംപോലെയുമിരിക്കുക, ആർത്തവതടസ്സംകൊണ്ടും അനാർത്തവം കൊണ്ടും മനോവിഷമംകൊണ്ടും ഉണ്ടാകുന്ന വിളർച്ച, മലേറിയ വന്നശേഷവും, കൊയിനാ ധാരാളം ഉപയോഗിച്ചതിനാലുമുണ്ടാകുന്ന വിളർച്ച, നെഞ്ചിടിപ്പ്, ശ്വാസവിമ്മിഷ്ടം, മലബന്ധം, രാവിലെ ചുമ, പെട്ടെന്നു മോഹാലസ്യപ്പെടുക, ഈ ലക്ഷണങ്ങളുള്ളപ്പോൾ നാട്രംമൂർ കൊടുക്കുക.

നാട്രംഫോസ് 6x—ദഹനക്കേടുകൊണ്ടും, വിരശല്യം കൊണ്ടുമുണ്ടാകുന്ന വിളർച്ചയ്ക്ക് ഈ ഔഷധം പ്രധാനമാണ്. ക്ഷീണം, പുളിച്ച ഏമ്പക്കം, ഛർദ്ദിൽ, നടക്കുകയോ ജോലിചെയ്യുകയോ ചെയ്താൽ പെട്ടെന്നു മോഹാലസ്യപ്പെടുക, കാലുകൾക്ക് ബലമില്ലായ്ക, പുളിച്ചുതികട്ടൽ ഇവയുള്ളപ്പോൾ ഈ ഔഷധം കൊടുക്കുക.

കാലിഫോസ് 6x—മനോവിഷമംകൊണ്ടും മനപ്രയാസം കൊണ്ടും ഉണ്ടാകുന്ന വിളർച്ചയ്ക്കും തലച്ചോർസംബന്ധിച്ചും ഞരമ്പു സംബന്ധിച്ചും ഉണ്ടാകുന്ന രോഗങ്ങൾ നിമിത്തമുള്ള വിളർച്ചയ്ക്കു കാലിഫോസ്. സിരാക്ഷീണം പ്രധാനം.

**കാലിമൂർ 3x**—ത്വക്ക്രോഗങ്ങൾ നിമിത്തമുണ്ടാകുന്ന വിളർച്ച, ത്വക്ക്രോഗങ്ങളും വിളർച്ചയും കൂടെ ബന്ധപ്പെട്ടുവരുക.

സിലിഷ്യ 6x—അസ്ഥിവഴക്കമുള്ള കുട്ടികൾക്കും, ആർത്തവത്തിനു പകരം വെള്ളപോക്കുള്ള സ്ത്രീകൾക്കും ഉണ്ടാകുന്ന വിളർച്ചയ്ക്കു സിലിഷ്യ 6x

# ശബ്ദമടപ്പ്

ചുമ, ജലദോഷം, തണുപ്പുതട്ടൽ, ഉച്ചത്തിലുള്ള സംസാരം, ഉച്ചത്തിൽ പാടുക, ഇവകൊണ്ടാണ് സാധാരണ ശബ്ദമടയ്ക്കുക:—എന്നാൽ ക്ഷയരോഗംകൊണ്ടും, സിഫിലിസിസുകൊണ്ടും, കണ്ഠനാളം സംബന്ധിച്ച രോഗങ്ങൾകൊണ്ടും തൊണ്ടയടപ്പുണ്ടാകും

ശബ്ദമടപ്പുള്ളവർ, തണുത്തവെള്ളത്തിലുള്ള കുളി ഉപേക്ഷിക്കണം. കൂടാതെ തൊണ്ടയ്ക്കു തണുപ്പുതട്ടാതെ പ്രത്യേകം സൂക്ഷിക്കണം. തൊണ്ടയടപ്പ് ദീർഘനാൾ നീണ്ടുനില്ക്കുന്നപക്ഷം പുരുഷന്മാർ ദീക്ഷ വളർത്തുന്നതു നല്ലതാണ്.

## ചികിത്സകൾ

ഫെറംഫോസ് 3x—ശബ്ദമടപ്പിന് പ്രധാനപ്പെട്ട ഒരു മരുന്നാണ്. തണുപ്പു തട്ടിയതിനാലുള്ള തൊണ്ടയടപ്പ്, പ്രാസംഗികർക്കും, പാട്ടുകാർക്കും ഉണ്ടാകുന്ന തൊണ്ടയടപ്പിനും കണ്ഠനാളത്തിലുള്ള നീർക്കോളു കൊണ്ടുണ്ടാകുന്ന ശബ്ദമടപ്പിനും ഈ ഔഷധം പ്രത്യേകം ഫലിക്കുന്നു. ശബ്ദമടപ്പ് പ്രത്യേകിച്ച് വൈകിട്ടു വർദ്ധിക്കുന്നു.

കാലിമൂർ 3x—തണുപ്പു തട്ടിയതിനാലുണ്ടാകുന്ന തൊണ്ടയടപ്പ്, തൊണ്ടയടപ്പ് സുഖപ്പെടാതെ നീണ്ടുനില്ക്കുന്നതായി കണ്ടാൽ കാലിമൂറും കാൽക്കേറിയ സൽഫും ഒന്നിടവിട്ട് മാറിമാറി ഉപയോഗിച്ചാൽ പെട്ടെന്നു ഫലം കിട്ടും.

കാലിഫോസ് 6x—സിരാക്ഷീണം കൊണ്ടുള്ള തൊണ്ടയടപ്പിനു ഈ ഔഷധം പ്രധാനമാണ്.

ശബ്ദമടപ്പുള്ളവർ, തണുത്ത ആഹാരസാധനങ്ങളും തണുത്ത വെള്ളവും ഉപയോഗിക്കരുത്. ചൂടുവെള്ളം കുടിക്കുന്നതു് തൊണ്ടയടപ്പിനു പൊതുവേ ഗുണമായിരിക്കും. ഫ്ലാനലുകൊണ്ടു് കഴുത്തു് പൊതിയുന്നതു് നന്നായിരിക്കും.

## വായ്പുണ്ണ്

വായിലെ കഫനീർപാടയ്ക്കു് നീക്കോളും പഴുപ്പും ഉണ്ടായാണു് വായ്പുണ്ണു് ഉണ്ടാകുക. വായിലെ തൊലി ചുവന്നു് ചെറിയ നീക്കോളോടുകൂടി ആരംഭത്തിൽ കാണുന്നു. അതിനുശേഷം അതു പഴുത്തുപൊട്ടി വ്രണമാകുന്നു. അപ്പോൾ നീററലും വേദനയും രോഗിക്കനുഭവപ്പെടുന്നു.

### കാരണങ്ങൾ

ദഹനേന്ദ്രിയതകരാറുകൾ, വായ് വേണ്ടതുപോലെ ശുചിയാക്കാതിരിക്കുക, കുരുപ്പുകൾ, ചൊറി, കരപ്പൻ, പൊങ്ങൻപനി ഇവ ഉള്ളടങ്ങുക ഇവയാണു പ്രധാന കാരണങ്ങൾ. കൂടാതെ മലബന്ധംകൊണ്ടും, അർശസ്സുകൊണ്ടും രസം ധാരാളം ഉപയോഗിച്ചാലും വായ്പുണ്ണുണ്ടാകും.

### ചികിത്സകൾ

ഫെറംഫോസു് 3x—വായ്പുണ്ണിൻെറ ആരംഭത്തിൽ ഈ ഔഷധം പ്രധാനമാണു്. വായ് ചുവന്നിരിക്കുക; ഇതോടുകൂടി പനി, മുല കുടിക്കുന്ന കുട്ടികൾക്കുണ്ടാകുന്ന വായ്പുണ്ണു് ഇവയ്ക്കു് ഈ ഔഷധം കൊടുക്കണം.

കാലിമൂർ 3x—വായ്പുണ്ണിനുള്ള ഒരു പ്രധാന മരുന്നാണു് ഇതു്. നാക്കിൽ വെളുത്തപൂപ്പു്, മലബന്ധം, വായിലും വായ്ക്കുചുററും കുരുപ്പുകളോടുകൂടിയ വായ്പുണ്ണു്.

കാലിഫോസ്ഫ് 3x—വായ് വ്രണിച്ചിരിക്കുക, ശ്വാസോച്ഛ്വാസത്തിനു ദുർഗന്ധം, ഊനിൽനിന്നും രക്തവാർച്ച, ഊനു് ഇരുണ്ടു് ചുവന്നിരിക്കുക, നാക്കു് വരണ്ടിരിക്കുക, നാക്കിൽ നീളക്കോളം തവിട്ടുനിറത്തിലുള്ള കോട്ടിങ്ങും; ഈ ഔഷധവും കാലിമൂറം കൂടി ഒന്നിടവിട്ടു മാറിമാറി ഉപയോഗിച്ചാൽ കൂടുതൽ ഫലം കിട്ടും.

നാട്രംമൂർ 6x—രസം ധാരാളം ഉപയോഗിച്ചതിനാലുണ്ടാകുന്ന വായ്പ്പുണ്ണു്, വായിൽനിന്നും കൊഴുത്ത വെള്ളം ധാരാളം പൊയ്ക്കൊണ്ടിരിക്കുക എന്നതാണു് ഈ ഔഷധത്തിൻെറ പ്രധാനലക്ഷണം.

ബോറാക്സ് ഇട്ടു കലക്കിയ ചൂടുവെള്ളംകൊണ്ടു് വായ് കൂടെക്കൂടെ കഴുകുന്നതു നല്ലതാണു്.

# വാതപ്പനി

സന്ധുക്കളിൽ നീരും വേദനയോടുംകൂടിയാണു് വാതപ്പനി ആരംഭിക്കുന്നതു്. ആരംഭത്തിൽ കടുത്ത കുളിരും കിടുങ്ങലും രോഗിക്കു പ്രധാനമായിട്ടുണ്ടായിരിക്കുന്നു.

## ചികിത്സക്രമം

ഫെറംഫോസ്ഫ് 3x—വാതപ്പനിയുടെ ആരംഭത്തിൽ ഈ ഔഷധം പ്രധാനമാണു്. നീരും, വേദനയും, ചവപ്പും, ചൂടും പ്രധാനം: അനങ്ങിയാൽ അസുഖം വർദ്ധിക്കുക.

കാലിമൂർ 3x—സന്ധുക്കളിൽ നീരു് പ്രധാനമായും ബാധിച്ചിരിക്കുക: കുത്തുന്നതരം വേദന, അനങ്ങിയാൽ വർദ്ധനവു്, നാക്കിൽ വെള്ളപ്പൂപ്പു്: നീണ്ടുനില്ക്കുന്ന പനി.

നാട്രംസൽഫ് 12x—പഴകിയ വാതപ്പനിക്ക് പ്രധാനമായിട്ടുപയോഗിക്കുന്ന ഒരു മരുന്നാണിതു്. ഗ്ലണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന അസുഖം, തണുത്തു വരണ്ട കാലാവസ്ഥയിൽ അസുഖം വർദ്ധിക്കുക.

നാട്രംഫോസ് 3x—ഈ ഔഷധം ഫെറംഫോസിന്റെ കൂടെ ഇടവിട്ടുപയോഗിക്കാം. പുളിമണമുള്ള വിയർപ്പു്, നാക്കിൽ സ്വർണ്ണനിറത്തിലുള്ള മഞ്ഞപ്പൂപ്പു്, പുളിച്ചു തികട്ടൽ, മൂത്രം ഇരുണ്ടു് ചുവന്നിരിക്കുക, മുട്ടുകളിൽ നീരും വേദനയും ചൂടും ഇവയുള്ളപ്പോൾ ഈ ഔഷധം കൊടുക്കണം.



## കാസം

ഈ രോഗം മിക്കപ്പോഴും പാരമ്പരാഗതമായിട്ടാണ് ഉണ്ടായിക്കാണുന്നതു്. ശ്വാസവിമ്മിഷ്ടം, നെഞ്ചിൽ ഭാരം, രോഗിക്കു് പരിഭ്രമം, വായുകിട്ടാൻ വെപ്രാളപ്പെടുക, ചുമ, വലിവു് എന്നീ ലക്ഷണങ്ങൾ രോഗിക്കു പ്രധാനമായി കാണുന്നു.

### കാരണങ്ങൾ

ജനനേന്ദ്രിയ തകരാറുകൾ, ആർത്തവ തകരാറുകൾ, ഹൃദ്രോഗങ്ങൾ, വാതരോഗങ്ങൾ, ഗുഹ്യരോഗങ്ങളുടെ ഉള്ളടക്കൽ, തണുപ്പുള്ള പ്രദേശങ്ങളിലെ താമസം വിരശല്യം ഇവയാണു് ഈ രോഗത്തിനുള്ള പ്രധാന കാരണങ്ങൾ.

### ചികിത്സകൾ

കാലിമൂർ 3x—വായുരോഗവുമായി ബന്ധമുള്ള കാസരോഗം. ഹൃദയവും നെഞ്ചും ചുരുങ്ങുന്നതുപോലെ തോന്നുക, നാക്കിൽ വെളുത്ത പൂപ്പു്, വെളുത്ത കട്ടിയുള്ള കൊഴുത്ത കഫം.

കാലിഫോസ് 3x—കാസത്തിനുള്ള ഒരു പ്രധാന മരുന്നാണു് ഇതു്. ഈ ഒററ ഔഷധംകൊണ്ടുതന്നെ പല കാസരോഗങ്ങളും സുഖപ്പെട്ടിട്ടുണ്ടു്. സിരാക്ഷീണം, സംഭ്രമം, ഉറക്കമില്ലായ്മ, നെഞ്ചിനകത്തു വേദന, ശ്വാസവിമ്മിഷ്ടം, ആഹാരം കഴിച്ചാൽ ഉടനെ അസുഖം വദ്ധിക്കുക; ഈ ഔഷധം തുടർച്ചയായി ഉപയോഗിക്കുന്നതു് വളരെ നല്ലതാണു്.

കാലിസൽഫ് 3x—വേനൽക്കാലത്തു വദ്ധിക്കുന്ന കാസരോഗം, മഞ്ഞിച്ച കഫംതുപ്പൽ, ആഹാരം കഴിച്ച ശേഷം രോഗവദ്ധനവു്.

നാട്രംമൂർ 6x—വെളുത്ത പതയുള്ള കഫം ധാരാളം പോകുന്നതരം കാസത്തിനു് ഇതുപയോഗിക്കുക.

നാട്രംസൽഫ് 6x, 200x,—അതിരാവിലെ ഉണ്ടാകുന്ന കാസരോഗം, പ്രത്യേകിച്ചു് മഴക്കാലത്തു വദ്ധനവു്, ഇളംപച്ചനിറത്തിലുള്ള കഫം തുപ്പൽ, ഗുണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന കാസരോഗം, കുട്ടികൾക്കും ചെറുപ്രായക്കാക്കും ഉണ്ടാകുന്ന കാസം. ഇവയ്ക്കു് ഈ ഔഷധം കൂടുതൽ ഫലവത്താണു്.

വിരശല്യംകൊണ്ടുണ്ടാകുന്നതിനു് നാട്രംഫോസ് 6x

കാസരോഗികൾ ഔഷധം ഉപയോഗിക്കുന്നതു കൂടാതെ—ജീവിതചര്യകളിൽ പൊതുവേ കുറെ മാററംവരുത്തുന്നതു് നല്ലതാണു്. കാസരോഗികൾ എളുപ്പം ദഹിക്കുന്ന കട്ടികുറഞ്ഞ ആഹാരസാധനങ്ങളേ ഉപയോഗിക്കാവൂ. അതുപോലെതന്നെ തണുപ്പുള്ള പ്രദേശത്തുള്ള താമസവും നന്നല്ല. മലമ്പ്രദേശങ്ങൾ കാസരോഗികളുടെ താമസത്തിനു പററിയതല്ല. എന്നാൽ തീരദേശവാസം കാസരോഗികളെ സംബന്ധിച്ചിടത്തോളം വളരെ ഫലപ്രദമായിട്ടാണു കാണുന്നതു്. തീരപ്രദേശത്തെ താമസംകൊണ്ടുമാത്രം

പല കാസരോഗങ്ങളും സുഖപ്പെട്ടിട്ടുള്ളതായിട്ടെനിക്കറിയാം. അവിടത്തെ കാലാവസ്ഥയും കാററും രോഗശാന്തിക്ക് പൊതുവേ ആശ്വാസപ്രദമാണ്.

# മെലിച്ചിൽ

പോഷകാഹാരങ്ങളുടെ കുറവ്, പോഷകാംശമുള്ള ആഹാരങ്ങൾ വേണ്ടതുപോലെ കഴിച്ചാലും അതിലെ പോഷകാംശത്തെ ശരിയാംവണ്ണം ശരീരത്തിൽ ലയിപ്പിക്കുവാൻ ദഹനേന്ദ്രിയത്തിനു കഴിവില്ലായ്മ, അനാരോഗ്യകരമായ സ്ഥലത്തു താമസിക്കുക, സൂര്യരശ്മിയും ശുദ്ധവായുവും ശരീരത്തു ശരിയായിട്ടു കിട്ടാതിരിക്കുക, ദഹനക്കേട്, ഇവയാണു മെലിച്ചിലിനു പ്രധാന കാരണങ്ങൾ. കൂടാതെ കഠിനരോഗങ്ങളുടെ ഫലമായും, ക്ഷയരോഗംകൊണ്ടും, മെലിച്ചിൽ ഉണ്ടാകുന്നുണ്ടു്.

## ചികിത്സകൾ

കാൽക്കേറിയാഫോസ് 6x—മെലിച്ചിലിനുള്ള ഒരു പ്രധാനമരുന്നാണ് ഇതു്. വയററിളക്കം വായുരോഗം, ദഹനമില്ലായ്മ; ദഹിക്കാത്ത ആഹാരങ്ങൾ ഉൾക്കൊള്ളുന്ന മലം, പല്ലുകിളിക്കുവാൻ താമസം, അടിവയററിൽ മാംസം തൂങ്ങിക്കിടക്കുക, അസ്ഥികൾ മുഴപ്പും വളർച്ചയും വേണ്ടതുപോലില്ലാതിരിക്കുക, നടക്കുവാനോ സംസാരിക്കുവാനോ ശേഷിയില്ലായ്മ ഇവ പ്രധാനലക്ഷണം.

കാലിഫോസ് 6x—പൊതുവായിട്ടുള്ള മെലിച്ചിൽ: പ്രത്യേകിച്ച് അസ്ഥികൾക്കുണ്ടാകുന്ന മെലിച്ചിൽ, ഉറക്കമില്ലായ്മ, സിരാക്ഷീണം, ദുർഗന്ധമുള്ള വാർച്ചകൾ ഇവ പ്രധാനം.

നാട്രംമൂർ 6x — പെട്ടെന്നുണ്ടാകുന്ന മെലിച്ചിൽ, ശരീരത്തിൻെറ മുകൾഭാഗംമാത്രം മെലിയുക. പ്രത്യേകിച്ച് കഴുത്ത്. കുട്ടി— എപ്പോഴും ഈച്ചയോടുകൂടിയതും, മലബന്ധമുള്ളതും, നടക്കുന്നും സംസാരിക്കുവാനും പഠിക്കാൻ താമസം—ഇവ പ്രധാനം.

നാട്രംഫോസ്—മുലപ്പാലിനുപകരം കുപ്പിപ്പാലുപയോഗിക്കുന്ന കുട്ടികൾക്കുണ്ടാകുന്ന മെലിച്ചിൽ, അടിവയർ വീങ്ങിഇരിക്കുക, കരളുവലുതായിരിക്കുക, ദഹിക്കാത്ത മലം, ശരീരത്തിൽനിന്നും പുറത്തുപോകുന്ന എല്ലാത്തിനും പുളിയുടെമണം.

സിലിഷ്യ 6x—ശരീരം മെലിഞ്ഞും തല വലുതായിട്ടുമിരിക്കുക ദുർഗന്ധമുള്ള പാദവിയർപ്പ്. മുലപ്പാലിനോട് കുട്ടിക്ക് വെറുപ്പ്, മുലകുടിച്ചശേഷം ഛർദ്ദിൽ, വെള്ളംപോലിളകുന്ന അതിസാരം. വളരെ സാവധാനത്തിൽമാത്രം നടക്കാൻപഠിക്കുക. ഇവ പ്രധാന ലക്ഷണം.

## ബ്രോങ്കയിററീസ്

സാധാരണ കുട്ടികളെ ബാധിക്കുന്ന ഒരു രോഗമാണിത്. ബ്രോങ്കയിൽ കുഴലുകളിലെ കഫനീർപാടയ്ക്കു നീർക്കോളുണ്ടായി വേദനയും വിമ്മിഷ്ടവും ഉണ്ടാകുന്നതാണ് ബ്രോങ്കയിററീസ്; സൂക്ഷിക്കേണ്ടതും പെട്ടെന്നപകടം സംഭവിക്കാവുന്നതുമായ ഒരു രോഗമാണിത്. ഇതിൻെറകൂടെ ടൈഫോയിട്ട് പൊങ്ങൻപനി ഇവയും ചിലപ്പോഴുണ്ടാകാറുണ്ട്. ബ്രോങ്കയിററീസ് ജലദോഷം പനി, കുളിര്, വായ്പ്പുണ്ണ്, ചെറിയചുമ, ശബ്ദമടപ്പ്, ചൂട് അല്പാല്പമായിട്ടുയർന്നുവരുക, ഇവയോടുകൂടിയാണ്

സാധാരണ ആരംഭിക്കുക. അതിനുശേഷം ചുമ; ചുമ കട്ടിയാകുകയും, നെഞ്ചിനുവേദനയും അനുഭവപ്പെടുന്നു. കട്ടിയുള്ള കഫം പതുപ്പത്തിലും ചിലപ്പോഴതിൽ രക്തവും കാണുന്നു. ശ്വാസവിമ്മിഷ്ടം സാധാരണയാണ്.

തണുപ്പുതട്ടാതെ ഫ്ലാനലുപൊതിഞ്ഞു സൂക്ഷിക്കണം. കട്ടിയുള്ള ആഹാരങ്ങൾ കൊടുക്കരുതു്.

## ചികിത്സകം

വെളുത്തകഫം തുപ്പൽ വിളർച്ച ഇവ കാണുമ്പോൾ കാൽക്കേറിയഫോസ് 6x–ഠ, ഇളം മഞ്ഞനിറത്തിലുള്ള കഫം ചിലപ്പോൾ രക്തം കലൎന്നു പോകുമ്പോൾ കാൽക്കേറിയസൽഫ് 6x–ഠ, ബ്രോങ്കയിററീസിൻെറ ആരംഭത്തിൽ പനി, പെട്ടെന്ന് ശ്വാസോച്ഛ്വാസം ചെയ്യുക, നാഡി ധ്രുതഗതിയിലടിക്കുക, ഇവയുള്ളപ്പോൾ ഫെറം ഫോസ് 3x–ഠ; ബ്രോങ്കയിററീസിൻെറ രണ്ടാമത്തെ അവസ്ഥയിൽ—കട്ടിയുള്ളകഫം തുപ്പുമ്പോഴും, നാക്കിൽ വെളുത്ത പൂപ്പുള്ളപ്പോഴും കാലിമൂർ 3x–ഠ, ബ്രോങ്കയിററീസിൻെറ മൂന്നാമത്തെ അവസ്ഥയിൽ കട്ടികുറഞ്ഞ ഇളംമഞ്ഞിച്ച കഫം തുപ്പുമ്പോൾ കാലിസൽഫ 3x–ഠ, സാധാരണ ഉപയോഗിക്കാം. രോഗം പഴകിയിരിക്കുമ്പോൾ—കട്ടികുറഞ്ഞ വെള്ളംപോലുള്ളകഫം പതുപ്പത്തിൽ തുപ്പുമ്പോൾ—നാട്രംമൂർ 6x—വലിവോടുകൂടിയ ചുമ, ഇളംപച്ചനിറത്തിൽ കട്ടിയുള്ള കഫംതുപ്പൽ ഈ ലക്ഷണങ്ങൾ കാണുമ്പോൾ നാട്രംസൽഫ് 6x–ഠ ഉപയോഗിക്കണം.

## ജലദോഷം

മന്ദമായ തലവേദന, തുമ്മൽ, മൂക്കിൽനിന്നും ജലവാർച്ച, മൂക്കടപ്പ്, ശരീരത്തു ചെറിയചൂട് എന്നീ ലക്ഷ

ങ്ങളോടുകൂടിയാണ ജലദോഷം സാധാരണയായി ആരംഭിക്കുന്നതു്.

### ചികിത്സകൾ

ഫെറംഫോസ് 3x—ആരംഭത്തിൽ ഈ ഔഷധം മാത്രം മതിയാകും.

കാലിമൂർ 3x—മലബന്ധം വരണ്ടചുമ, കട്ടിയുള്ള വെളുത്തകഫം തുപ്പൽ, തുമ്മൽ, കഫത്തിന് ഉപ്പുരുചി, നാക്കിൽ വെളുത്തപൂപ്പ്.

കാലിസൽഫ് 6x—വൈകിട്ടും ചൂടുള്ള മുറിയിൽവെച്ചും ജലദോഷം വർദ്ധിക്കുക. മഞ്ഞിച്ചകഫം തുപ്പൽ

സിലിഷ്യ 6x—മൂക്കിനകം പഴുക്കുക, മൂക്കിൽനിന്നും ദുർഗന്ധം ഈ ലക്ഷണത്തോടുകൂടിയ ജലദോഷം. ഈ ലക്ഷണങ്ങളുള്ളപ്പോൾ ഈ ഔഷധം ഉപയോഗിക്കണം.

## ലഘുമസൂരി (*Chicken Pox*)

പനി, തലവേദന, നടുവിനുവേദന ശരീരമാസകലം വേദന ഇവയോടുകൂടിയാണ് ഈ രോഗം ആരംഭിക്കുന്നതു്. മസൂരിയുടെ അത്രയും കടുപ്പമില്ലെന്നുള്ള വ്യത്യാസം മാത്രമേ ഇതിനുള്ളൂ. ഇതിൻെറ കുരുക്കൾ പൊതുവേ ചെറുതായിരിക്കും. ലഘുമസൂരി ഏകദേശം 10 ദിവസംവരെ നീണ്ടുനില്ക്കുന്നു. ഇതൊരു പകർച്ചാവ്യാധിയാണ്.

### ചികിത്സകൾ

ഫെറംഫോസ് 3x—ഈ രോഗത്തിൻെറ ആരംഭത്തിൽ ഈ ഔഷധം വളരെ വിശേഷപ്പെട്ടതാണ്. രോഗാ

കട്ടക്കാതിരിക്കാനും പെട്ടെന്നു സുഖപ്പെടുവാനും ഈ ഔഷധം വളരെ സഹായിക്കുന്നു. ഇതിനോടൊപ്പം കാലിമൂർ 3x കൂടെ ഉപയോഗിച്ചാൽ പെട്ടെന്നു ഫലംകിട്ടും.

കാലിസൽഫ് 6x—കുരുക്കൾ പഴുക്കാൻ തുടങ്ങുമ്പോഴാണ് ഇതിന്റെ ഉപയോഗം. ഫെറംഫോസുമായി ഇടകലർത്തി ഉപയോഗിക്കുക.

## വിഷൂചിക (*Cholera*)

വയററിളക്കം, ഛർദ്ദിൽ, ഉരുണ്ടുകയററം, കടുത്ത ദാഹം, ശരീരം ഐസുപോലെ തണുത്തിരിക്കുക ഇവയാണ് ലക്ഷണങ്ങൾ.

ഇതൊരു പകർച്ചവ്യാധി ആയതുകൊണ്ട് വളരെ സൂക്ഷിക്കണം. രോഗം ഉണ്ടായി ഏതാനും മണിക്കൂറുകൾക്കകമോ —ദിവസങ്ങൾക്കകമോ —പെട്ടെന്നു മരണം സംഭവിക്കുന്നു.

### ചികിത്സകൾ

നാട്രംസൽഫ് 6x—ഈ രോഗത്തിന് ഒരു പ്രത്യൗഷധമാണെന്നു പറയുന്നതിൽ തെററില്ല: തണുത്തു വരണ്ട കാലാവസ്ഥയിൽ താമസിക്കുന്നതുകൊണ്ടുണ്ടാകുന്ന കോളറായ്ക്കു് ഇതു പ്രത്യേകം ഫലിക്കുന്നു:

ഫെറംഫോസ് 3x—കോളറായുടെ ആരംഭത്തിൽ ഈ ഔഷധം കൊടുക്കുക. ചെറിയപനി, മന്ദംപറച്ചിൽ, മുഖംചുവപ്പ്, നാഡിനിറഞ്ഞടിക്കുക, വെള്ളംപോലതിസരിക്കുക; അതിൽ ചിലപ്പോൾ രക്തവും കാണുക.

കാലിഫോസ് 6x—ഇതൊരു പ്രധാന മരുന്നാണ്. കഞ്ഞിവെള്ളംപോലുള്ള അതിസാരം, മലത്തിനു ദുർഗന്ധം ശരീരം തണുത്തും മുഖം നീലിച്ചുമിരിക്കുക, നാഡി ക്ഷീണിച്ചും വിട്ടുവിട്ടും അടിക്കുക.

മഗ്നീഷ്യാഫോസ് 6x—ഉരുണ്ടുകയററം, അടിവയററിൽ വേദന, അതിസാരവും ഛർദ്ദിയും, ശരീരത്തു മുഴുവൻ വേദന.

കാൽക്കേറിയഫോസ് 6x—പച്ചനിറത്തിൽദുർഗന്ധത്തോടുകൂടിയ കടുത്ത വയററിളക്കവും, കടുത്തക്ഷീണവും. ക്ഷീണംകൊണ്ടു് തളർന്നുകിടക്കുക.

നാട്രംഫോസ് 6x—പുളിമണമുള്ള ഛർദ്ദിയും വയററിളക്കവും. പുളിച്ച ഏമ്പക്കം.

## വെട്ടുവാതം

ശരീരത്തിൻെറ ചില ഭാഗങ്ങൾ നാം അറിയാതെ തന്നെ വിറച്ചുകൊണ്ടിരിക്കുന്നതിനാണ് വെട്ടുവാതം എന്നു പറയുന്നതു്. പെട്ടെന്നു ഭയക്കുക, മുഷ്ടിമൈഥുനം; വിരശല്യം, ഹൃദ്രോഗങ്ങൾ, വാതം, നയനരോഗങ്ങൾ, അമിതമായ പുകവലി, മദ്യപാനം ഇവയാണ് ഇതിനു പ്രധാന കാരണങ്ങൾ. രോഗിക്ക് പെട്ടെന്നു ദഹിക്കുന്ന ആഹാരങ്ങളും, ശുദ്ധവായുവും, തുറസ്സായ ആരോഗ്യപ്രദമായ സ്ഥലവും ആവശ്യമാണ്.

### ചികിത്സകൾ

മഗ്നീഷ്യാഫോസ് 3x—വെട്ടുവാതത്തിന് ഏററവും വിശേഷപ്പെട്ട ഔഷധമാണിതു്.

കാൽക്കേറിയഫോസ് 6x—സ്ക്രോഫുലാ ദേഹപ്രകൃതക്കാക്കും, വിളർച്ചയുള്ളവക്കും ഉണ്ടാകുന്ന വെട്ടുവാതം.

നാട്രംഫോസ് 6x—വിരശല്യംകൊണ്ടുണ്ടാകുന്ന വെട്ടുവാതത്തിനു് ഇതൊരു നല്ലമരുന്നാണു്.

## വയററനോവു്

ദഹനക്കേടുകൊണ്ടുണ്ടാകുന്ന നോവു്, ആൎത്തവസമയത്തുണ്ടാകുന്നനോവു്, കുടൽസംബന്ധിച്ച രോഗങ്ങൾ കൊണ്ടുണ്ടാകുന്ന നോവു്, പിത്തനോവു്, കരൾരോഗം കൊണ്ടുണ്ടാകുന്നനോവു്, വായുകെട്ടിയുണ്ടാകുന്ന നോവു്. ഇങ്ങനെ പല കാരണങ്ങളാലും നോവുണ്ടാകുന്നു.

### ചികിത്സകൾ

മഗ്നീഷ്യാഫോസ് 3x—കഠിനതരത്തിലുള്ള നോവിനു് ഇതൊരു പ്രധാനപ്പെട്ട മരുന്നാണു്. വലിച്ചിലോടുകൂടിയ നോവു്, നോവു് ചൂടുകൊണ്ടും അമൎത്തുന്നതിനാലും, കുനിയുന്നതിനാലും ആശ്വാസം. ഇതു പ്രധാന ലക്ഷണം.

നാട്രംഫോസ് 6x—വിരശല്യംകൊണ്ടുണ്ടാകുന്ന നോവു്: നോവുകൊണ്ടു് ഛൎദ്ദിലും വയററിളക്കവും; ഇവയ്ക്കു് പുളിമണം. വായുകെട്ടിയുണ്ടാകുന്ന നോവു്.

നാട്രംസൽഫ് 6x—പിത്തനോവു് വായിൽ കയ്പുരുചി. കരളിന്റെ പ്രവൎത്തനത്തകരാറുകൊണ്ടുണ്ടാകുന്ന നോവു്.

ഫെറംഫോസ് 3x—ആൎത്തവസമയത്തുണ്ടാകുന്ന നോവു്. നാഡി ധ്രുതഗതിയിലും, മുഖം ചുവന്നും, കടുത്ത ചൂടും ഉണ്ടായിരിക്കുക.

കാൽക്കേറിയഫോസ് 6x—കുട്ടികളുടെ പല്ലുവരവുസമയത്തുണ്ടാകുന്ന നോവ്. മഗ്നീഷ്യാഫോസ് പരാജയമടയുമ്പോൾ ഈ ഔഷധം പ്രത്യേകിച്ചു ഫലിക്കുന്നു.

## മലബന്ധം

മലബന്ധം ഒരു രോഗമല്ല. മററുരോഗങ്ങളുടെ പ്രതിഛായയായിട്ടാണ് പലപ്പോഴും ഉണ്ടാകുക. കൂടാതെ വ്യായാമം വേണ്ടതുപോലില്ലാതിരിക്കുക, ചായയും കാപ്പിയും അമിതമായിട്ടുപയോഗിക്കുക, വെള്ളം വേണ്ടതുപോലെ കുടിക്കായ്ക, പഴവർഗ്ഗങ്ങൾ കഴിക്കായ്ക ഇവയാണ് മലബന്ധത്തിനുള്ള പ്രധാന കാരണങ്ങൾ.

മലബന്ധമുള്ളവർ രാവിലെ എഴുന്നേററുവരുമ്പോഴും രാത്രിയിലുറങ്ങാൻനേരത്തും ഓരോഗ്ലാസ് പച്ചവെള്ളം കുടിക്കുന്നതു് നല്ലതാണ്.

മലബന്ധം തുടർന്നിന്നാൽ വിശപ്പില്ലായ്മ, തലവേദന, ശരീരക്ഷീണം, വായിൽ അഴുക്കുരുചി, തലയ്ക്കു മന്ദത ഇവ ഉണ്ടാകുന്നു.

### ചികിത്സകൾ

ഫെറംഫോസ് 3x-വിളർച്ചകൊണ്ടുണ്ടാകുന്ന മലബന്ധം, മലദ്വാരം പുറത്തുചാടുക.

കാലിമൂർ 3x—മലത്തിനു കടുത്തനിറം. നാക്കിൽ കട്ടിയുള്ള വെളുത്ത പൂപ്പ്.

കാലിഫോസ് 3x—മലാശയത്തിനു മലത്തെ പുറത്തേയ്ക്കു തള്ളുവാൻ ശേഷിയില്ലായ്ക.

നാട്രംമൂർ 3x—വരണ്ട കട്ടിയുള്ള മലം, മലംപോകാൻ പ്രയാസം. വായിൽനിന്നും കൊഴുത്തവെള്ളം ധാരാളം പോകുക. കപ്പിപ്പാലുകുടിക്കുന്ന കുട്ടികൾക്കുള്ള മലബന്ധം. ശക്തിക്ഷയംകൊണ്ടുണ്ടാകുന്ന മലബന്ധത്തിന് സിലിഷ്യ നല്ല മരുന്നാണ്.

മലബന്ധത്തിനു കൂടെക്കൂടെ വയറിളക്കുന്ന സമ്പ്രദായം തെററാണ്. വയറിളക്കുന്നതുകൊണ്ട് മലത്തെ പുറത്തേയ്ക്കു തള്ളുവാനുള്ള മലാശയത്തിൻെറ കഴിവു താനെ നശിച്ചുപോകുകയും, അതിനാൽ എന്നും ഒരു മലബന്ധരോഗിയായിത്തീരുകയും ചെയ്യും. മലബന്ധരോഗികൾ ദിവസവും രാവിലെ വ്യായാമം ചെയ്യുകയും, പഴവർഗ്ഗങ്ങളും വെള്ളവും ധാരാളം ഉപയോഗിക്കുകയും ചെയ്യണം.

## ചുമ

ജലദോഷം, തൊണ്ടമുററൽ, ന്യൂമോണിയ, ബ്രോങ്കയിററീസ്, കാസം, ക്ഷയം, പനി എന്നീ രോഗങ്ങളുടെ പ്രതിഛായയായി ചുമ സാധാരണയായി ഉണ്ടാകുന്നു.

ചുമയുള്ളവർ തണുത്ത വെള്ളത്തിൽ കുളിക്കുകയോ തണുത്ത ആഹാരങ്ങളുപയോഗിക്കുകയോ ചെയ്യരുത്.

കാൽക്കേറിയഫ്ളോറിക്ക 6x—തൊണ്ടയ്ക്കു് കിക്കിളിപ്പെടുത്തലോടുകൂടി ഉണ്ടാകുന്ന ചുമ, ഉണ്ണാക്ക് സാധാരയിൽകവിഞ്ഞു് വീർത്തതിനാലുണ്ടാകുന്ന ചുമ, കണ്ഠപിണ്ഡം വീങ്ങിയതിനാലുണ്ടാകുന്ന ചുമ, ചുമച്ചു് കട്ടിയുള്ള മഞ്ഞ കഫം തുപ്പുക.

കാൽക്കേറിയഫോസ് 3x—മുട്ടയുടെ വെള്ളക്കരുവിൻെറ രൂപത്തിലുള്ള കഫംതുപ്പലോടുകൂടിയ ചുമ, രാത്രി വിയർപ്പ്, കുട്ടികൾക്ക് ശ്വാസവിമ്മിഷ്ടത്തോടുകൂടി ഉണ്ടാകുന്നചുമ, കിടന്നാൽ ചുമയ്ക്കും ശ്വാസം, ക്ഷയ

രോഗം നിമിത്തമുണ്ടാകുന്നചുമ, കടുത്ത ക്ഷീണം, (ചുമകൊണ്ടുള്ള ക്ഷീണത്തെ മാററാൻ ഈ ഔഷധത്തിനു കഴിവുണ്ട്. അതിനാൽ ചുമയ്ക്കുള്ള മററൗഷധങ്ങൾ കൊടുക്കുന്നതോടൊപ്പം ഈ ഔഷധം കൊടുത്തുകൊണ്ടിരുന്നാൽ ആരോഗ്യം മോശമാകാതിരിക്കും.)

കാൽക്കേറിയസൽഫ് 3x— ദുർഗന്ധമുള്ള കഫംതുപ്പലോടുകൂടിയ ചുമ.

ഫെറംഫോസ് 3x—വേദനയോടുകൂടിയ വരണ്ട ചുമ, ചുമ രാത്രിയിൽ വദ്ധിക്കുക; പനി.

കാലിസൽഫ് 3x —ചൂടുള്ള മുറിയിൽവെച്ചും വൈകിട്ടും വദ്ധിക്കുന്ന ചുമ. മഞ്ഞിച്ച കഫം തുപ്പൽ.

മഗ്നീഷ്യാഫോസ് —വില്ലൻചുമ, ശ്വാസകോശത്തിൽ വേദന, ചുമച്ചാൽ കഫമില്ലായ്ക, വലിച്ചിലോടുകൂടിയ ചുമ, ചൂടുവെള്ളം കുടിച്ചാൽ ചുമയ്ക്കാശ്വാസം.

നാട്രംമൂർ 3x —ഉപ്പുരുചിയുള്ള കഫം, മലബന്ധം.

നാട്രംസൽഫ് 3x— പഴുത്ത കഫം, കഫത്തിന് മഞ്ഞ കലന്ന പച്ചനിറം, കഫം പോയാൽ ആശ്വാസമുള്ള ചുമ.

കാലിമൂർ 3x—വലിയ ശബ്ദത്തോടുകൂടിയ ചുമ, കട്ടിയുള്ള വെളുത്ത കഫം, നാക്കിൽ വെള്ളപ്പൂപ്പ്.

വില്ലൻ ചുമയ്ക്ക് മഗ്നീഷ്യാഫോസും കാലിമൂറും പ്രധാനമാണ്. ഈ രണ്ടൗഷധങ്ങൾകൊണ്ടുതന്നെ അനേകം വില്ലൻചുമകളും വളരെ ചുരുങ്ങിയ ദിവസംകൊണ്ട് പരിപൂണ്ണമായി ഭേദപ്പെട്ടിട്ടുണ്ട്. കാലിമൂർ തേനിലും, മാഗ്നീഷ്യാഫോസ് ചൂടുവെള്ളത്തിലും കൊടുത്താൽ പെട്ടെ

ന്ന ഫലം കിട്ടും. ചുമച്ചുനില്ക്കുമ്പോൾതന്നെ മരുന്ന കൊടു ക്കാൻ പ്രത്യേകം ശ്രദ്ധിക്കണം.

## മന്ദം പറച്ചിൽ

തലച്ചോറിനെ ബാധിച്ചിരിക്കുന്ന ചില ഗുരുതരമായ രോഗങ്ങൾ കാരണമാണ് മന്ദം പറച്ചിലുണ്ടാകുന്നത്. ശിരോജലം, റൈറഫോയിഡ്, ക്ഷിപ്രസന്നി, സന്നി മുതലായ രോഗങ്ങൾ മന്ദം പറച്ചിലുണ്ടാക്കുന്നതാണ്.

കാലിഫോസ് 6x—ഉറക്കമില്ലായ്മ, സ്വസ്ഥതയില്ലായ്മ, ഭയം, സ്വപ്നങ്ങളെയും മററും കാണുന്നതായി പറയുക; അവ്യക്തമായ മന്ദം പറച്ചിൽ; ഈ ഔഷധം നാട്രംമൂരുമായി ഇടകലർത്തി ഉപയോഗിക്കുക.

നാട്രംമൂർ 6x—ചെറിയ പനി, കടുത്ത മന്ദം പറച്ചിൽ, അവയവങ്ങൾ ഞെട്ടുക, വായിൽ പത.

ഈ രണ്ടു് ഔഷധങ്ങളും മന്ദം പറച്ചിലിന് പ്രധാനപ്പെട്ട മരുന്നുകളാണ്.

## പ്രമേഹം

മൂത്രത്തിൽ പഞ്ചസാരകാണുന്നതിനാണ് പ്രമേഹമെന്ന പറയുന്നതു്. അതിയായ മൂത്രംപോക്കു്, ക്രമാതീതമായ ദാഹം, നാക്കും ചുണ്ടും വരൾച്ച, കടുത്ത ക്ഷീണം; ശരീരത്തു മുഴുവൻ ചൊറിച്ചിൽ, ത്വക്കിന് വരൾച്ച, ഓർമ്മക്കുറവു്, മലബന്ധം, ശരീരശോഷണം ഇവയാണ് പ്രമേഹത്തിൻെറ പ്രധാന ലക്ഷണങ്ങൾ.

### ചികിത്സകൾ

കാലിഫോസ് 6x—സിരാക്ഷീണം, ക്രമാതീതമായ വിശപ്പു്, ശരീരശോഷണം ഉറക്കമില്ലായ്മ.

നാട്രംമൂർ 3x—തലവേദന, ശക്തിക്ഷയം, അതിയായ ദാഹം, വിശപ്പില്ലായ്മ

നാട്രംഫോസ് 6x—മൂത്രം ധാരാളം പോവുക, മൂത്രം ഇഷ്ടാനുസരിച്ച് പിടിച്ചുനിറുത്തുവാൻ കഴിവില്ലായ്മ, പുളിച്ചുതികട്ടല്, പുളിമണമുള്ള വിയപ്പ്.

നാട്രംസൽഫ് 3x—പ്രമേഹത്തിന് ഏററവും പ്രധാനപ്പെട്ട ഒരു മരുന്നാണ്. ഈ ഔഷധം ഈ രോഗത്തിൻെറ ഏതവസ്ഥയിലും ഉപയോഗിക്കാം.

പ്രമേഹരോഗികൾ, അന്നജം അടങ്ങിയിട്ടുള്ള ആഹാരങ്ങളും, പഞ്ചസാരയും പ്രധാനമായി ഉപേക്ഷിക്കണം.

# അതിസാരം (വയററിളക്കം)

ചില രോഗങ്ങളുടെ ഫലമായിട്ടും ദഹനക്കേടുകൊണ്ടും സാധാരണയായി വയററിളക്കം ഉണ്ടാകുന്നു.

## ചികിത്സകൾ

കാൽക്കേറിയാഫോസ് 6x—മലം ചൂടുള്ളതും, വെള്ളംപോലെയും ദുർഗന്ധമുള്ളതും ചിലപ്പോൾ ദഹിക്കാതെയും ധാരാളം പോവുക. കുട്ടികളുടെ പല്ലുവരവു സംബന്ധിച്ചുള്ള വയററിളക്കം.

ഫെറംഫോസ് 3x—വയററിളക്കത്തിൻെറ പ്രാരംഭത്തിൽ ഇതു് കൂടുതൽ ഫലിക്കുന്നു. മലം ധാരാളമായും വെള്ളംപോലെയും ദഹിക്കാതെയും വേദനയോടുകൂടി പോവുകയും, ചെറിയ പനിയും ഉണ്ടായിരിക്കുക.

കാലിഫോസ് 6x—ദുർഗന്ധത്തോടുകൂടി കഞ്ഞിവെള്ളം പോലുള്ള മലം.

കാലിമൂർ 3x—മലം വെളുത്തും രക്തംകലൎന്നും പോവുക. നാക്കിൽ വെള്ളപൂപ്പ്.

മാഗ്നീഷ്യം ഫോസ് 3x—വയററിൽ നോവോടുകൂടിയ വയററിളക്കം.

നാട്രംസൽഫ് 3x—പഴകിയ വയററിളക്കം. പിത്ത വെള്ളം അതിസരിക്കുക, അതിസാരം മഴക്കാലത്തു വൎദ്ധിക്കുക, അതിരാവിലെ വയററിളകുക.

നാട്രംഫോസ്—കുട്ടികളുടെ പല്ലുവരവുസമയത്ത് വിരശല്യവുമായി ബന്ധപ്പെട്ടുവരുന്ന വയററിളക്കം. മലത്തിനു പുളിമണം, നാക്കിൽ മഞ്ഞനിറം.

വയററിളക്കക്കാൎക്ക് ബാർലിവെള്ളം, മോരു്, കഞ്ഞിവെള്ളം പാൽ മുതലായ ദ്രാവകരൂപത്തിലുള്ള ആഹാരങ്ങൾമാത്രം കൊടുക്കുക. കട്ടിയുള്ള ഭക്ഷണസാധനങ്ങൾ കൊടുക്കരുത്.

## നീരു്

ശരീരത്തിൽ മൊത്തമായോ ചില പ്രത്യേകഭാഗത്തു മാത്രമോ നീരുണ്ടാകുന്നു. നീരുണ്ടാകാൻ പല കാരണങ്ങളുണ്ടു്. നീരിൻെറ സ്വഭാവമനുസരിച്ച് അതിൻെറ ഉഗ്രത കൂടിയും കുറഞ്ഞും ഇരിക്കുന്നു.

കാൽക്കേറിയാഫോസ് 6x—ഹൃദ്രോഗങ്ങൾ, വിളർച്ച, രക്തമില്ലായ്മ ഇവകൊണ്ടുണ്ടാകുന്ന നീരു്.

കാലിമൂർ—കരളിൻെറ തകരാറുകൊണ്ടുള്ള നീരു്, മൂത്രേന്ദ്രിയത്തിനുള്ള തകരാറുകൊണ്ടുള്ള നീരു്, മൂത്രത്തിനു് കട്ടത്തനിറം, ഹൃദയം ശക്തികുറഞ്ഞടിക്കുക:

ഫെറംഫോസ് 3x—നീരിൻെറ ആരംഭഘട്ടത്തിൽ ഈ ഔഷധം വളരെ ഫലംചെയ്യുന്നു.

നീരുള്ളവർ ഞെരിഞ്ഞിൽവെള്ളമോ; ബാർലിവെള്ളമോ ധാരാളം ഉപയോഗിക്കുക. എളുപ്പം ദഹിക്കുന്ന ദ്രാവകരൂപത്തിലുള്ള ആഹാരം മാത്രം കൊടുക്കുക. ഉപ്പ് ഉപയോഗിക്കരുത്.

# വയറുകടി

വൻകുടലിന് ചെറിയ വ്രണങ്ങളുണ്ടായാണ് വയറുകടി ഉണ്ടാകുന്നത്. കൂടെക്കൂടെ മലശോധനയ്ക്കുള്ള ആഗ്രഹം. എന്നാൽ മലം വേണ്ടതുപോലെ പോകാതിരിക്കുക. മലത്തിൽ പഴുപ്പും ചോരയും കാണുക, ചിലപ്പോൾ പഴുപ്പും ചോരയും മാത്രം കാണുക; വയററുവേദന, ചെറിയ പനി, ഇവയാണു ലക്ഷണങ്ങൾ.

## ചികിത്സക്രമം

ഫെറംഫോസ് 3x—വയറുകടിയുടെ ആരംഭത്തിൽ ഈ ഔഷധം പ്രധാനപ്പെട്ടതാണ്. ചെറിയ പനി, രക്താംകലർന്ന മലം, നാഡി ധ്രുതഗതിയിലടിക്കുക, ഇവ പ്രധാന ലക്ഷണങ്ങൾ

കാലിമൂർ 3x—കൂടെക്കൂടെ മലം പോകണമെന്നു തോന്നും: വെളുത്ത കഫം, അടിവയററിൽ വേദന, ഈ ലക്ഷണങ്ങളുള്ളപ്പോൾ മഗ്നീഷ്യാഫോസുമായിട്ടിടവിട്ടുകൊടുക്കണം. മഗ്നീഷ്യാഫോസ് വയറുകടിയുടെ നോവിനു പ്രധാനമാണ്.

കാലിഫോസ് 6x—ദുർഗന്ധമുള്ള മലം, ശുദ്ധരക്തം ധാരാളം പോവുക, കടുത്ത ക്ഷീണം.



## വേദനയോടുകൂടിയ ആർത്തവം

ചില സ്ത്രീകൾക്കും ആർത്തവസമയത്തു വയററുവേദന ഉണ്ടാകുക സാധാരണയായാണ്. ചിലർക്ക് ആർത്തവത്തിനു മുമ്പോ, ആ സമയത്തോ അതിനുശേഷമോ വയററുവേദന ഉണ്ടാകാറുണ്ട്. ഗർഭപാത്രത്തിലെ ചില തകരാറുകളാണ് ഇതിനു കാരണം. (കൂടുതൽ വിവരത്തിന് സ്ത്രീകളുടെ രോഗങ്ങൾ എന്ന പുസ്തകം നോക്കുക).

### ചികിത്സാക്രമം

ഫെറംഫോസ് 3x—തവിട്ടുനിറത്തിലുള്ള ചുവന്നരക്തം, മുഖം ചുവപ്പ്, ദ്രുതഗതിയിലുള്ള നാഡിയടിപ്പ്; ഗർഭപാത്രത്തിലുള്ള നീർവീഴ്ചകൊണ്ടുണ്ടാകുന്ന വേദനയോടുകൂടിയ ആർത്തവത്തിന് ഇതു പ്രത്യേകം ഫലിക്കുന്നു.

കാലിഫോസ് 3x—സിരകൾസംബന്ധിച്ചുള്ള ആർത്തവവേദന. കടുത്ത ചുവപ്പുള്ള രക്തംപോക്ക്.

മഗ്നീഷ്യാഫോസ്—വേദനയോടുകൂടിയ ആർത്തവത്തിന് ഇതൊരു പ്രധാനപ്പെട്ട മരുന്നാണ്. ഇത്തരം പല രോഗങ്ങളും ഈ ഔഷധംകൊണ്ടുമാത്രം സുഖപ്പെട്ടിട്ടുണ്ട്. ഈ ഔഷധം ചൂടുവെള്ളത്തിൽ കൊടുക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം.

## ദഹനക്കേട്

ദഹനക്കേടുകൊണ്ട് ഛർദ്ദിൽ, വയററുവേദന, വയററിളക്കം, പനി ഇവ ഉണ്ടാകുന്നു.

## ചികിൽസകം

കാൽക്കേറിയാഫോസ് 6x—ആമാശയത്തിൽ വായുകെട്ടൽ; തണുത്തവെള്ളം കുടിച്ചാൽ വേദനവർദ്ധിക്കുക.

കാലിമൂർ 3x—കൊഴുപ്പുള്ള ഭക്ഷണസാധനങ്ങൾ കഴിച്ചശേഷമുണ്ടാകുന്ന ദഹനക്കേട്. ആമാശയത്തിൽ വായുകെട്ടലും വേദനയും; നാക്കിൽ വെളുത്ത പൂപ്പ്.

കാലിഫോസ് 3x—സിരകൾ സംബന്ധിച്ച ദഹനക്കേട്.

മഗ്നീഷ്യാഫോസ്—ആമാശയത്തിൽ വലിച്ചിലോടുകൂടിയ വേദനയുള്ള ദഹനക്കേട് ചൂടുവെള്ളം കുടിച്ചാലാശ്വാസം.

നാട്രംഫോസ് 6x—പുളിച്ചുതികട്ടൽ, പുളിച്ച ഏമ്പക്കം, നെഞ്ചെരിച്ചിൽ, നാക്കിൽ മഞ്ഞപ്പൂപ്പ്.

# ചെവിവേദനയും ചെവിഒലിപ്പും

ഫെറംഫോസ് 3x—ചെവിവേദനയുടെ ആരംഭത്തിൽ ഈ ഔഷധം ഫലവത്താണ്. തണുപ്പുതട്ടിയതിനാലുള്ള ചെവിവേദന. ചെവിയിൽ കുത്തൽ, ചെവിക്കകത്തു നീർക്കോൾ, പനി.

കാലിമൂർ 3x—ചെവിയിൽ നീർക്കെട്ട്. ചെവിയിൽ പൊട്ടലും കേഴ്വിക്കുറവും, വെളുത്ത ചലം.

മഗ്നീഷ്യാഫോസ് 3x—ചൂടുവെച്ചാലാശ്വാസമുള്ള കഠുത്ത ചെവിവേദന.

സിലിഷ്യ—കേൾവിക്കുറവും, ചെവിയിൽ മൂളലും. ദുർഗന്ധമുള്ള വെള്ളമെടുക്കൽ.

കാലിഫോസ് —സിരാക്ഷീണംകൊണ്ടുള്ള കേൾവിക്കുറവ്, ദുർഗന്ധമുള്ള ചലം.

കാൽക്കേറിയഫോസ് 6x—പഴകിയ ചെവിലെിപ്പ്; സ്ക്രോഫുലാദേഹപ്രകൃതക്കാർക്കും, കുട്ടികളുടെ പല്ലുവരവുസമയത്തും ഉണ്ടാകുന്ന ചെവിയൊലിപ്പ്.

# മൂക്കിൽനിന്നുള്ള രക്തംവാർച്ച

ആർത്തവം പെട്ടെന്നു തടഞ്ഞുനില്ക്കുക, അർശസ്സിൽ നിന്നുള്ള രക്തംപോക്ക് പെട്ടെന്നു നില്ക്കുക, തലച്ചോറിൽ രക്തംകെട്ടൽ, കഠിനതരത്തിലുള്ള തുമ്മലോ ചുമയോ, ക്ഷതങ്ങൾ, പീനസം, ഇവയാൽ മൂക്കിൽനിന്നും രക്തവാർച്ച ഉണ്ടാകുന്നു.

ഫെറംഫോസ് 3x—മുഖം ചുവന്നിരിക്കുകയും അതോടുകൂടി തവിട്ടുനിറത്തിലുള്ള രക്തംപോക്കും.

കാലിഫോസ് 3x—ശക്തിക്ഷയംകൊണ്ടുണ്ടാകുന്ന രക്തംപോക്ക്. ഇരുണ്ടനിറത്തിൽ കട്ടികുറഞ്ഞ രക്തം, കഠിനതരത്തിലുള്ള ക്ഷീണം.

തണുത്തവെള്ളംകൊണ്ടു് തലകഴുകുകയോ ഐസ് തലയിൽവെച്ചുകെട്ടുകയോ ചെയ്താൽ പെട്ടെന്നു രക്തം നില്ക്കും.

# കണ്ണിനുണ്ടാകുന്ന അസുഖങ്ങൾ

### തിമിരം

കാൽക്കേറിയാ ഫ്ളോറിക്ക 6x—തിമിരത്തിന് ഒരു പ്രധാനപ്പെട്ട മരുന്നാണ് ഇതു്. ഈ ഔഷധം

കൊണ്ടുതന്നെ അനേകം തിമിരരോഗികളെ ശസ്ത്രക്രിയചെയ്യാതെ സുഖപ്പെടുത്തുവാൻ കഴിഞ്ഞിട്ടുണ്ടു്. ഇതിനുശേഷം കാലിമൂർ 3x കൂടെ കൊടുത്താൽ പെട്ടെന്നു ഫലം കിട്ടും.

കാൽക്കേറിയാഫോസ് 6x—സ്ക്രോഫുലാ ദേഹപ്രകൃതിക്കാർക്കുണ്ടാകുന്ന തിമിരം. കാൽക്കേറിയഫ്ളോറിക്കത്തിൻെറകൂടെ ഉപയോഗിക്കുക.

ഫെറംഫോസ് 3x—കണ്ണിനു നീർവീഴ്ച, കടുത്ത വേദന, കണ്ണിൽ ചുവപ്പു്, ചെറിയ പനി, മുഖം ചുവന്നിരിക്കുക.

കാലിഫോസ് 3x—സിരകളുടെ ക്ഷീണംകൊണ്ടുണ്ടാകുന്ന കാഴ്ചക്കുറവിനു് ഈ ഔഷധം ഉപയോഗിക്കുക.

കാലിസൽഫ് 3x—കണ്ണിൽനിന്നും മഞ്ഞിച്ച ചലമെടുക്കൽ.

മഗ്നീഷ്യാഫോസ് 3x—കണ്ണിനു് ഞരമ്പുസംബന്ധിച്ച വേദന. പ്രകാശം അശേഷം സഹിക്കാൻ കഴിയാതിരിക്കുക.

നാട്രംഫോസ് 6x—കണ്ണിൽനിന്നു സ്വർണ്ണനിറത്തിലുള്ള മഞ്ഞിച്ച പഴുപ്പു്, രാവിലെ എഴുന്നേല്ക്കുമ്പോൾ കൺപോള മൂടിക്കെട്ടിയിരിക്കുക.

## പനി

പല രോഗങ്ങളും പനിയോടുകൂടിയാണാരംഭിക്കുക; പല രീതിയിലും പല സ്വഭാവത്തിലുമുള്ള പനികളുണ്ടു്. പനിയുടെ സ്വഭാവമനുസരിച്ചു രോഗം കൂടിയും കുറഞ്ഞും ഇരിക്കുന്നു. ലക്ഷണമനുസരിച്ചു് ചികിത്സിക്കുന്നതുകൊ

ണ്ടു്—രോഗിയുടെ ലക്ഷണങ്ങൾ മനസ്സിലാക്കി അതിനു യോജിച്ച ഔഷധം തിരഞ്ഞെടുക്കുക.

### ചികിത്സകൾ

ഫെറം ഫോസ് 3x—എല്ലാത്തരം പനികളുടെയും ആരംഭത്തിൽ ഈ ഔഷധം വളരെ പ്രയോജനകരമാണു്. അതുകൊണ്ടു് ആരംഭത്തിൽ ഈ ഔഷധം കൊടുക്കുക.

കാലിമൂർ **3x**—വെളുത്ത പൂപ്പോടുകൂടിയ നാക്കു്, മലബന്ധം, കഫനീർപാടയ്ക്കു് നീർക്കോൾ, വായ്പ്പുണ്ണു് ഈ ലക്ഷണങ്ങളോടുകൂടിയ പനി, റൈറഫോയിഡിനു് ഇതു പ്രധാനപ്പെട്ട മരുന്നാണു്.

കാലിഫോസ് **6x**—സിരകൾ സംബന്ധിച്ചുള്ള പനി; കടുത്ത ക്ഷീണം, ശ്വാസവിമ്മിഷ്ടം, ധാരാളമുള്ള വിയപ്പു്, ദുർഗന്ധം, മന്ദം പറച്ചിൽ, നാഡി ക്ഷീണിച്ചും ക്രമംകെട്ടും അടിക്കുക, മഞ്ഞകലന്ന വെള്ളനിറത്തിലുള്ള നാക്കു്.

നാട്രംമൂർ **6x**—മൂക്കിൽനിന്നും കണ്ണിൽനിന്നും ജലവാർച്ചയോടുകൂടിയ പനി കടുത്ത ദാഹം, ധാരാളം ക്വയിന ഉപയോഗിച്ചശേഷമുണ്ടാകുന്ന മലേറിയ, വിയർത്താലാശ്വാസം കിട്ടുന്ന കടുത്ത തലവേദന, തുമ്മൽ ഇവ.

നാട്രംസൽഫ് 6x—കുളിർപ്പനി, മലേറിയ ഇവയ്ക്കു് ഇതൊരു പ്രധാന മരുന്നാണു്. പിത്തലക്ഷണങ്ങൾ, തലവേദന ഇവ പ്രധാനം.

നാട്രംഫോസ് 6x—പുളിച്ച തികട്ടലോടുകൂടി ഉണ്ടാകുന്ന പനി. പുളിച്ച മണമുള്ള വിയപ്പു്, പുളിച്ചഛർദ്ദിൽ.

മഗ്നീഷ്യാഫോസ് 3x — ശരീരമാസകലം വേദനയോടുകൂടി യ പനി, കളിരും കിടുകിടുപ്പും പ്രധാനം.

കാൽക്കേറിയഫോസ് — കടുത്തപനി, ടൈഫോയിഡ് മുതലായവ വന്നശേഷം കടുത്ത ക്ഷീണത്തെ മാററി ശരീരത്തെ ആരോഗ്യമുള്ളതാക്കിത്തീക്കാൻ ഈ ഔഷധം ഉപയോഗിക്കുന്നു.

## മലദ്വാരം വെടിച്ചുകീറൽ

അർശ്ശസ്സ്, മലബന്ധം ഇവകൊണ്ടാണ് മലദ്വാരം വെടിച്ചുകീറുന്നതു്.

### ചികിത്സകൾ

കാൽക്കേറിയ ഫ്ളോറിക്ക 12x — പഴകിയ മലദ്വാരംവെടിച്ചുകീറലിന് ഇതൊരു പ്രധാനപ്പെട്ട മരുന്നാണ്. ഇതു് വാസിലയിൻചേർത്തു് പുറമേ പുരട്ടുന്നതും നല്ലതാണ്.

സിലിഷ്യാ — വെടിച്ചുകീറലിൽനിന്നും പഴുപ്പുവരുന്നു കണ്ടാൽ ഈ ഔഷധം ഉപയോഗിക്കണം.

## പിത്താശയക്കല്ലു്

പിത്താശയക്കല്ലിന് ഏററവും പ്രധാനപ്പെട്ട മരുന്നുകളാണ് കാൽക്കേറിഫോസ് 3x-ം നാട്രംസൽഫ് 6x-ം ഇവ മാറിമാറി കഴിക്കുക.

# ഗ്രന്ഥിവീക്കം

ചെവി, തൊണ്ട, കഴുത്ത്, കയ്ക്കുഴ എന്നീ ഭാഗങ്ങളിലെ മാംസഗ്രന്ഥികൾക്ക ക്രമത്തിൽകവിഞ്ഞുള്ള വീർപ്പിനാണ് ഗ്രന്ഥിവീക്കം എന്ന പറയുന്നത്.

### ചികിത്സകൾ

കാലിമൂർ 3x—ഗ്രന്ഥിവീക്കത്തിനുള്ള ഒരു പ്രധാന മരുന്നാണ് ഇത്.

കാൽക്കേറിയാ ഫ്ളോറിക്ക, 6x—കല്ലുപോലെ കട്ടിയായിട്ടിരിക്കുന്ന ഗ്രന്ഥിവീക്കം. പ്രത്യേകിച്ചു മുലയുടെ ഭാഗത്തെ ഗ്രന്ഥിവീക്കം.

കാൽക്കേറിയസൽഫ്—പഴകിയ ഗ്രന്ഥിവീക്കം. ഗ്രന്ഥിവീക്കത്തിൽ നിന്നും പഴുപ്പൊട്ടുകക.

# പൂയമേഹം (അസ്ഥിസ്രാവം)

## *Gonorrhoea*

ദുഷിച്ച സംഭോഗം കൊണ്ടുണ്ടാകുന്ന ഒരു രോഗമാണ് ഗൊണോറിയാ. പുരുഷന്മാൎക്കും സ്ത്രീകൾക്കും ഒന്നുപോലെ ബാധിക്കുന്നു. ലിംഗത്തിനോ യോനിക്കോ, നീരും, വേദനയും അതിൽക്കൂടെ പഴുപ്പും, മൂത്രം തുള്ളിതുള്ളിയായി വലിയ വേദനയോടുകൂടി പോകുകയും ചെയ്യുന്നതാണ് ഗുണോറിയ.

ഈ രോഗം ബാധിച്ചവരുമായി സംഭോഗം നടത്തിയാൽ ഈ രോഗം ഉണ്ടാകുന്നതാണ്. ഇത് വളരെ സൂക്ഷിക്കേണ്ടതാണ്.

## ചികിത്സകൾ

ഫെറംഫോസ് 3x—ആരംഭത്തിൽ ഈ ഔഷധം പ്രധാനമാണ്. നീര്, പനി, മൂത്രം വേദനയോടുകൂടി പോവുക ഇതു കണ്ടാൽ ആരംഭത്തിൽ ഈ ഔഷധം കൊടുക്കണം.

കാൽക്കേറിയാസൽഫ് 3x—രക്തവും പഴുപ്പും പോകുക.

കാലിമൂർ 3x—ഈ രോഗത്തിന് ഏററവും പററിയ ഒരു മരുന്നാണ് ഇതു്. വൃഷണവും ലിംഗവും ഒന്നുപോലെ വീങ്ങിയിരിക്കുക. വെളുത്ത പഴുപ്പുപോവുക; ഗ്രണോറിയ ഉള്ളടങ്ങിപ്പോയാലും ഈ ഔഷധം വളരെ ഫലവത്താണ്.

മഗ്നീഷ്യാഫോസ് 3x—മൂത്രദ്വാരത്തിൽ കുത്തുന്നതരം കടുത്ത വേദന. വേദന സഹിക്കാൻ പാടില്ലായ്ക. ചൂടുവെച്ചാലാശ്വാസം.

നാട്രംമൂർ 6x—പഴകിയ ഗൊണോറിയ വെള്ളം പോലുള്ള പഴുപ്പ് നീററലോടുകൂടി പോവുക.

നാട്രംസൽഫ് 6x—ഇളം പച്ചകലന്ന മഞ്ഞനിറത്തിലുള്ള പഴുപ്പുപോക്ക്.

സിലിഷ്യ 6x—പഴകിയ ഗ്രണോറിയ, പഴുപ്പിന് ദുർഗന്ധം ഉൾകുളിരു്.

# തലവേദന

## ചികിത്സകൾ

ഫെറംഫോസ് 3x—തലയിൽ രക്തം കെട്ടിയുണ്ടാകുന്ന തലവേദന, മുഖംചുവപ്പും പനിയും.

കാലിഫോസ് 3x—സിരകഠ സംബന്ധിച്ച തലവേദന, തലവേദനയുടെ ക്രൂരതൽകൊണ്ടു്, ശബ്ദം കേഠക്കുന്ന തസഹ്യം. ഈർച്ച, സിരാക്ഷീണം.

മഗ്നീഷ്യാഫോസ് 3x—സിരകഠസംബന്ധിച്ച തലവേദന, കുത്തുന്നതരവും തുളഞ്ഞുകയറുന്നമാതിരിയുമുള്ള വേദന. ചൂടുവെച്ചാലാശ്വാസം; തണുപ്പുകൊണ്ടു് വദ്ധനവു്.

നാട്രംസൽഫ് 6x—പിത്തരോഗം കൊണ്ടുണ്ടാകുന്ന തലവേദനയ്ക്കു് ഈ ഔഷധം ഉപയോഗിക്കുക.

## അർശസ്സ്

മലദ്വാരത്തിൻെറ ഭാഗത്തെ ഞരമ്പുകഠ വീർത്തിരിക്കുക, അവിടെ ചൊറിച്ചിലും നീററലും, വേദന, അടിവയററിൽ ഭാരം, മലബന്ധം, മലദ്വാരം പൊട്ടിക്കീറുകയോ മുന്തിരിക്കുലപോലെ മാംസ ഉണ്ടകഠ തൂങ്ങിക്കിടക്കുകയോ ചെയ്യുക, തലവേദന ഇവയാണു് അർശസ്സിൻെറ പൊതുവായ ലക്ഷണങ്ങഠ. രക്തം പോകുന്നതും പോകാത്തതുമായ രണ്ടുതരം അർശസ്സുകഠ സാധാരണയായി ഉണ്ടു്.

### ചികിത്സകഠ

കാൽക്കേറിയാ ഫ്ളോറിക്ക, 6x—അശ്സ്സിനുള്ള ഒരു പ്രധാനമരുന്നാണു് ഇതു്. ഈ ഔഷധംകൊണ്ടു തന്നെ പല അശ്സുകളും സുഖപ്പെട്ടിട്ടുണ്ടു്.

ഫെറംഫോസ് 3x—അശ്സ്സിനു് നീരക്കാറ, രക്തംപോക്കു് ഇവ പ്രധാനലക്ഷണം.

മഗ്നീഷ്യാഫോസ് 6x—അശ്സ്സിനു് കഠുത്ത വേദന; ചൂടുവെച്ചാലാശ്വാസപ്പെടുക.

കാലിമൂർ 3x—ഇരുണ്ടുകറുത്തനിറമുള്ള അശ്സ്സ്. നാക്കിൽ വെളുത്ത പൂപ്പ്, നടുവിനവേദന. ഈ ലക്ഷണങ്ങ ളുള്ളപ്പോൾ ഈ ഔഷധം കൊടുക്കുക.

# ഇക്കിൾ

ഇക്കിൾ സാധാരണയായി ഉണ്ടാകുന്നതു് ആമാശയ ത്തിലെ ചില തകരാറുകൾകൊണ്ടാണ്. ഇക്കിൾ ഗുരു തരമായ ഒരു രോഗമല്ലെങ്കിലും കോളറാ, ടൈഫോയി ഡ് മുതലായ കടുത്ത രോഗങ്ങളോടുകൂടി ഇക്കിൾ വരുന്ന തു് വളരെ അപകടകരമാണ്.

## ചികിത്സകൾ

ഇക്കിളിന് ഒരു പ്രധാനപ്പെട്ട മരുന്നാണ് മഗ്നീഷ്യാ ഫോസ്. ഈ ഔഷധം 10 മിനിററിടവിട്ടു് ചൂടുവെള്ള ത്തിൽ കൊടുത്താൽ പെട്ടെന്നു സുഖം കിട്ടും. നിസ്സാരപ്പെട്ട ഇക്കിളിന് സ്വല്പം പച്ചവെള്ളം കടിക്കുകയോ കുറച്ചു വെള്ളത്തിൽ സ്വല്പം പഞ്ചസാര ഇട്ടു കുടിയ്ക്കുകയോ ചെയ്താൽ ഉടനെ ഇക്കിൾ നില്ക്കും.

# അപതന്ത്രകം

## (*Hysteria*)

പ്രധാനമായി സ്ത്രീകൾക്ക ബാധിക്കുന്ന ഒരു രോഗ മാണിതു്. ചെറുപ്പക്കാരികൾക്കും അവിവാഹിതകൾക്കുമാ ണ് ഈ രോഗം സാധാരണ ഉണ്ടാകുന്നതു്. ഗർഭപാത്രം, അണ്ഡാശയം മുതലായ ഭാഗങ്ങൾക്കുള്ള ചില തകരാറു കൾകൊണ്ടാണ് മുഖ്യമായും ഈ രോഗം ഉണ്ടാകുന്നതു്.

ഹിസ്റ്റീറിയാരോഗികളുടെ മനസ്സ് പൊതുവേ ലോലമായിരിക്കും. ഈ രോഗത്തെ ബാധയുപദ്രവമായി പലരും തെററിദ്ധരിക്കാറുണ്ട്. ഒരേ സമയത്തുതന്നെ ചിരിക്കുകയും കരയുകയും ചെയ്യുക. സ്വരൂപങ്ങളെ കാണുന്നതായി പറയുകയും അവരുമായി സംഭാഷണം നടത്തുകയും ചെയ്യുക. തന്നെ കൊല്ലാൻ വരുന്നതായി ഭയന്നുകരയുക, വയററിൽ എരിച്ചിൽ, ഛർദ്ദിൽ ഇവയാണ് ഹിസ്റ്റീരിയായുടെ സാധാരണ ലക്ഷണങ്ങൾ.

### ചികിത്സ

ഹിസ്റ്റീറിയായ്ക്കുള്ള ഒരു പ്രധാന മരുന്നാണ് കാലിഫോസ്. ഈ ഔഷധം തുടർന്ന് കുറെ ദിവസം കൊടുക്കുക. ഈ ഔഷധത്തിന്റെകൂടെ നാട്രംമൂർ 3x കൂടെ കൊടുത്താൽ കൂടുതൽ ഫലം കിട്ടും.

## ഉറക്കമില്ലായ്മ

തലച്ചോറിൽ രക്തം കെട്ടുക, ദഹനക്കേട്, സംഭ്രമം, വേദന, കോപം, അമിതമായ കരപ്പുതീററി, പുകവലി ഇവ ഉറക്കമില്ലായ്മയ്ക്കുള്ള പ്രധാനകാരണങ്ങളാണ്.

### ചികിത്സകൾ

ഫെറംഫോസ് 3x — തലച്ചോറിൽ രക്തംകെട്ടലും വേദനയും; അതോടുകൂടി ഉറക്കമില്ലായ്മയും.

കാലിഫോസ് 3x — മനോവിഷമം, മാനസികമായ മററ സ്വാസ്ഥ്യങ്ങൾ, മുതലായ കാരണങ്ങൾകൊണ്ടുണ്ടാകുന്ന ഉറക്കമില്ലായ്മ.

പെട്ടെന്ന് ഉറക്കംവരാൻ ഒരു നല്ല മാർഗ്ഗമാണ് കിടന്നുകൊണ്ടുള്ള വായന.

# വെള്ളപോക്ക്

## (*Leucorrhoea*)

സാധാരണ സ്ത്രീകൾക്കുണ്ടാകുന്ന ഒരു രോഗമാണിത്. പലരും ഇതൊരു രോഗമായിട്ട് കണക്കാക്കിയിട്ടില്ലെങ്കിലും പഴകിപ്പോയാൽ വളരെ ഗുരുതരമായ ഒരു രോഗമാണിത്. യോനിയിൽനിന്നോ ഗർഭപാത്രത്തിൽനിന്നോ പോകുന്നത് ഒരു വെളുത്ത സ്രവമായതുകൊണ്ട് ഇതിനെ വെള്ളപോക്കെന്നു പറയുന്നു. ഈ രോഗത്തെ സംബന്ധിച്ചു വിശദമായിട്ടറിയാൻ സ്ത്രീകളുടെ രോഗങ്ങൾ എന്ന പുസ്തകം വായിക്കുക.



### ചികിത്സകൾ

കാലിമൂർ 3x—വെളുത്തു പാലുപോലുള്ള ലൂക്കോറിയ. പോകുമ്പോൾ നീററലോ വേദനയോ ഇല്ലായ്ക.

കാലിഫോസ് 3x—ഇളം മഞ്ഞനിറത്തിൽ കട്ടികുറഞ്ഞ ദുർഗന്ധത്തോടുകൂടിയ ലൂക്കോറിയ, അതിയായ കാമവികാരം. ഈ ഔഷധം ഈ രോഗത്തിൻെറ ഏതു സ്റ്റേജിലും ഉപയോഗിക്കാം. വെള്ളപോക്കുകൊണ്ടുള്ള ക്ഷീണത്തിനു ഈ ഔഷധവും കാൽക്കേറിയ ഫോസും വളരെ ഫലവത്താണ്.

നാട്രംമൂർ 6x—യോനിയിൽ ചൊറിച്ചിലോടുകൂടി വെറും വെള്ളംപോലെപോകുന്ന ലൂക്കോറിയ.

ലൂക്കോറിയ ധാരാളമായി പോവുക. ആർത്തവത്തിനു പകരമുള്ള വെള്ളപോക്ക്.

# നടുവിനുവേദന

വാതം, അർശ്ശസ്സ്, ആർത്തവ തടസ്സം ഇവയാലാണ് സാധാരണ നടുവിനുവേദന ഉണ്ടാകുന്നത്. കൂടാതെ കടുത്ത പനിയുടെ ആരംഭത്തിലും അമിതമായ സംഭോഗംകൊണ്ടും നടുവിനു വേദന ഉണ്ടാകുന്നു.

## ചികിത്സകൾ

ഫെറംഫോസ് 6x—സാധാരണയുള്ള നടുവിനുവേദനയ്ക്കു് ഈ ഔഷധവും മഗ്നീഷ്യാഫോസും പ്രധാനമാണ്.

കാൽക്കേറിയഫോസ് 6x—നടുവിനും പുറത്തും ഒരുപോലെ വേദന.

നാട്രംഫോസ് 6x—കട്ടിയുള്ളഭാഗത്തു വേദനയുള്ളവശം വെച്ചമർത്തികിടന്നാലാശ്വാസം കിട്ടുക.

നാട്രംമൂർ—ഇടിച്ചുനുറുക്കിയമാതിരിയുള്ളവേദന, പുറത്തു ക്ഷീണം, അമർത്തിയാൽ വേദനക്കാശ്വാസം. രാവിലെ വേദന വർദ്ധിച്ചിരിക്കുക.

# പൊങ്ങൻപനി

ഈ രോഗം കുട്ടികളെയാണ് പ്രധാനമായും ബാധിക്കുന്നത്. ശരീരത്തു മുഴുവൻ ചുവന്ന ചെറിയ ചെറിയ കുരുപ്പുകൾ, പനി, ചുമ, കണ്ണിനുനീററൽ ഇവ പ്രധാന ലക്ഷണങ്ങളാണ്. കുരുപ്പുകൾ ആദ്യമേ കാണുന്നത് മേലണ്ണാക്കിലും, മുഖത്തും കഴുത്തിലുമാണ്. ഈ ലക്ഷണം ഈ രോഗത്തിൻെറ പ്രത്യേകതയാണ്. കുരുപ്പുകൾ ശരീരത്ത് ഏകദേശം ഒരാഴ്ചയോളം തുടർന്നുനില്ക്കുകയും അതിനുശേഷം മാഞ്ഞുപോവുകയും ചെയ്യുന്നു. ഈ രോഗവുമായിട്ട് മററു

പല രോഗങ്ങളും സമ്മിശ്രപ്പെട്ടുവരാറുണ്ട്. സമ്മിശ്രപ്പെട്ടുവരുന്ന രോഗത്തിന്റെ കാഠിന്യമനുസരിച്ച് അതു ഗുരുതരവുമാണ്.

## ചികിത്സകൾ

ഫെറംഫോസ് 3x—ഈ ഔഷധം ഈ രോഗത്തിന് ഒരു പ്രധാനപ്പെട്ട മരുന്നാണ്. പ്രത്യേകിച്ച് ആദ്യത്തെ സ്റ്റേജിൽ. പനി, വേദന, മുഖത്തു ചുവപ്പ്, ചുവന്ന കുരുപ്പുകൾ, നെഞ്ച്, കണ്ണ്, മൂക്ക് ഈ ഭാഗത്തു നീർക്കോൾ.

കാലിമൂർ 3x—ഈ രോഗത്തിന്റെ രണ്ടാമത്തെ അവസ്ഥയിൽ ഈ ഔഷധം പ്രധാനമാണ്. ചുമ, നാക്കിൽ വെളുത്തപൂപ്പ്, ഗ്രന്ഥികൾക്കു വീക്കം. പൊങ്ങൻ പനി വന്നശേഷം അതിന്റെ ദൂഷ്യഫലങ്ങളെ നീക്കുവാനും ഈ ഔഷധത്തിനു പ്രത്യേക കഴിവുണ്ട്.

കാലിസൽഫ് 3x—കുരുപ്പുകൾ പെട്ടെന്ന് ഉള്ളടങ്ങിയാൽ ഉടനെ ഈ ഔഷധം കൊടുക്കുക.

രോഗിക്ക് പെട്ടെന്ന് ദഹിക്കുന്ന ആഹാരസാധനങ്ങൾ മാത്രം കൊടുക്കുക. കഴിയുന്നതും ദ്രാവകരൂപത്തിലുള്ള ആഹാരംമാത്രം കൊടുക്കുക. ഉപ്പ് കൊടുക്കരുത്.

# ആർത്തവക്രമക്കേടുകൾ

അനാർത്തവം, അത്യാർത്തവം, കൃഛ്റാർത്തവം, ആർത്തവതടസ്സം, വിട്ടുവിട്ടുള്ള ആർത്തവം; ആർത്തവരക്തത്തിന്റെ വ്യത്യാസം ഇവ ആർത്തവക്രമക്കേടുകളിൽ ഉൾപ്പെടുന്നു. ഇവയുടെ ലക്ഷണാനുസരണമുള്ള ഔഷധങ്ങൾ അടിയിൽ ചേർക്കുന്നു.

ഫെറംഫോസ് 3x—വേദനയോടുകൂടിയ ആർത്തവം, മുഖം ചുവപ്പു, ആർത്തവരക്തം കടുംചുവപ്പ്, രക്തം പെട്ടെന്ന് ഘനീഭവിക്കുക, ദഹിക്കാത്ത ആഹാരം ഛർദ്ദിക്കുക.

കാലിഫോസ് 6x—ക്രമംകെട്ട ആർത്തവം, ആർത്തവസമയത്തു കടുത്തവേദന, കൂടുതൽ സംവേദനാധിക്യം, ആർത്തവം താമസിച്ചുമാത്രം വരുക, സ്ത്രീരാക്ഷീണം

കാലിമൂർ 3x— ആർത്തവം വളരെ താമസിച്ചു വരുക, തണുപ്പു തട്ടിയതിനാൽ ആർത്തവം പെട്ടെന്നു നിന്നുപോവുക, രക്തം കറുത്തിരിക്കുക, ആർത്തവം കുറേ ദിവസം നീണ്ടുനില്ക്കുക.

നാട്രംമൂർ—ആർത്തവരക്തം കട്ടികുറഞ്ഞ് വിളറി വെള്ളംപോലിരിക്കുക, യൗവനപ്രായക്കാരുടെ ആർത്തവം കെഴുത്തിരിക്കുക, ആർത്തവസമയത്തു തലയ്ക്കു ഭാരത്തോടുകൂടിയ തലവേദനയും കടുത്ത ക്ഷീണവും.

മഗ്നീഷ്യാഫോസ് 3x—വേദനയോടുകൂടിയ ആർത്തവം, ആർത്തവത്തിനുമുൻപ് അടിവയററിൽ സഹിക്കാൻ വയ്യാത്ത വേദന, ആർത്തവം നേരത്തെ വരുക, രക്തം കറുത്തിരിക്കുക.

കാൽക്കേറിയാഫ്ളോറിക്ക, 3x—പ്രസവ വേദനപോലുള്ള വേദനയോടുകൂടി ധാരാളം പോകുന്ന ആർത്തവം (അത്യാർത്തവം).

കാലിസൽഫ് 3x—ആർത്തവം വളരെ താമസിച്ചും വളരെ കൊഴുത്തുമിരിക്കുക. അതോടുകൂടി അടിവയററിൽ ഭാരവും, നാക്കിൽ മഞ്ഞകോട്ടിങ്ങും.

നാട്രംഫോസ് 3x—ആർത്തവത്തിനു പുളിമണം, ആർത്തവരക്തം പുരളുന്ന ഭാഗത്തെ തൊലി ഉരിഞ്ഞുപോവു

ക, ആർത്തവസമയത്തു് മുട്ടിനു വേദനയും; ഉച്ചതിരിഞ്ഞു് തലവേദനയും.

സിലീഷ്യ $3_X$—ആർത്തവത്തിനു് കടുത്തമണം, ആർത്തവസമയത്തു ക്രമാതീതമായ കാമവികാരവും മലബന്ധവും; തണുപ്പു തോന്നുക; അത്യാർത്തവം.

# മുണ്ടിനീരു്

ചെവിയുടെ താഴെയും, താടിയുടെ അടിയിലേയും ഗ്രന്ധികൾ നീർകെട്ടോടുകൂടി വീങ്ങി ഇരിക്കുന്നതാണു മുണ്ടിനീരു്. മുണ്ടിനീരിന്റെ ആരംഭത്തിൽ പലപ്പോഴും പനി, തലവേദന, വിശപ്പില്ലായ്മ, മനംമറിച്ചിൽ, മന്ദം പറച്ചിൽ, അരുചി, ക്ഷീണം ഇവ കാണുന്നു.

## ചികിത്സ

ഫെറംഫോസും കാലിമൂരും മാറിമാറി ഉപയോഗിക്കുക.

# സിരാവേദന

ശരീരത്തിലെ ഞരമ്പുകൾക്കുണ്ടാകുന്ന വേദനയ്ക്കാണു് സിരാവേദന എന്നു പറയുന്നതു്. അമിതാദ്ധ്വാനം, തണുപ്പുള്ള പ്രദേശത്തു താമസം, ദഹനക്കേടു്, പ്രമേഹം ഇവയാൽ ഈ രോഗം ഉണ്ടാകുന്നു.

## ചികിത്സകൾ

ഫെറംഫോസു് $3_X$—തലയിലെ സിരകളിൽ, നഖംകൊണ്ടു് കുത്തുന്നമാതിരിയുള്ള വേദന, മുഖം ചുവപ്പും പനിയും.

കാലിഫോസ് 3x—വിളർച്ച, സംവേദനാധിക്യമുള്ള വ്യക്തികൾ ഇവക്കുണ്ടാകുന്ന സിരാവേദനകൾക്ക് ഈ ഔഷധം പ്രധാനം. വേദനകൊണ്ട് കടുത്ത ക്ഷീണം, ശബ്ദംകൊണ്ടും, വെളിച്ചംകൊണ്ടും, തണുപ്പുകൊണ്ടും വേദന വദ്ധിക്കുക.

കാലിമൂർ—സിരകളിൽ കടുത്ത വേദന, വേദന കിടക്കയിലെ ചൂടുകൊണ്ട് വദ്ധിക്കുക, എഴുന്നേററിരുന്നാൽ വേദനയ്ക്കാശ്വാസം.

മഗ്നീഷ്യാഫോസ്—സിരാവേദനയ്ക്കു പ്രധാനപ്പെട്ട ഒരു മരുന്നാണ് ഇതു്. അനങ്ങിയാൽ വേദന വദ്ധിക്കുക; വേദന പ്രത്യേകിച്ചു വലതുവശത്തു്; ചൂടുവെച്ചാൽ വേദനയ്ക്കാശ്വാസം; വേദന പകൽ കുറഞ്ഞും രാത്രിയിൽ കൂടിയും ഇരിക്കുക.

കാൽക്കേറിയഫോസ് 6x—വേദന രാത്രിയിൽ വരുക, കടുത്ത ക്ഷീണം.

നാട്രംമൂർ 3x—വേദനയുടെ കൂടുതൽകൊണ്ട് കണ്ണുനീരു വരുക.

## പക്ഷവാതം

ശരീരത്തിലെ ചില പ്രത്യേക ഭാഗങ്ങളോ ശരീരം മുഴുവനോ പ്രവത്തനരഹിതമായിട്ടു കാണുന്നതിനാണ് പക്ഷവാതം എന്നു പറയുന്നതു്.

### ചികിത്സകൾ

കാലിഫോസ് 6x—പക്ഷവാതത്തിനുള്ള ഒരു പ്രധാന മരുന്നാണ്.

മഗ്നീഷ്യാഫോസ് 3x—മാംസപേശികൾക്കുണ്ടാകുന്ന പക്ഷവാതം. കാലിഫോസുമായി ഇടവിട്ടു കഴിക്കുക.

കാൽക്കേറിയഫോസ് 3x—പക്ഷവാതംവന്ന ഭാഗത്ത് ഇഴച്ചിലുംമരവിപ്പും, കാലിനുണ്ടാകുന്ന പക്ഷവാതം.

## ക്ഷയം

ക്ഷയത്തിനുള്ള ഒരു പ്രധാന മരുന്നാണ് സിലിഷ്യ. ദുർഗന്ധമുള്ള കഫം, രാത്രിയിൽ ധാരാളം വിയർപ്പ്, ദുർഗന്ധമുള്ള പാദവിയർപ്പ് ഇതാണ് സിലിഷ്യയുടെ ക്ഷയത്തിൻെറ പ്രധാന ലക്ഷണം.

കാൽക്കേറിയ ഫോസ് 6x—കഴുത്തിലും തലയിലും വിയർപ്പ്; പ്രത്യേകിച്ച് രാത്രിയിൽ. ക്ഷയത്തിൻെറ പ്രാരംഭാവസ്ഥയിൽ കൂടുതൽ ഫലകരം.

ഫെറംഫോസ് 3x—വരണ്ടചുമ, രക്തംതുപ്പൽ.

കാലിഫോസ് 6x—കടുത്ത ക്ഷീണവും തളർച്ചയും, എപ്പോഴും കിടക്കണമെന്ന താല്പര്യം.

# ന്യൂമോണിയ

ശ്വാസകോശത്തിനുണ്ടാകുന്ന നീക്കോളാണ് ന്യൂമോണിയ. പനി, ശ്വാസവിമ്മിഷ്ടം, ഹ്രസ്വമായ ശ്വാസോഛ്വാസം, നെഞ്ചിനു വേദന ഇവയാണ് പ്രധാന ലക്ഷണങ്ങൾ.

### ചികിത്സകൾ

ഫെറംഫോസ് 3 x—ആരംഭത്തിൽ ഈ ഔഷധം ഉപയോഗിച്ചാൽ രോഗം വർദ്ധിക്കാതെ പെട്ടെന്നു സുഖപ്പെടും.

കാലിമൂർ 3x—ന്യൂമോണിയായുടെ രണ്ടാമത്തെ അവസ്ഥയിൽ ഈ ഔഷധം വളരെ ഫലവത്താണ്. നാക്കിൽ വെളുത്ത പൂപ്പ്, മലബന്ധം, ചുമ, നെഞ്ചുവേദന, ശ്വാസവിമ്മിഷ്ടം. മഗ്നീഷ്യാഫോസുമായി കലത്തി കൊടുക്കുക.

കാലിസൽഫ് 3x—മഞ്ഞിച്ച കഫം തുപ്പൽ, നെഞ്ചിൽ മമ്മരശബ്ദം.

നാട്രംമൂർ—പതയുള്ള വെളുത്ത കഫം തുപ്പലോടുകൂടിയ ന്യൂമോണിയ.

## വാതം

മാംസപേശികൾക്കും സന്ധുക്കൾക്കും, കഴപ്പും വേദനയും, മരവിപ്പും ഉരുണ്ടുകയററവുമാണ് വാതത്തിന്റെ പ്രധാന ലക്ഷണങ്ങൾ.

### ചികിത്സകൾ

ഫെറംഫോസ് 3x—വാതപ്പനിയുടെ പ്രാരംഭാവസ്ഥയിൽ ഈ ഔഷധം ഉപയോഗിക്കണം.

കാലിമൂർ 3x—സന്ധുക്കളിൽ നീർകെട്ടോടുകൂടിയുണ്ടാകുന്ന വാതം.

കാലിസൽഫ് 6x—വാതവേദനകൾ അങ്ങുമിങ്ങും ഓടിനടക്കുക, പുറം, കഴുത്ത്, കയ്കാലുകൾ ഇവയിൽ പ്രത്യേകിച്ചു വേദന, വേദനകൾ, വൈകിട്ടും, ചൂടുകൊണ്ടും വദ്ധിക്കുക, തുറസ്സായ സ്ഥലത്തുവെച്ചും തണുപ്പുകൊണ്ടും ആശ്വാസം.

മഗ്നീഷ്യാഫോസ് 3x—സന്ധുക്കളിലും മാംസപേശിക ളിലും വലിച്ചിലോടുകൂടിയ വേദന. ചൂടുവെച്ചാ ലാശ്വാസം.

നാട്രംഫോസ്—പുളിമണമുള്ള വിയർപ്പ്. സന്ധുക്കളിൽ നീക്കേട്ടുള്ള വാതവേദന.

നാട്രംസൽഫ്—പിത്തപ്രകൃതിക്കാർക്കുണ്ടാകുന്ന പഴകിയ വാതത്തിന് ഇതു പ്രധാനപ്പെട്ട മരുന്നാണ്.

കാലിഫോസ് 3x—വാതംകൊണ്ടു് ആ ഭാഗം മുറുകൊള്ളി ച്ചിരിക്കുക.

## ത്വക്കുരോഗങ്ങൾ

ത്വക്കുരോഗങ്ങൾ പലതരത്തിലുണ്ടു്. ഇതിൽ പ്രധാ നപ്പെട്ടവ ചൊറി, കരപ്പൻ, പുഴക്കടി, എക്സീമ, വ്രണ ങ്ങൾ, പരുക്കൾ, ഇവയാണ്. ബയോകെമിസ്ട്രി രോഗ ത്തിനുപകരം രോഗലക്ഷണങ്ങൾക്കു ചികിത്സിക്കുന്നതു കൊണ്ടു് ത്വക്കുരോഗങ്ങൾക്ക് പൊതുവേ ഉപയോഗി ക്കുന്ന ഔഷധങ്ങളുടെ ലക്ഷണങ്ങൾ താഴെ കൊടുക്കുന്നു.

കാൽക്കേറിയാഫോസ്—ത്വക്ക്രോഗങ്ങൾ പഴുക്കുകയും മഞ്ഞിച്ച ചലം സ്രവിക്കുകയും ചെയ്യുമ്പോൾ ഈ ഔഷധം ഉപയോഗിക്കണം.

കാലിമൂർ 6x—കട്ടിയുള്ള കുരുപ്പുകൾ, കുരുപ്പുകളിൽ വെളു ത്ത പഴുപ്പെട്ടുക്കൽ, നാക്കിൽ വെള്ളകോട്ടിങ്ങ്.

കാലിസൽഫ് 3x—കുരുപ്പുകളിൽനിന്നു മഞ്ഞിച്ച ജല വാർച്ച, കുരുപ്പുകൾ പെട്ടെന്ന് ഉള്ളടങ്ങുക. കുരുപ്പു കൾ പെട്ടെന്ന് ഉള്ളടങ്ങിയാൽ ഈ ഔഷധം ഉടനേ കൊടുത്താൽ മററു ഗുരുതരമായ കുഴപ്പങ്ങൾ ഉണ്ടാകുകയില്ല.

**നാട്രംമൂർ 6x**—ഉപ്പ് ധാരാളം ഉപയോഗിച്ചതിനാലുണ്ടാകുന്ന ത്വക്ക്രോഗങ്ങൾക്ക് ഈ ഔഷധം പ്രധാനമാണ്. കുരുപ്പുകളിൽനിന്ന് ശുദ്ധമായ ജലം സ്രവിക്കുന്നതിന് ഈ ഔഷധം വിശേഷപ്പെട്ടതാണ്.

**നാട്രംഫോസ് 6x**—പുളിച്ചുതികട്ടൽ, ത്വക്ക്രോഗങ്ങളിൽനിന്നും മഞ്ഞിച്ച കൊഴുത്ത ചലമെടുക്കൽ.

**കാൽക്കേറിയസൽഫ് 6x**—രക്തം കലർന്ന പഴുപ്പെട്ടുകളുള്ള ത്വക്ക് രോഗങ്ങൾ.

**സിലിഷ്യ**—പൂർണ്ണസുഖമാകാത്ത ത്വക്ക്രോഗങ്ങൾക്ക് ഈ ഔഷധം കൊടുക്കുക. ദുർഗന്ധമുള്ള വാർച്ച ഈ ഔഷധത്തിന്റെ പ്രത്യേകതയാണ്.

## മസൂരി

വളരെഗുരുതരമായ ഒരു രോഗമാണ് മസൂരി. കടുത്ത പനി, തലവേദന, നടുവിനുവേദന ശരീരമാസകലംവേദന, കിടുങ്ങൽ ഇവയോടുകൂടിയാണ് ഈ രോഗം ആരംഭിക്കുന്നത്.

### ചികിത്സകൾ

**കാലിമൂർ 3x**—മസൂരിക്കുള്ള ഒരു പ്രധാന മരുന്നാണ്.

**ഫെറംഫോസ് 3x**—പനി, ശരീരമാസകലം വേദന, മുതലായ മസൂരിയുടെ പ്രാരംഭഘട്ടത്തിൽ ഈ ഔഷധം അത്ഭുതകരമായ ഫലം ചെയ്യുന്നു.

**കാൽക്കേറിയ സൽഫ് 6x**—മസൂരിയുടെ കുരുക്കൾ പഴുക്കുന്ന സന്ദർഭത്തിൽ ഈ ഔഷധം ഉപയോഗിക്കുക.

**കാലിസൽഫ് 3x**—കുരുക്കളിൽനിന്ന് മഞ്ഞിച്ചചലം എടുക്കുമ്പോൾ ഈ ഔഷധം ഉപയോഗിക്കണം.

**കാലിഫോസ് 6x**—കടുത്തക്ഷീണം ദുർഗന്ധമുള്ള വാർച്ച.

# തൊണ്ടവ്രണം

പനി, ചെറിയ നീർവീഴ്ച, ശബ്ദവ്യത്യാസം, വിഴുങ്ങുമ്പോൾ വേദന, തൊണ്ടയ്ക്കു ചെറിയ വേദന ഇവയോടു കൂടിയാണ് തൊണ്ടവ്രണം ആരംഭിക്കുന്നത്.

## ചികിത്സകൾ

ഫെറംഫോസ് 3x—പനി, നീർവീഴ്ച, തൊണ്ടവേദന ഇവയുടെ ആരംഭത്തിൽ ഈ ഔഷധം ഉപയോഗിക്കണം.

കാലിമൂർ 6x—തൊണ്ടവ്രണത്തിന്റെ രണ്ടാമത്തെ അവസ്ഥയിൽ ഈ ഔഷധം പ്രയോജനകരം, തൊണ്ടയ്ക്കു വെളുത്ത പാടുകൾ, തൊണ്ടയിലെ ഗ്രന്ഥികൾക്കു വീക്കം, വെളുത്ത പഴുപ്പെടുക്കൽ, നാക്കിൽ വെളുത്ത പൂപ്പ്. ഈ അവസരത്തിൽ ഈ ഔഷധം കൊടുക്കണം.

കാൽക്കേറിയഫോസ് 3x—തൊണ്ടയിൽ കിക്കിളിപ്പെടുത്തൽ, ചുമ, ക്ഷീണം.

നാട്രംഫോസ് 6x—വിഴുങ്ങുമ്പോൾ ശ്വാസവിമ്മിഷ്ടം തോന്നുക, പുളിച്ചുതികട്ടലും പുളിമണമുള്ള വിയർപ്പും.

നാട്രംസൽഫ് 3x—തൊണ്ടവ്രണത്തിനും തൊണ്ടരോഗങ്ങൾക്കും പൊതുവേ വിശേഷപ്പെട്ട ഒരു മരുന്നാണിതു്.

# സ്വപ്നസ്ഖലനം

വിവാഹം കഴിക്കാത്ത ചെറുപ്പക്കാരെ ബാധിക്കുന്ന ഗുരുതരമായ ഒരു രോഗമാണിതു്. സ്വപ്നംകണ്ടോ അല്ലാതെയോ ഇന്ദ്രിയം പോകുന്നതിനാണ് സ്വപ്നസ്ഖലനം

എന്നു പറയുന്നതു്. ഈ രോഗത്തിനു് ഔഷധത്തിനേക്കാൾ പ്രധാനം രോഗിയുടെ ജീവിതചര്യ ക്രമപ്പെടുത്തലും ചില തത്വങ്ങളെ ആസ്പദമാക്കി ജീവിക്കലും ആണു്. അല്ലെങ്കിൽ ഔഷധം വേണ്ടതുപോലെ ഗുണം ചെയ്യുകില്ല.

## ചികിത്സകൾ

കാൽക്കേറിയഫോസ് 3x—ചെറുപ്പക്കാർക്കുണ്ടാകുന്ന സ്വപ്നസ്ഖലനത്തിനു് ഇതൊരു പ്രധാനപ്പെട്ട മരുന്നാണു്. സ്വപ്നസ്ഖലനംകൊണ്ടുള്ള ക്ഷീണം, മെലിച്ചിൽ, ശരീരശോഷണം, ഇവയെല്ലാം ഈ ഔഷധം ഭേദപ്പെടുത്തുന്നു. ഈ ഔഷധത്തിൻെറകൂടെ കാലിഫോസ് 3x-ഉം പ്രധാനമാണു്. കാലിഫോസിനു് അമിതമായ കാമവികാരവും ഉണ്ടായിരിക്കുന്നു.

നാട്രംഫോസ് 6x—ഇന്ദ്രിയം പോയശേഷം വിറയൽ, ക്ഷീണം, ഇന്ദ്രിയം കട്ടികുറഞ്ഞു് വെള്ളംപോലെയും ദുർഗന്ധവും കാണുക.

# സിഫിലിസിസ്

അശുദ്ധ സംഭോഗംകൊണ്ടുണ്ടാകുന്ന ഒരു രോഗമാണിതു്. ഈ രോഗം ബാധിച്ചവരുമായി സംഭോഗം നടത്തുന്നതിൻെറ ഫലമായിട്ടാണു് രോഗം ഉണ്ടാകുന്നതു്. കൂടാതെ സിഫിലിസുരോഗികളുമായി അടുത്തു സമ്പർക്കം പുലത്തിയാലും അവരുടെ വിസർജ്ജനവസ്തുക്കളിൽ കൂടെയും ഈ രോഗം പകരുന്നുണ്ടു്. ഇതു് വളരെ ഗുരുതരമായ ഒരു രോഗമായതിനാൽ വളരെ സൂക്ഷിക്കേണ്ടതുണ്ടു്. ഈ രോഗാണുക്കൾ കുറഞ്ഞതു് നാലു് തലമുറക്കാലം വരെയെങ്കിലും നീണ്ടുനില്ക്കും. സിഫിലിസിസിൻെറ പ്രവത്തനം വളരെ മന്ദഗതിയിലായതിനാൽ സംഭോഗം കഴി

ഞ്ഞു് രണ്ടോ മൂന്നോ മാസം കഴിഞ്ഞേ ചിലപ്പോൾ രോഗ ലക്ഷണങ്ങൾ പുറത്തുവരുകയുള്ളു ലിംഗത്തിൽ വ്രണം, നീര്, തൊണ്ടവ്രണം, വായ്പ്പുണ്ണ് തലമുടി പൊഴിച്ചിൽ, അസ്ഥിദ്രവിപ്പു്, കണ്ണുപഴക്കൽ, കാഴ്ചക്കുറവ്, ശരീരത്തിൽ അങ്ങുമിങ്ങും ചെമ്പുനിറത്തിലുള്ള വ്രണങ്ങൾ, കഴലക്കുരു മുതലായവ ഈ രോഗാണുക്കൾ ഉണ്ടാക്കുന്നു.

### ചികിത്സകൾ

കാലിമൂർ 3x—സിഫിലിസിസിനുള്ള ഒരു പ്രധാന മരുന്നാണിതു്. വിശേഷിച്ചു് പഴകിയ സിഫിലിസിസിനു്.

ഫെറംഫോസ് 3x—സിഫിലിസിസ്സ് സംബന്ധിച്ച കഴലക്കുരുവിൻെറ പ്രാരംഭാവസ്ഥയിൽ ഈ ഔഷധം ഫലവത്താണു്.



കാലിഫോസ് 3x—സിഫിലിസിസ്സ് സംബന്ധിച്ച വ്രണങ്ങൾ, വ്രണത്തിനു ദുർഗന്ധവും കടുത്ത ക്ഷീണവും.

കാൽക്കേറിയാഫ്ളോറിക്ക 6x—വക്കുകൾ തടിച്ച വ്രണം, അസ്ഥിദ്രവിപ്പു്.

നാട്രംമൂർ 3x—പഴകിയ സിഫിലിസിസ്. വായിൽ നിന്നും കൊഴുത്ത വെള്ളം സ്രവിക്കുക.

സിലിഷ്യ 3x—സിഫിലിസിസിനു രസം ധാരാളം ഉപയോഗിച്ചതിനാലുള്ള ദൂഷ്യങ്ങളെ നീക്കുവാൻ ഈ ഔഷധത്തിനു കഴിവുണ്ടു്. കൂടാതെ സിഫിലിസിസ്സു കൊണ്ടുള്ള പരുക്കൾ, കുരുപ്പുകൾ, അസ്ഥിദ്രവിപ്പു്, ഇവയെ ഈ ഔഷധം സുഖപ്പെടുത്തുന്നു.

# വൃഷണവീക്കം

വൃഷണം വീങ്ങിയിരിക്കുക, വിങ്ങുന്നതരം വേദന, നീരു്, വെള്ളംകെട്ടൽ മുതലായവ വൃഷണവീക്കത്തിൽ ഉൾപ്പെടുന്നു.

## ചികിത്സ

കാൽക്കേറിയഫ്ളോറിക്ക, 3x—ഗൊണോറിയവിഷംകൊണ്ടുള്ള വൃഷണവീക്കം, വൃഷണത്തിനു വേദന ഇവയ്ക്കു് ഈ ഔഷധം ഫലവത്താണു്.

ഫെറംഫോസു് 3x—വൃഷണവീക്കത്തിൻെറ പ്രാരംഭാവസ്ഥയിൽ ഈ ഔഷധം ഉപയോഗിക്കുക.

കാലിമൂർ 3x—വൃഷണവീക്കത്തിൻെറ രണ്ടാമത്തെ അവസ്ഥയിൽ ഈ ഔഷധം കൂടുതൽ ഫലകരം. വൃഷണത്തിനു് വിങ്ങുന്നതരം വേദന, വൃഷണത്തിനു പൊതുവേ നീരു്. കടുത്തവീക്കം, ഗൊണോറിയ ഉള്ളടങ്ങിയതിനാലുണ്ടാകുന്ന വൃഷണവീക്കം.

നാട്രംമൂർ 3x—ഒരുവശത്തെ വൃഷണത്തിനുവീക്കം, വൃഷണത്തിൽ വെള്ളംകെട്ടൽ, അതിയായവേദന, ആ ഭാഗത്തെ തൊലിക്കിൽ ചൊറിച്ചിൽ.

സിലിഷ്യ 3x—വൃഷണവീക്കത്തിനുള്ള ഒരു പ്രധാന മരുന്നാണിതു്. കറുത്തവാവുകഴിഞ്ഞും വെളുത്തവാവിൻറന്നും പ്രത്യേകിച്ചു് വൃഷണവീക്കം വർദ്ധിക്കുക.

# കണ്ഠപിണ്ഡവീക്കം

## (*Tonsilitis*)

തൊണ്ടയുടെ ഇരുവശങ്ങളിലും കാണുന്ന മാംസഗ്രന്ഥി വീങ്ങി വേദനയുള്ളതായിരിക്കുന്നതിനാണ് കണ്ഠപിണ്ഡവീക്കം എന്നു പറയുന്നത്. ആരംഭത്തിൽ പനി, തലവേദന, തൊണ്ടവേദന, വിഴുങ്ങുമ്പോൾ വേദന, വായിൽനിന്നും ധാരാളം കൊഴുത്ത വെള്ളമൊട്ടക്കൽ മുതലായവ കാണുന്നു.

### ചികിത്സകൾ

ഫെറംഫോസ് 3x—കണ്ഠപിണ്ഡവീക്കത്തിന്റെ പ്രാരംഭാവസ്ഥയിൽ ഈ ഔഷധം പ്രധാനമായി ഉപയോഗിക്കുന്നു. പനി, തലവേദന, കണ്ഠപിണ്ഡത്തിനു നീക്കോൾ.

കാലിമൂർ 3x—കണ്ഠപിണ്ഡവീക്കത്തിന്റെ രണ്ടാമത്തെ അവസ്ഥയിൽ ഈ ഔഷധം പ്രധാനമാണ്. കണ്ഠപിണ്ഡത്തിനു ചാരനിറം, നാക്കിൽ വെളുത്ത കോട്ടിംഗ്.

കാൽക്കേറിയാസൽഫ് 3x—കണ്ഠപിണ്ഡം പഴുക്കുന്ന സമയത്ത് ഈ ഔഷധം കൊടുക്കുക.

കാൽക്കേറിയഫോസ് 3x—പഴകിയ കണ്ഠപിണ്ഡവീക്കം, കണ്ഠപിണ്ഡം വീങ്ങി കല്ലിച്ചിരിക്കുക. ഇതിന് ഈ ഔഷധം പ്രധാനമാണ്. വീങ്ങി കല്ലിച്ചിരിക്കുന്ന കണ്ഠപിണ്ഡത്തെ ശസ്ത്രക്രിയ കൂടാതെ സുഖപ്പെടുത്തുവാൻ ഈ ഔഷധത്തിനു വൻപിച്ച കഴിവുണ്ട്.

## വ്രണങ്ങൾ

കാൽക്കേറിയ ഫ്ളോറിക്ക, 3x—വ്രണങ്ങൾ അസ്ഥിയിലേക്കു വ്യാപിച്ചിരിക്കുമ്പോൾ ഈ ഔഷധം വളരെ ഫലവത്താണ്. വ്രണങ്ങളിൽ നിന്നും കട്ടിയുള്ള മഞ്ഞിച്ച ചലമെടുക്കൽ.

കാൽക്കേറിയ സൽഫ് 3x—പഴകിയ വ്രണങ്ങൾക്ക് ഈ ഔഷധം ഉപയോഗിക്കുന്നു.

കാലിമൂർ 3x—വ്രണത്തിൽനിന്നും വേദന കൂടാതുള്ള പഴുപ്പെടുക്കൽ. വെളുത്തു കട്ടിയുള്ള പഴുപ്പ്.

സിലിഷ്യ 3x—വലിയ ആഴത്തിലുള്ള വ്രണങ്ങൾ, വ്രണത്തിനു ചുററും നല്ല കട്ടി. ദുർഗന്ധമുള്ള കട്ടികുറഞ്ഞ മഞ്ഞിച്ച ചലം.

## തലക്കറക്കം

ശക്തിക്ഷയം, പുളിച്ചുതികട്ടൽ, ഭേനക്കേട്, ഉറക്കമില്ലായ്മ, വിളർച്ച, അമിതമായ സംഭോഗം ഇവയാൽ തലകറക്കം ഉണ്ടാകുന്നു.

ഫെറംഫോസ് 3x—രക്തം തലയിലേക്ക് ഇരച്ചുകയറി ഉണ്ടാകുന്ന തലക്കറക്കത്തിന് ഈ ഔഷധം ഉപയോഗിക്കണം.

കാലിഫോസ് 3x—ശക്തിക്ഷയം സിരാക്ഷീണം ഇവ കൊണ്ടുണ്ടാകുന്ന തലക്കറക്കം.

നാട്രംസൽഫ് 3x—പിത്തംകൊണ്ടുണ്ടാകുന്ന തലക്കറക്കം.

# വിര

വിര മൂന്നുതരം ഉണ്ട്. ഉരുണ്ട വിര, നൂൽവിര, പീത്തവിര ഇങ്ങനെ മൂന്നുസൈസ് വിരകളുണ്ട്. ഇതിൽ പീത്തവിര സാധാരണയല്ല. നൂൽവിരയും, ഉരുണ്ടവിരയും സാധാരണയാണ്. ഉരുണ്ട വിരയുടെ ശല്യം പലപ്പോഴും ഗുരുതരമാണ്. ഇതു് കുട്ടികളിൽ സാധാരണ കാണുന്നു.

### ചികിത്സ

നാട്രംഫോസ് 6x — എല്ലാ വിരകൾക്കും ഇതൊരു പ്രധാനപ്പെട്ട മരുന്നാണ്.

കാലിമൂർ 3x — നൂൽവിരക്ക് ഈ ഔഷധം പ്രത്യേകിച്ചു ഫലിക്കുന്നു.

# ഗർഭിണികളും പ്രസവവും

സ്ത്രീകൾ ഗർഭംധരിക്കുമ്പോൾ അവരിൽ പല അസുഖങ്ങളും പൊതുവേ ഉണ്ടായി കാണുന്നുണ്ട്. സ്ത്രീകൾ വളരെ ശ്രദ്ധിക്കേണ്ട കാലഘട്ടമാണ് ഗർഭകാലവും, പ്രസവവും പ്രസവശേഷമുള്ള സമയങ്ങളും. ഈ സമയങ്ങളിൽ ഉണ്ടാകുന്ന അസുഖങ്ങളും അതിനുവേണ്ട ഔഷധങ്ങളുമാണ് താഴെ പറയുന്നത്.

കാൽക്കേറിയഫോസ് 3x — ഗർഭസമയത്തും പ്രസവശേഷവും ഉണ്ടാകുന്ന ക്ഷീണത്തിന് ഇതൊരു പ്രധാനപ്പെട്ട മരുന്നാണ്. ഈ സമയങ്ങളിൽ ഒരു ടോണിക്കുപോലുള്ള ഗുണം ഈ ഔഷധം ചെയ്യും.

കാൽക്കേറിയ ഫ്ളോറിക്ക — പ്രസവശേഷം ഗർഭപാത്രം വേണ്ടതുപോലെ ചുരുങ്ങാതിരിക്കുക, വേദന, ഗർ

പാത്രം പുറത്തുചാടുക, ഇതിനൊക്കെ ഈ ഔഷധം ഉപയോഗിക്കാം. പ്രസവശേഷം പെട്ടെന്നു ഗർഭപാത്രം ചുരുങ്ങി അതിൻെറ സ്ഥാനത്തു് ഇരിക്കത്തക്കവണ്ണം പര്യാപ്തമാക്കുവാൻ ഈ ഔഷധത്തിനു കഴിവുണ്ടു്.

ഫെറംഫോസ് 3x—പ്രസവശേഷമുള്ള, വേദന, പനി, മുലപ്പനി, ഈററപ്പനി ഇവ ഉണ്ടാകാതിരിക്കാനും-ഇവ വന്നാൽ പെട്ടെന്നു സുഖപ്പെടുത്തുവാനും ഈ ഔഷധം പ്രധാനപ്പെട്ടതാണു്. അതുകൊണ്ടു പ്രസവിച്ചു കഴിഞ്ഞശേഷം ഈ ഔഷധം മൂന്നു നാലു ദിവസം തുടൎന്നു കൊടുത്തേക്കുക.

കാലിഫോസ് 6x—സുഖപ്രസവത്തിനു പററിയ ഒരു മരുന്നാണിതു്. അതിനാൽ ഗർഭകാലങ്ങളിൽ ഈ ഔഷധം തുടൎന്നുപയോഗിച്ചുകൊണ്ടിരിക്കുന്നതു് വളരെ നല്ലതാണു്. അതുപോലെതന്നെ പ്രസവവേദന വേണ്ടതുപോലില്ലാതിരിക്കുമ്പോൾ ഈ ഔഷധം നോവു വേണ്ടതുപോലുണ്ടാക്കി പ്രസവതടസ്സത്തെ നീക്കുന്നു. പ്രസവശേഷമുണ്ടാകുന്ന ക്ഷീണത്തിനും, പ്രസവവേദനകൊണ്ടു് രോഗി ക്ഷീണിച്ചുപോകുന്നതിനും ഈ ഔഷധം നല്ലതുതന്നെ.

മഗ്നീഷ്യാഫോസ്—കാലിൽ ഉരുണ്ടുകയററം കോച്ചിപിടിക്കൽ, പ്രസവസന്നി ഇവയ്ക്കു് ഈ ഔഷധം നല്ലതാണു്.

---

# ചില പ്രത്യേക കേസുകൾ

ചില പ്രധാനപ്പെട്ട കേസുകളെ സംബന്ധിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നത്. ബയോകെമിക്കൗഷധങ്ങൾ പലപ്പോഴും അത്ഭുതകരങ്ങളായ ഫലങ്ങളുണ്ടാക്കുന്നതിനുള്ള തെളിവാണിത്.

1) ഊനിൽ കുരുക്കൾ ഉണ്ടാകുന്നതിന് കാൽക്കേറിയാ സൽഫ് വളരെ വിശേഷപ്പെട്ട ഔഷധമാണ്. കുരുക്കൾ പഴക്കാൻ തുടങ്ങുന്നതിന്റെ പ്രാരംഭഘട്ടത്തിൽ ഈ ഔഷധം കൊടുത്താൽ പഴപ്പുണ്ടാകാതെ തന്നെ കുരുക്കൾ നിശ്ശേഷം പൊട്ടിപ്പോകും. ഈ സമയത്ത് ഈ ഔഷധത്തിനെ സഹായിക്കുന്ന മറ്റൊന്നാണ് സിലിഷ്യ. മദ്ധ്യവയസ്കനായ ഒരു മനുഷ്യന്റെ വേദനയോടുകൂടിയുണ്ടായിരുന്ന ഊനിലെ കുരുക്കൾക്കു ഫെറംഫോസ് ഏതാനുംദിവസം കൊടുത്തു. രോഗത്തിന് അല്പംശാന്തി ഉണ്ടായിരുന്നെങ്കിലും പരിപൂർണ്ണമായ ഭേദപ്പെടൽ ഉണ്ടായില്ല. കാര്യമായ ആലോചനയ്ക്കുശേഷം ഞാൻ കാൽക്കേറിയാസൽഫ് ഏതാനുംദിവസം തുടർന്നു കൊടുത്തതിന്റെ ഫലമായി രോഗം പരിപൂർണ്ണമായി ഭേദപ്പെട്ടു. ഇതുപോലെയുള്ള പല കേസുകളും കാൽക്കേറിയാ സൽഫുകൊണ്ട് എനിക്ക് അത്ഭുതകരമായി ഭേദപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ട്.

2) പതിനഞ്ചു വയസ്സ് പ്രായമുണ്ടായിരുന്ന ഒരു കുട്ടിയുടെ കഴലക്കുരു സിലിഷ്യാകൊണ്ട് ഭേദപ്പെടുത്തി. കഴലക്കുരുവിനു കടുത്ത വേദനയും വേദനകൊണ്ട് നടക്കുവാനും എഴുന്നേററിരിക്കുവാൻപോലും കുട്ടിക്ക് കഴിഞ്ഞിരുന്നില്ല. പരീക്ഷണാർത്ഥം പല ഔഷധ

ങ്ങളും പ്രയോഗിച്ചിട്ടും വേണ്ടതുപോലുള്ള ഫലം കിട്ടിയില്ല. സിലിഷ്യാ 200 കൊടുത്തു് ഏതാനും ദിവസം കഴിഞ്ഞപ്പോൾ രോഗം പരിപൂർണ്ണമായി ഭേദപ്പെട്ടു. സിലിഷ്യായുടെ കുറഞ്ഞ ആവർത്തനം പഴുത്തുതുടങ്ങുന്നതിനെ പഴുപ്പിച്ചു് പാകപ്പെടുത്താനും, കൂടിയ ആവർത്തനം പഴുപ്പിനെ പരിപൂർണ്ണമായി കുറയ്ക്കാനും കഴിയുന്നുണ്ട്. ഇതിനെ ഉദാഹരിച്ചുകൊണ്ടു് താഴെ ഒരു കേസ് വ്യക്തമാക്കുന്നു.

3) പതിനാറുവയസ്സ് പ്രായമുള്ള ഒരു പെൺകുട്ടിയുടെ കാലിൽ ഉണ്ടായിരുന്ന പഴകിയ മുട്ടിലെ വ്രണത്തിൽ സിലിഷ്യാ ഉയന്ന ആവർത്തനം കൊടുത്തു. ഏതാനും നാളുകളായി ഈ വ്രണം കൊണ്ടു് അവർ കഷ്ടപ്പെടുകയായിരുന്നു. പല ചികിത്സകൾ അവർ ചെയ്തിട്ടും യാതൊരു ഗുണവും അതുകൊണ്ടുണ്ടായിരുന്നില്ല. കുട്ടിയെ ഞാൻ കണ്ടിരുന്നില്ല. അവളുടെ അമ്മയാണ് എന്നെ സമീപിച്ചിരുന്നതു്. കുട്ടിക്ക് നടക്കുവാൻ കഴിയാതിരുന്നതുകൊണ്ടാണ് കുട്ടിയെ അവർ കൊണ്ടുവരാതിരുന്നതു്. വ്രണത്തിൽനിന്ന് ധാരാളം പഴുപ്പെടുക്കുന്നുണ്ടെന്നും കാലിൽ അവൾക്ക് നീരുണ്ടെന്നും വേദന ദുസ്സഹമാണെന്നും പറഞ്ഞു. ഞാൻ സിലിഷ്യ പുറമേയും അകമേയും ഉപയോഗിക്കാൻ കൊടുത്തു. മൂന്നുമാസത്തിനുശേഷം ആരുടേയും സഹായം കൂടാതെതന്നെ അവൾ നടന്ന് എൻെറടുത്തു വന്നു. അപ്പോഴേയ്ക്കും അവളുടെ വ്രണം മിക്കവാറും കരിഞ്ഞിരുന്നു. എങ്കിലും അല്പമായിട്ടു് പഴുപ്പുണ്ടായിരുന്നു. ഞാൻ വീണ്ടും സിലിഷ്യാതന്നെ കൊടുത്തു. ഏതാനുംദിവസങ്ങൾ കഴിഞ്ഞപ്പോൾ അവളുടെ അസുഖം പരിപൂർണ്ണമായി ഭേദപ്പെട്ടു.

4) വിളർച്ചയും ഹിസ്റ്റീറിയായും ബാധിച്ചിരുന്ന 16 വയസ്സു പ്രായമുള്ള ഒരു പെൺകുട്ടി അനാർത്തവം നിമിത്തം എന്നെ സമീപിച്ചു. അവൾ പൊതുവേ വിഷാദമുള്ളവളും, ക്ഷീണിതയും, ഉറക്കത്തിൽ ഞരക്കവും, എപ്പോഴും അസ്വസ്ഥതയുള്ളവളും ആയിരുന്നു. അവൾക്ക് ആർത്തവം ഒരിക്കലും വേണ്ടതുപോലെ ഉണ്ടായിരുന്നില്ല. ലക്ഷണാനുസരണം കാൽക്കേറിയാഫോസും കാലിഫോസും മാറിമാറി ഏതാനും ദിവസം മരുന്ന് കൊടുത്തതിന്റെ ഫലമായി അവൾ പരിപൂർണ്ണ ആരോഗ്യവതിയാകുകയും, അവളുടെ ആർത്തവതടസ്സവും വിളർച്ചയും, ഹിസ്റ്റീറിയായും പരിപൂർണ്ണമായി ഭേദപ്പെടുകയും ചെയ്തു.

അനാർത്തവംകൊണ്ടുള്ള തലവേദന, അലസത, എല്ലാറ്റിലും ഒന്നുപോലെ മടി, എപ്പോഴും കരഞ്ഞുകൊണ്ടിരിക്കുന്ന പ്രകൃതം, സർവ്വത്ര ദുശ്ശീലം, അടക്കാൻപാടില്ലാത്ത പരിഭ്രമം, സ്വൈരതയില്ലാത്ത ഭാവം, അസ്ഥിരമായ മനസ്സ്, ഒന്നിലും ഉറച്ചുനില്ക്കാനുള്ള കെല്പില്ലായ്മ ഇങ്ങനെയുള്ള വളരെയധികം രോഗികളെ കാലിഫോസ് 3x കൊണ്ട് അത്ഭുതകരമായവിധത്തിൽ ഞാൻ ഭേദപ്പെടുത്തിയിട്ടുണ്ട്.

5) വിളർച്ചയും മെലിച്ചിലും ബാധിച്ചിരുന്ന 16 വയസ്സുള്ള ഒരു വിദ്യാർത്ഥിനിയെ കാൽക്കേറിയാഫോസും ഫെറംഫോസും ഉപയോഗിച്ച് ഭേദപ്പെടുത്തി. അവളുടെ രോഗം സ്വല്പം ഗുരുതരമായിരുന്നതുകൊണ്ട് സ്കൂളിൽപോലും പോകാതെ കഴിഞ്ഞുകൂടുകയായിരുന്നു. അവൾക്കു വിശപ്പശേഷമില്ല. ജോലിചെയ്യുന്നതും, മററുള്ളവരുമായി സംസാരിക്കുന്നതും, കൂട്ടുകാരുമായി ഉല്ലാസത്തിൽ ഏർപ്പെടുന്നതുമൊക്കെ അവൾക്ക് സർവ്വത്ര വെറുപ്പാണ്. യാതൊരു ശല്യവും

ഇല്ലാത്ത എവിടെയെങ്കിലും സ്വസ്ഥമായിട്ട കിടക്കാനാണ് താല്പര്യം. അവളോട് ആരെങ്കിലും സംസാരിക്കുന്നതുപോലും അവൾക്കിഷ്ടമില്ല. എപ്പോഴും ക്ഷീണമാണ്. ഞാൻ ഫെറംഫോസ്ഫം കാൽക്കേറിയാഫോസ്ഫം ഏതാനും ദിവസത്തേയ്ക്കു തുടൻ്് ഉപയോഗിക്കുവാൻ കൊടുത്തു. അതുകൊണ്ടുതന്നെ അവളുടെ വിളർച്ചയും മെലിച്ചിലും ഭേദപ്പെട്ടുകമാത്രമല്ല ചെയ്തതു്. അവൾക്കുല്ലാസവും, ചുറുചുറുക്കം, എന്തും ചെയ്യുവാനുള്ള താല്പര്യവും ഉണ്ടാകുകയും പൂർണ്ണമായ ആരോഗ്യമുള്ള പെൺകുട്ടിയായി രൂപാന്തരപ്പെടുകയും ചെയ്തു.

6) ആരോഗ്യവാനായ ഒരു യുവാവിന് വേനൽക്കാലങ്ങളിൽ കാസരോഗം ഉണ്ടാകുക സാധാരണയായിരുന്നു. ഈ അവസരങ്ങളിൽ അസഹ്യമായ ചുമയും കടുത്ത ശ്വാസവിമ്മിഷ്ടവും അയാൾക്കുണ്ടായിരുന്നു. ഇളം പച്ചനിറത്തിലുള്ള കഫമാണ് തുപ്പിയിരുന്നതു്. അയാളുടെ ബ്രോങ്കയൽ കുഴലുകൾക്ക് നീർവീഴ്ചയും ശ്വാസകോശം പൊതുവേ ഇടുങ്ങിയും ഇരുന്നു. ഈ രോഗിക്ക് നാട്രംസൽഫ് 3x ഏതാനും ദിവസം തുടൻ്കൊടുത്തപ്പോൾ അയാളുടെ രോഗം പരിപൂർണ്ണമായി ഭേദപ്പെട്ടു. അതിൽ പിന്നെ ഇതുവരേയും അയാൾക്കു ആ രോഗം ഉണ്ടായിട്ടില്ല.

7) ഇതുപോലെതന്നെ വലിവും ചുമയും ശ്വാസവിമ്മിഷ്ടവും ഉണ്ടായിരുന്ന ഒരു യുവാവായ കാസരോഗിയെ കാലിസൽഫ് 3x കൊണ്ടു് ഭേദപ്പെടുത്തുവാൻ കഴിഞ്ഞു പത്താംപക്കം തുടർച്ചയായി ഇയാൾക്ക് കാസരോഗം ബാധിച്ചുകൊണ്ടിരുന്നു. വലിവും ചുമയും ശ്വാസതടസ്സവും കാരണം ഒരു വാക്കുപോലും

ഇയാൾക്ക് സംസാരിക്കാൻ കഴിഞ്ഞിരുന്നില്ല. വളരെ കട്ടിയുള്ള മഞ്ഞിച്ച കഫമാണ് ഇയാൾ തുപ്പിയിരുന്നത്. ഈ രോഗിയെ ആണ് എനിക്ക് കാലിസൽഫ് 3x കൊണ്ടു് സുഖപ്പെടുത്താൻ കഴിഞ്ഞതു്.

8) മൂന്നു വയസ്സോളം പ്രായമുണ്ടായിരുന്ന ഒരു കുട്ടി: കുട്ടിയെ കണ്ടാൽ വയസ്സന്മാരുടെ രീതിയിൽ മെലിഞ്ഞു ശോഷിച്ച് തൊലിയും ചുളുങ്ങി—യാതൊരു ഉന്മേഷവും ഇല്ലാതിരുന്നിരുന്നു. മൂന്നു വയസ്സായിട്ടും നടക്കുകയോ സംസാരിക്കുകയോ ചെയ്തിരുന്നില്ല. അസ്ഥിയും തൊലിയു മാത്രമുള്ള ഒരു മനുഷ്യരൂപം എന്നതിൽ കവിഞ്ഞു് ആ കുട്ടിയെക്കുറിച്ച് ഒന്നും പറയുവാൻ കഴിയുമായിരുന്നില്ല. ഈ കുട്ടിക്ക് കാൽക്കേറിയഫോസ് 6x കൊടുത്തു. ആറുമാസം കഴിഞ്ഞപ്പോൾ കുട്ടിയുടെ പണ്ടുണ്ടായിരുന്ന ആ ശരീരഘടനപോലും മാറിപ്പോയി. അതു സംസാരിക്കുവാനും നടക്കുവാനും തുടങ്ങി. ഇന്നതു് സാധാരണ കുട്ടികളേക്കാൾ ആരോഗ്യവും സന്തോഷവുമുള്ള ഒരു കുട്ടിയാണ്.

9) ഒരു വയസ്സനെ ബാധിച്ചിരുന്ന ഗുരുതരമായ ഒരു കോളറാ (വിഷൂചിക) കേസ് ഞാൻ കാലിഫോസ് 3x കൊണ്ടു് ഭേദപ്പെടുത്തി. കടുത്ത വയററിളക്കവും, ഛർദ്ദിലും, കാലിൻെറ വണ്ണയ്ക്കു് ഉരുണ്ടുകേററവും ഉണ്ടായിരുന്നു. കഞ്ഞിവെള്ളംപോലുള്ള അതിസാരമായിരുന്നു അയാൾക്കുണ്ടായിരുന്നതു്. പലരും ഈ രോഗി മരിച്ചുപോകുമെന്നു തീർച്ചപ്പെടുത്തി. ഞാൻ പത്തു മിനിററിടവിട്ട് കാലിഫോസ് തുടന്നു കൊടുത്തു. ആറു മണിക്കൂർ കഴിഞ്ഞപ്പോൾ അസുഖം പരിപൂർണ്ണമായി ഭേദപ്പെട്ടു. ഇതുപോലുള്ള ചില

അവസരങ്ങളിൽ കാലിഫോസിൻെറ പ്രവൎത്തനം അത്ഭുതാവഹമാണ്.

10) ഇതുപോലെതന്നെ ഒരു കുട്ടിക്കു ബാധിച്ച കോളറായെ ഫെറംഫോസുകൊണ്ടും സുഖപ്പെടുത്തി. കുട്ടിക്ക് ഫെറംഫോസ് കൊടുക്കുവാൻ എന്നെ സഹായിച്ച ലക്ഷണം—ദഹിക്കാത്ത ഭക്ഷണപദാൎത്ഥങ്ങൾ മലത്തിലും ഛർദ്ദിലിലും കണ്ടിരുന്നതും—ദാഹവും മുഖത്തെ രക്തംകെട്ടലും വെറും വെള്ളംപോലുള്ള അതിസാരവും ആയിരുന്നു. വേറൊരു കോളറാകേസ് ഫെറംഫോസും കാൽക്കേറിയഫോസുംകൊണ്ടു് സുഖപ്പെടുത്തി.

11) 12 വയസ്സുള്ള ഒരു കുട്ടി. ഏതാനും കൊല്ലമായി ഈ കുട്ടി വെട്ടുവാതംകൊണ്ടു് കഷ്ടപ്പെടുക ആയിരുന്നു കുട്ടിയുടെ മാതാപിതാക്കൾ പല ചികിത്സകൾ ചെയ്തുനോക്കി എങ്കിലും വേണ്ടതുപോലെ ഫലം കിട്ടിയില്ല. ഈ കുട്ടിക്ക് കൂടെക്കൂടെ സന്നി വരുക പതിവായിരുന്നു. സന്നികൊണ്ടു് പെട്ടെന്നു നില്ക്കുന്ന നില്പിൽ മറിഞ്ഞുവീഴും. ഈ സമയത്തു് അശ്ശേഷം ബോധം കാണുകയില്ല. ഈ സമയം വായിൽനിന്ന് പതവരുകയും ധൃതിയായി ശ്വാസോഛ്വാസം ചെയ്യുകയും ചെയ്യും. ഇതൊരു അപകടകരമായ കേസായതിൽ എപ്പോഴും കുട്ടിയെ അവർ വേണ്ടതുപോലെ സൂക്ഷിച്ചുവന്നു. ഈ കുട്ടിയെ ഒരു ദിവസം എൻെറ അടുത്തുകൊണ്ടുവന്നു. വിവരങ്ങളെല്ലാം മനസ്സിലാക്കിയശേഷം കാൽക്കേറിയഫോസ്, മഗ്നീഷ്യാഫോസ്, കാലിഫോസ് ഇവ മൂന്നും ഞാൻ നിശ്ചയിച്ചു. ഇതിൽ കാൽക്കേറിയഫോസ് 8 ഗ്രയിൻ വീതം എടുത്തു് ദിവസവും രാവിലെ ചൂടുവെള്ളത്തിലും, കാലിഫോസും മഗ്നീഷ്യാഫോസും 15

ഗ്രയിൻവീതം എടുത്ത് മൂന്നിലൊരു കപ്പ് ചൂടു വെള്ളത്തിൽ കലക്കി മൂന്നു നാലു നേരമായി അതും തുടൻ കൊടുത്തുകൊണ്ടിരുന്നു. ആറുമാസമായപ്പോഴത്തേയ്ക്കും കുട്ടിയുടെ രോഗം നിശ്ശേഷം ഭേദപ്പെട്ടുകഴിഞ്ഞു. ഇതുപോലെതന്നെ അരയ്ക്കു മുകളിലും മുഖത്തും ബാധിച്ചിരുന്ന ഒരു പഴകിയ വെട്ടുവാതകേസ് മഗ്നീഷ്യാഫോസുകൊണ്ടും കാൽക്കേറിയഫോസും കൊണ്ടും സുഖപ്പെടുത്തി. ഈ രോഗിക്ക് ഞാൻ ആദ്യമേ മഗ്നീഷ്യാഫോസാണ് ഏതാനും ദിവസം തുടൻ കൊടുത്തത്. എന്നാൽ അതുകൊണ്ട് വേണ്ട കുറവുകിട്ടാതെവന്നപ്പോൾ കാൽക്കേറിയാഫോസു കൂടെ അതിനോടൊപ്പം കൊടുത്തു. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ രോഗം ഭേദപ്പെട്ടു. വെട്ടുവാതത്തിന് മററൗഷധങ്ങളുടെകൂടെ കാൽക്കേറിയാഫോസിൻെറ പ്രയോഗം അത്ഭുതാവഹമാണെന്ന് എനിക്ക് പലപ്പോഴും ബോദ്ധ്യപ്പെട്ടിട്ടുണ്ട്.

12) രണ്ടുമാസം പ്രായമുള്ള ഒരു കുട്ടി. ഈ കുട്ടിക്ക് മുലപ്പാൽ കുടിച്ചാലുടനെ അതു നോവുകൊണ്ടു കരയുകയും കാലു്മേല്പോട്ട് വലിച്ചുപിടിക്കുകയുംചെയ്യും കുറെ കീഴ്വായുപോയാൽ കുട്ടിക്ക് സുഖംകിട്ടും. ഈ കുട്ടിക്ക് മഗ്നീഷ്യഫോസ് ഒരു ടീസ്പൂൺ ചൂടുവെള്ളത്തിൽ കലക്കി 10മിന്നിററിടവിട്ട് കൊടുത്തതിനാൽ അതു ഭേദപ്പെട്ടു.

13) ഇതുപോലെതന്നെ നോവിന് നാട്രംസൽഫും വിശേഷപ്പെട്ട ഔഷധമായി പലപ്പോഴും എനിക്കനുഭവപ്പെട്ടിട്ടുണ്ട്. വളരെ കൊല്ലങ്ങളായി നോവുകൊണ്ടു കഷ്ടപ്പെട്ടിരുന്ന ഒരു രോഗിക്ക് നാട്രംസൽഫ് കൊടുത്തു. നോവുകൊണ്ടു കടുത്ത ഛർദ്ദിലും, സ്വസ്ഥതയില്ലായ്മയും, പരിഭ്രമവും, ഉണ്ടായിരുന്നു. നാട്രം

സൽഫ് ഒരാഴ്ച തുടൻകൊടുത്തപ്പോൾ അസുഖങ്ങൾ പരിപൂർണ്ണമായി ഭേദപ്പെട്ടു.

14) 18 മാസം പ്രായം ഉണ്ടായിരുന്ന ഒരുകുട്ടി. ഈ കുട്ടി 18 മാസമായിട്ടും നടക്കുകയില്ലായിരുന്നു. കുട്ടിയെ കണ്ടാൽ 18മാസത്തിൻെറ വളർച്ച ഇല്ലായിരുന്നു. ഈ കുട്ടിക്കു ചുമപിടിച്ചു. ചുമച്ചാൽകഫം അശേഷം ഇല്ല. പല ചികിത്സകളും നടത്തിനോക്കി. പക്ഷെ അവക്ക് വേണ്ടഫലം കിട്ടിയില്ല. ഈഅവസരത്തിലാണ് ബയോക്കെമിക്ക്ചികിത്സ ഒന്നു പരീക്ഷിക്കാമെന്നുവെച്ചു എന്നെ സമീപച്ചത്. ഞാൻ ഈ കുട്ടിക്ക് കാൽക്കേറിയഫോസു കൊടുത്തു. മൂന്നാഴ്ചതുടൻ കൊടുത്തപ്പോൾ കുട്ടിയുടെ ചുമ മാറുകയും അതു നടക്കാൻ തുടങ്ങുകയുംചെയ്തു.

15) ചുമയ്ക്കുമ്പോൾ അറിയാതെ മൂത്രം പോകുന്നതിന് ഫെറംഫോസ് പ്രധാനപ്പെട്ട ഒരു മരുന്നാണ്. ഇത്തരം പല കേസുകളും ഫെറംഫോസുകൊണ്ട് എനിക്ക് പരിപൂർണ്ണമായി സുഖപ്പെടുത്തുവാൻ കഴിഞ്ഞിട്ടുണ്ട്. ഇതുപോലതന്നെ കിടക്കുമ്പോൾ വദ്ധിക്കുന്നതും എഴുന്നേററിരുന്നാൽ ആശ്വാസപ്പെടുന്നതും വലിച്ചിലോടുക്രടിയതുമായ ചുമകൾ മഗ്നീഷ്യാഫോസുകൊണ്ടു ഭേദപ്പെടും. ഇതിന് അനേകം ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും. ന്യൂമോണിയയുടെ പ്രാരംഭത്തിലുണ്ടാകുന്ന ചുമയും മററസുഖങ്ങളും ഫെറംഫോസുകൊണ്ട് വേണ്ട ഫലം കാണാതെ വരുമ്പോൾ നാട്രംമൂർ അതിനെ പൂർണ്ണമായി ഭേദപ്പെടുത്തും. ഫെറംഫോസുകൊണ്ട് പൂർണ്ണമാകാത്ത എല്ലാ കേസുകളും നാട്രംമൂർ ഭേദപ്പെടുത്തുന്നു. ഇതിനും ഉദാഹരണങ്ങൾ പലതുമുണ്ട്.

16) വലിവിന്നു് ഔഷധം തിരഞ്ഞെടുക്കുമ്പോൾ കാലിമൂർ ഒരിക്കലും മറക്കരുതു്. കാലിമൂർ വലിവിനുള്ള ഒരു പ്രധാനപ്പെട്ട മരുന്നാണു്. പല ചികിത്സകൾ കഴിഞ്ഞിട്ടും ആശ്വാസം കിട്ടാത്ത അനേകം വലിവു കേസുകളും കാലിമൂർകൊണ്ടു് അത്ഭുതകരമായ വിധത്തിൽ ഭേദപ്പെട്ടിട്ടുണ്ടു്.

17) പ്രമേഹത്തിനു ചികിത്സിയ്ക്കുമ്പോൾ നാട്രംസൾഫും നാട്രംഫോസും പ്രധാനപ്പെട്ട മരുന്നുകളായി കരുതണം. ഈ ഔഷധങ്ങൾകൊണ്ടുമാത്രം പ്രമേഹം നിശ്ശേഷം മാറിക്കിട്ടിയ ചരിത്രങ്ങൾ വളരെ അധികമാണു്.

18) അതിരാവിലെയുണ്ടാകുന്നതും വർദ്ധിക്കുന്നതുമായ അതിസാരത്തിനു പററിയ ഒരു മരുന്നാണു് നാട്രം സൾഫ്. നാട്രംസൽഫിന്റെ ഈ പ്രധാന ലക്ഷണത്തെമാത്രം അടിസ്ഥാനപ്പെടുത്തി—വളരെ പഴക്കംചെന്ന പല കേസുകളും ഈ ഔഷധംകൊണ്ടു മാത്രം ഭേദപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ടു്.

ഔഷധങ്ങൾ തിരഞ്ഞെടുക്കുവാൻ നമ്മെ പ്രധാനമായിട്ടു സഹായിക്കുന്നതു് ഓരോ ഔഷധത്തിനുമുള്ള പ്രത്യേകലക്ഷണങ്ങളാണു്. അതുകൊണ്ടു് രോഗിയുടെ പ്രധാനലക്ഷണങ്ങളും ഔഷധത്തിന്റെ പ്രത്യേക സ്വഭാവങ്ങളും വ്യക്തമായി മനസ്സിലാക്കണം. എങ്കിൽ മാത്രമേ ചികിത്സ വിജയിക്കൂ. ഈ പന്ത്രണ്ടു മരുന്നുകളും ഭംഗിയായി മനസ്സിലാക്കിയിരുന്നാൽ മറെറാരുടേയും സഹായം കൂടാതെ ഏതു രോഗവും നിങ്ങൾക്കു് പെട്ടെന്നു സുഖപ്പെടുത്താൻ കഴിയും.

---



# കെ. ആർ. സി-യുടെ പുസ്തകങ്ങൾ

| | രൂ. | ന. സ. |
|---|---|---|
| ഹോമിയോ റിപ്പർട്ടറി (മൂന്നു ഭാഗങ്ങൾ) | 16 | 00 |
| ഓർഗനോൺ | 3 | 00 |
| സ്ത്രീകളുടെ രോഗങ്ങൾ | 0 | 75 |
| എക്സീമ (രണ്ടാംപതിപ്പ്) | 0 | 75 |
| ബയോകെമിസ്ട്രി | 2 | 00 |
| കണ്ഠപിണ്ഡവീക്കം (Tonsillitis) | 0 | 75 |

പ്രസിദ്ധീകരണം:—

**ഹോമിയോപ്പതിക്കു് പബ്ളിഷിംഗ് ഹൗസ്,**

**കളക്ടറേററിനുസമീപം, കൊല്ലം.**

# THE HOMOEOPATHIC PUBLISHING HOUSE

**QUILON-1.**

## ഹോമിയോപ്പതിയിൽ

*ഔഷധങ്ങൾ സൂക്ഷ്മമായി തിരഞ്ഞെടുക്കുവാനും രോഗിയുടെ രോഗചിത്രമനുസരിച്ച് പെട്ടെന്ന് ഔഷധങ്ങൾ നിശ്ചയിക്കുവാനും സഹായിക്കുന്നത് റിപ്പട്ടറിയാണ്. ഒരു ഹോമിയോ ചികിത്സകന്റെ കൈയിൽ അത്യാവശ്യം വേണ്ടിയിരിക്കേണ്ട റിപ്പട്ടറി മലയാളത്തിൽ തയ്യാറായിരിക്കുന്നു.*

*വില 16 രൂ.*

*ഹോമിയോപ്പതി ശാസ്ത്രീയമായി പഠിക്കുവാനും വിദഗ്ദ്ധമായി ചികിത്സിക്കുവാനും പറ്റിയ പുസ്തകങ്ങൾക്ക് ആവശ്യപ്പെടുക.*

## ഹോമിയോപ്പതിക്ക് പബ്ലിഷിംഗ് ഹൗസ്

സിവിൽ ലൈനിനു സമീപം,

കൊല്ലം-1.